Licence No. 592. Dated 20th July 1948. Reg. No. T. 189.

5

# ഗ്രന്ഥാലോകം

അഖില തിരുവിതാംകൂർ ഗ്രന്ഥശാലാസംഘം പ്രസിദ്ധീകരണം.



ഗ്രന്ഥാലോകം

വരിസംഖ്യ

വാർഷികവരി .... രൂ. 5.

ഒററപ്രതിക്കു് .... രൂ 1.

N B. ആദ്യത്തെ ഒരു വർഷം മാസിക ആറു ലക്കങ്ങളായി പ്രസിദ്ധീകരിക്കുന്നതായിരിക്കും

# വിഷയവിവരം



(മുഖചിത്രം:- മലയാളത്തിലെ ആസ്ഥാനകവി വള്ളത്തോൾ)

# ഗ്രന്ഥാലോകം

വാല്യം 1 | 1124 മേടം, ഇടവം | ലക്കം 5

## തിരനോട്ടം



### ൧. രണ്ടു സാഹിത്യസമ്മേളനങ്ങൾ

സമസ്തകേരള സാഹിത്യപരിഷത്തിന്റെ 20-ാം വാർഷികവും, കേരള പുരോഗമനസാഹിത്യസംഘടനയുടെ നാലാം വാർഷികവും അകലെയുള്ള രണ്ടു സ്ഥലങ്ങളിൽ വച്ചാണെങ്കിലും അടുത്തടുത്ത കാലത്തായിത്തന്നെ ആഘോഷിക്കപ്പെടുകയുണ്ടായല്ലോ. സാഹിത്യത്തിന്റെ പുരോഗതിയിൽ താല്പര്യമുള്ളവരെ ഉത്തേജിപ്പിക്കുന്നതിനും നയിക്കുന്നതിനും പര്യാപ്തമായിരുന്നു ആ രണ്ടു സമ്മേളനങ്ങളും. പ്രമേയങ്ങളും കർമ്മപദ്ധതികൾക്കുള്ള നിർദ്ദേശങ്ങളും രണ്ടിലും കുറവായിരുന്നു എങ്കിലും നല്ല പ്രസംഗങ്ങളും വാദപ്രതിവാദങ്ങളും കലാപ്രകടനങ്ങളും ഒക്കെ ധാരാളമുണ്ടായി. ചർച്ചായോഗങ്ങൾ പുരോഗമനസാഹിത്യസമ്മേളനത്തിന്റെ ഒരു പ്രത്യേക ചടങ്ങായിരുന്നു.

ഈ രണ്ടു സമ്മേളനങ്ങളും കേരളീയസാഹിത്യകാരന്മാരെ ചിന്തിപ്പിക്കാൻ ഒട്ടധികം സഹായിച്ചിട്ടുണ്ടു്. എങ്കിലും ഇവ പരസ്പരവിരുദ്ധമായ ആദർശങ്ങളോടുകൂടിയ രണ്ടു സംഘടനകളാണെന്നു് ചിലർ വിശ്വസിക്കുന്നതുപോലെ തോന്നുന്നു. അതു ശരിയാണെന്നു ഞങ്ങൾക്കു തോന്നുന്നില്ല.

സാഹിത്യപരിഷത്തു് സാഹിത്യത്തിന്റെ സർവതോന്മുഖമായ വളർച്ചയ്ക്കുവേണ്ടി നിലകൊള്ളുമ്പോൾ പുരോഗമനസാഹിത്യസംഘടന സാഹിത്യത്തിന്റെ ഒരു പ്രത്യേകശാഖയായി പ്രവർത്തിക്കുന്നു. ഈ രണ്ടു സംഘടനകളും കേരളത്തിനു് ഒന്നുപോലെ ആവശ്യവും പ്രയോജനകരവും ആണെന്നു് ഞങ്ങൾ വിശ്വസിക്കുന്നു. നല്ല എഴുത്തുകാർ രണ്ടിലും ഉണ്ടു്. ഒന്നു് ഒന്നിനുവേണ്ടി കളഞ്ഞുകുളിക്കാമെന്നു പറയുന്നതിലോ, അഥവാ രണ്ടും പിരിച്ചുവിടണമെന്നു് പറയുന്നതിലോ യാതൊരർത്ഥവും ഞങ്ങൾ കാണുന്നില്ല. സാഹിത്യകാരന്മാർ രണ്ടോ അതിലധികമോ ചേരികളായി പിരിഞ്ഞുനിന്നു് വാദപ്രതിവാദങ്ങൾ നടത്തുന്നതിൽ ദൂഷ്യമില്ല. എങ്കിലും ആ വാദപ്രതിവാദങ്ങളുടെ ലക്ഷ്യം സാഹിത്യത്തിന്റേയും 'മാനുഷ്യക'ത്തിന്റേയും പുരോഗതിതന്നെയായിരിക്കണം. എന്നാൽ ഇതിനെതിരായി ചില കമ്യൂണിസ്റ്റു സാഹിത്യകാരന്മാർ ഇപ്പോൾ കൈക്കൊണ്ടിരിക്കുന്ന നയത്തെ ഞങ്ങൾ ഉൽക്കണ്ഠയോടുകൂടി വീക്ഷിക്കുന്നു. അഭിപ്രായവ്യത്യാസത്തിൽനിന്നു് ആശയവിദ്വേഷത്തിലേയ്ക്കും ആശയവിദ്വേഷത്തിൽനിന്നു

അനാസ്പദമായ കുററാരോപണങ്ങളിലേയ്ക്കും ആണ് അവരുടെ പ്രയാണം. ഈ പോക്ക് സാഹിത്യത്തെ നന്നാക്കുമെന്നു തോന്നുന്നില്ല. ഏറിയാൽ ഒരു പാർട്ടിയുടെ തൽക്കാലശ്രേയസ്സിനു പ്രയോജകീഭവിച്ചേക്കാം. പാർട്ടിയേയും പാർട്ടിതാല്പര്യങ്ങളേയുംകാൾ വലുതാണ് സാഹിത്യമെന്ന് അവർ മനസ്സിലാക്കുന്നതു നന്ന്. ഏതായാലും രണ്ടു സംഘടനകളും വിദ്വേഷങ്ങളും കാലുഷ്യങ്ങളും കളഞ്ഞ് പ്രത്യേകമായി വളരുന്നു കാണാൻ ഞങ്ങൾ ആഗ്രഹിക്കുന്നു.

## ൨. രണ്ടു വൃദ്ധസാഹിത്യകാരന്മാർ

കേരളസാഹിത്യത്തിലെ ഉജ്ജ്വലനാമാക്കളായിരുന്ന രണ്ടു വൃദ്ധസാഹിത്യകാരന്മാർ—ടി. കെ. കൃഷ്ണമേനവനും സി. വി. കുഞ്ഞുരാമനും നമ്മെവിട്ടു പിരിഞ്ഞുപോയിരിക്കുന്നു. അരനൂററാണ്ടു കാലത്തെ നിസ്തന്ദ്രമായ സാഹിത്യസേവനം അവരുടെ ചരിത്രത്തെ ധന്യമാക്കിയിട്ടുണ്ട്. ശ്രീ സി. വി കുഞ്ഞുരാമൻ മലയാളത്തിലെ പത്രപ്രവർത്തനശാഖയിൽ സി. പി. സ്കോട്ട്, ജെ. എ. സ്പെൻസർ മുതലായ മഹിതനാമങ്ങളെ അനുസ്മരിപ്പിക്കുന്ന ഒരു ഉന്നത വ്യക്തിയാണ്. മൂർച്ചയുള്ള മുഖപ്രസംഗങ്ങളിലൂടെ പ്രകടീകൃതമായിട്ടുള്ള അദ്ദേഹത്തിന്റെ സാഹിത്യസന്താനങ്ങളെ സംഗ്രഹിച്ചെടുത്തു പുസ്തകാകൃതിയിലാക്കാൻ അദ്ദേഹത്തിന്റെ അനന്തരഗാമികൾക്കു കടമയുണ്ടെന്ന് ഈ ഘട്ടത്തിൽ ഞങ്ങൾ അവരെ ഓർമ്മപ്പെടുത്തിക്കൊള്ളുന്നു. ശ്രീ ടി. കെ. കൃഷ്ണമേനവൻ ഗ്രന്ഥശാലാസംഘത്തിന്റെ ഒരു ഉത്തമ ബന്ധുകൂടിയായിരുന്നു. സംഘടനയുടെ സംയോജനാനന്തരമുള്ള പ്രവർത്തനങ്ങളിൽ ഞങ്ങൾ അദ്ദേഹത്തെ ഒരു മാർഗ്ഗദീപമായി കരുതിയിരുന്നു. പക്ഷേ ദൗർഭാഗ്യവശാൽ ആ ദീപം അണഞ്ഞുപോയി. ഗ്രന്ഥകാരനായും ഉത്തമകൃതികളുടെ പ്രസാധകനായും എളിയ സാഹിത്യകാരന്മാരുടെ പ്രോത്സാഹകനായും ശ്രീ. കൃഷ്ണമേനോൻ അനുഷ്ഠിച്ചിട്ടുള്ള സേവനങ്ങൾ വിലമതിക്കത്തക്കതല്ല. അദ്ദേഹത്തിന്റെ പ്രൗഢോപന്യാസങ്ങൾ ഗ്രന്ഥരൂപത്തിൽ (ലേഖനമാല) നമുക്കു ലഭിച്ചിട്ടുണ്ട്. ആ ഗ്രന്ഥത്തെ അദ്ദേഹത്തിന്റെ സ്മരണയ്ക്കായി ഈ അവസരത്തിൽ ഞങ്ങൾ പ്രത്യേകം ശുപാർശചെയ്യുന്നു.

## ൩. എ. ബാലകൃഷ്ണപിള്ള

പുരോഗമനസാഹിത്യകാരന്മാർക്ക് ഒരാചാര്യനായ ശ്രീ എ. ബാലകൃഷ്ണപിള്ളയുടെ ഷഷ്ടിപൂർത്തി ഈയിടെ പറവൂരിൽ വച്ച് ആഘോഷിക്കപ്പെട്ടു. അനവധി സാഹിത്യകാരന്മാർ അതിനോടനുബന്ധിച്ചു നടന്ന സമ്മേളനത്തിൽ പങ്കുകൊണ്ടു. ശ്രീ. എം. പി. പോൾ പറഞ്ഞതുപോലെ ഇദ്ദേഹം ഒരു വ്യക്തിയല്ല, ഒരു ചിന്താപ്രസ്ഥാനത്തിന്റെ അടയാളമാണ്. തകഴി, ദാമോദരമേനോൻ, രാമകൃഷ്ണപിള്ള, ദേവ് മുതലായ സുപ്രസിദ്ധ സാഹിത്യകാരന്മാരെല്ലാം തങ്ങൾക്ക് അദ്ദേഹത്തോടുള്ള കടപ്പാടിനെപ്പററി ഊന്നിയൂന്നിപ്പറയുകയുണ്ടായി. എം. പി. പോൾ പറഞ്ഞതുപോലെ എത്ര വലിയ കേമന്മാരേയും ബഹുമാനിക്കാൻ തയ്യാറാകാത്ത ഈ സാഹിത്യകാരന്മാർ ഇങ്ങനെയൊരു വ്യക്തിയെ ബഹുമാനിക്കാമെന്നുവച്ചതു് അർത്ഥഗർഭമാണ്. വേണ്ടാത്തവന്റെ അടുക്കലേക്ക് യശസ്സു ചെന്നുകയറുന്നു. യശോകാംക്ഷി അതിന്റെ പുറകെ ഓടിനടക്കുന്നു. ബാലകൃഷ്ണപിള്ളക്ക് ദീർഘായുസ്സു പ്രാർത്ഥിച്ചുകൊണ്ടു ഈ കുറിപ്പ് അവസാനിപ്പിക്കാൻ നിവൃത്തിയില്ല. എന്തുകൊണ്ടെന്നാൽ ദീർഘായുസ്സ് അദ്ദേഹം ആഗ്രഹിക്കുന്നില്ല. ശരി, നമുക്ക് അദ്ദേഹത്തിനു സുഖം നേർന്നുകളയാം.

## ൪. കൃതജ്ഞത

ഞങ്ങൾ ചൂണ്ടിക്കാണിച്ചിരുന്നതനുസരിച്ച് ഒരു ഗ്രേഡേഷൻകമ്മിററിയെ നിയമിച്ചതിനും ഗ്രന്ഥശാലാസംഘം ആഫീസിന് ഒരു കെട്ടിടം സൗജന്യമായി അനുവദിച്ചതിനും ഞങ്ങൾ ഗവമ്മെൻറിനോടും സർവ്വകലാശാലയോടും കൃതജ്ഞതയുള്ളവരാണ്.

---

# വിശപ്പിന്റെ വിളി



ജി. കുമാരപിള്ള.

(തുടർച്ച)

ഒരു കുടുംബാംഗത്തെപ്പോലെ അവിടെ കഴിയുന്ന പശുവാണു മംഗല. അവൾ യാതൊന്നും ഇതുവരെ നശിപ്പിച്ചിട്ടില്ല. എന്നാൽ അനേകദിവസങ്ങളായി അവൾ പട്ടിണിയാണ്. അവസാനം അവളുടെ ക്ഷമ കെട്ടു. അമ്മ നട്ടുവളർത്തിയിരുന്ന പയറുമുഴുവൻ അവൾ തിന്നുകളഞ്ഞു. അമ്മ കോപംകൊണ്ടു ജ്വലിച്ചു; പാവം മംഗല! അവളുടെ വലിയ കണ്ണുകളിൽ അശ്രുബിന്ദുക്കൾ നിറഞ്ഞു. അമ്മയുടെ ഹൃദയം അലിഞ്ഞുപോയി. മംഗലയാണ് അവരുടെ ഏകസമ്പാദ്യം; പക്ഷേ അവളെ വിൽക്കുക സാദ്ധ്യമല്ല; അവളും ആ കുടുംബത്തിലെ ഒരു അംഗമല്ലേ? പക്ഷേ അവൾ പട്ടിണികിടന്നു പൊരിയുകയാണ്. ഇതിനെന്താണു പരിഹാരം? വളരെ അന്വേഷണം നടത്തി അമ്മ ഒരു പുൽപ്രദേശം കണ്ടുപിടിച്ചു. അവളെ അവിടെ കൊണ്ടുപോയി തീററി; തിരിച്ചുവരുമ്പോൾ പശു ഒരു പീടികയുടെ മുൻപിൽ നിലയായി; അവൾ തുടരെത്തുടരെ തലകുലുക്കുന്നതിന്റെ അർത്ഥം അമ്മയ്ക്കു മനസ്സിലാകുന്നില്ല. ഒടുവിൽ മംഗലയുടെ കഴുത്തിലെ മണികളുടെ കിലുക്കം അവർക്കു കാര്യം മനസ്സിലാക്കിക്കൊടുക്കുന്നു. ആ നാൽക്കാലിമൃഗത്തിനുമുണ്ട് സ്നേഹം തുളുമ്പുന്ന ഒരു ഹൃദയം. അമ്മ മനസ്സില്ലാമനസ്സോടെ മണികൾ അഴിച്ചു വിററ് അരിവാങ്ങുന്നു. ആ അരിയും സാരിത്തുമ്പിൽ കെട്ടി അങ്ങുമിങ്ങും നിന്നു വേരുകൾ പറിച്ചെടുത്തുംകൊണ്ട് അവർ ചിന്താമഗ്നയായി മുന്നോട്ടു നീങ്ങുകയാണ്.

അങ്ങു ദൂരെ ഒരു ചെറുപ്പക്കാരി ഇരിക്കുന്നു. കുജേലിയുടെ പ്രായംവരും. വളരെനേരമായി അവൾ മണ്ണിൽ കുഴിക്കുകയാണ്. വേരുകൾ പറിക്കുവാൻ ഇത്ര വളരെ കുഴിക്കേണ്ട കാര്യമില്ല. അമ്മ ജിജ്ഞാസയോടെ അടുത്തു ചെന്ന് അവളെ സൂക്ഷിച്ചു നോക്കുന്നു. ഒററമാത്രകൊണ്ട് അവർ സ്തംഭിച്ചുപോകുന്നു. അസ്ഥിമാത്രശരീരയായ ആ ചെറുപ്പക്കാരിയുടെ അടുത്ത് മെലിഞ്ഞ ഒരു പൈതലും കിടക്കുന്നു; അതിനു ജീവനുണ്ട്. പക്ഷേ അവൾ സ്നേഹപാരവശ്യത്തോടെ അതിനെ എടുത്തു കുഴിയിൽവച്ച് മണ്ണിടുകയാണ്. വാത്സല്യഭാരത്തോടെ അവൾ അതിനോടു പറയുന്നു. "എന്റെ കുഞ്ഞിന് ഇനി വിശക്കുകയില്ല, സുഖമായി ഉറങ്ങിക്കൊള്ളൂ" അമ്മയുടെ മനസ്സു ക്രോധംകൊണ്ടു ജ്വലിച്ചു. അവർ ആ സാധുസ്ത്രീയെ ആഞ്ഞടിച്ചു സ്വന്തം കുഞ്ഞിനെ കൊല്ലുന്ന രാക്ഷസിയല്ലേ അവൾ? വാസ്തവത്തിൽ അതല്ല സത്യം. ആ ചെറുപ്പക്കാരി ഹൃദയം പൊട്ടി പറയുകയാണ്. "വിശപ്പുകൊണ്ട് അവന് ഉറക്കമില്ല; അവൻ ഇങ്ങനെയെങ്കിലും ഒന്ന് ഉറങ്ങിക്കൊള്ളട്ടെ". അമ്മയുടെ കണ്ണു നിറഞ്ഞു. അവർ കുഞ്ഞിനെ

എടുത്തു് ആ സ്ത്രീയെ ഏല്പിച്ചു. എന്നിട്ട് അപ്പോൾ കൈയിലുണ്ടായിരുന്ന അരിയും അവർക്കു കൊടുത്തു. കൽക്കട്ടായിലേയ്ക്കു പോകുവാൻ അമ്മ അവളെ ഉപദേശിച്ചു. പക്ഷെ അവർക്കു പണമില്ല. മംഗലയേയും അമ്മ അവർക്കു നൽകി.

ഖേദവും ഭയവുംകൊണ്ടു വീർപ്പുമുട്ടി വീട്ടിലേക്കു തിരിച്ചുവരുമ്പോൾ കാണുന്ന കാഴ്ച അമ്മയെ അത്ഭുതപ്പെടുത്തുന്നു. അയൽപക്കക്കാരിയായ നീരിയും അവളുടെ മാതാവും വഴിയേ പോവുകയാണ്; നീരി ഒരു ജെമിന്ദാരുടെ മകളെപ്പോലെ അണിഞ്ഞൊരുങ്ങിയിരിക്കുന്നു. പാവപ്പെട്ട ആ അവിവാഹിതയായ പെണ്ണിന് എവിടെനിന്നാണ് ഈ വിഭവമെല്ലാം? അമ്മ നീരിയുടെ അമ്മയോട് കാര്യം ചോദിച്ചു. നീരസത്തോടെ അവർ പറഞ്ഞ മറുപടി ഇതാണ്. "നിങ്ങൾക്കു നിങ്ങളുടെ വിഷമം; എനിയ്ക്ക് എന്റേതും. നമുക്കു പരസ്പരം സഹായിക്കുവാൻ നിവൃത്തിയില്ല. പിന്നെ....നിങ്ങൾക്കുമുണ്ടല്ലോ യൗവനയുക്തയായ ഒരു മകൾ!" ആ ഒടുവിലത്തെ വാചകം അർത്ഥഗർഭമല്ലേ? വീട്ടിൽ തിരിച്ചു വരുമ്പോൾ അമ്മയ്ക്കു വീണ്ടും അത്ഭുതമാണ്. വീട്ടിൽ നിറയെ പുതിയ പുതിയ ഭക്ഷണസാധനങ്ങൾ. അപരിചിതരായ ഒരു സ്ത്രീയും പുരുഷനും അവിടെ ഇരിക്കുന്നു. അവർ കൊണ്ടുവന്നതാണ് ആ സാധനങ്ങളെല്ലാം. പക്ഷെ അവർ കാര്യം വിശദീകരിച്ചു തുടങ്ങുമ്പോൾ അമ്മയുടെ മട്ടു മാറുന്നു. കജോലിയെ വിലയ്ക്കു വാങ്ങുവാൻ വന്ന രാക്ഷസരാണ് അവർ. അമ്മ ഒരു മുളങ്കമ്പുമായി അപരിചിതരുടെ നേർക്കു ചാടുന്നു. ആഹാരം മുഴുവൻ വലിച്ചെറിയുന്നു. സദാചാരം വിറ്റുതിന്നുവാൻ അവർ തയ്യാറില്ലതന്നെ. ഗ്രാമംതോറും പെണ്ണുങ്ങളെ വിലയ്ക്കു വാങ്ങുവാൻ നടക്കുന്ന ആ ദല്ലാളുകൾ പരിഹാസച്ചിരിയോടെ അവിടം വിട്ടുപോകുന്നു. കൊടിയ പട്ടിണിയുടെ തീനാളങ്ങൾക്കു മുൻപിൽ ചാരിത്ര്യവും സദാചാരവും എത്രപേർ ഭദ്രമായി സൂക്ഷിയ്ക്കും? എത്രനാൾ സൂക്ഷിയ്ക്കും?

ഗ്രാമത്തിൽ ഇനി താമസിയ്ക്കുക സാദ്ധ്യമല്ല. മരണം അടുത്തടുത്തു് എത്തുന്നു. അമ്മയും മക്കളും നഗരത്തിലേക്കു തിരിയ്ക്കുകയായി. ശുഭസൂചകമായ ശംഖനാദം മുഴക്കി സന്ധ്യാദേവിയെ വന്ദിച്ചിട്ട് ഉത്ക്കടമായ ഹൃദയഭാരത്തോടെ അവർ വീടു വിടുകയാണ്. ആ മണ്ണ്, ആ വീട്, ആ ഗ്രാമം അവരുടെ ജീവനാണ്; അതാണവരുടെ ലോകം. പക്ഷെ ആ മണ്ണിന്റെ മക്കൾക്ക് ഇന്നവിടെ സ്ഥാനമില്ല. ആദിയും അന്തവുമില്ലാത്ത പാതയിലൂടെ അവർ നീങ്ങുകയാണ്. മനുഷ്യരാശിയുടെ മഹാപ്രവാഹം; അങ്ങു ദൂരെ ഒരു അത്ഭുതനഗരമുണ്ടു്; സുഖസമൃദ്ധമായ കൽക്കത്താനഗരം; ആ നഗരത്തിലേക്കാണ് അവരുടെപോക്കു്. ചോരയും നീരും വറ്റിയ ശുഷ്കിച്ച മനുഷ്യക്കോലങ്ങൾ! അവർക്കു് ഇന്നോ ഇന്നലെയോ നാളെയോ ഇല്ല; ജീവിയ്ക്കുന്ന നിമിഷം മാത്രം. അമ്മയും, കജോലിയും, ഒണുവും ആ മനുഷ്യമഹാസമുദ്രത്തിൽ ചേർന്നു കഴിഞ്ഞു. ആ വൻപിച്ച ജനസമൂഹം അന്ത്യമായ ആശാകേന്ദ്രത്തിലേക്കു നീങ്ങുകയാണ്. അന്യോന്യം അവർ ചോദിയ്ക്കും "നിങ്ങൾ എത്രദൂരം നടന്നു?" ആർക്കും കണക്കില്ല. ജപ്പാനിൽനിന്നല്ല ഭയങ്കരമായ സാംക്രമിക രോഗത്തിൽ നിന്നല്ല, വിശപ്പിൽനിന്നുമാത്രം രക്ഷനേടുവാൻവേണ്ടി അവർ ആ പെരുവഴിയിലൂടെ എങ്ങോട്ടോ നീങ്ങുകയാണ്. ബംഗാളിൽ എങ്ങും നിറയെ വിളയുന്ന നെല്ല് എവിടെ? ഗവമ്മെന്റും പട്ടാളവും വ്യാപാരികളും അതു മുഴുവൻ തി

ന്നു തീർത്തു. ജാപ്പ് വിരുദ്ധസമരം! അവരുടെ ഫാസിസ്റ്റ് വിരുദ്ധമുന്നണി! വഴിനീളെ കഴുകന്മാർ മദോന്മത്തരായി പറക്കുന്നു; എങ്ങും കഴുകന്മാർ. കണ്ണും കവിളും ചുഴന്നെടുത്ത മനുഷ്യശരീരങ്ങൾ പാതവക്കുകളിൽ നിരന്നുകിടക്കുന്നു. കഴുകന്മാർ ചുണ്ടിനു മൂർച്ച കൂട്ടിക്കൊണ്ടു കാത്തിരിക്കുകയാണ്; "നിങ്ങൾ മരിക്കുന്നുണ്ടോ?" എന്നാണ് അവയുടെ നോട്ടത്തിന്റെ അർത്ഥം.

കജോലിയും, അമ്മയും, ഉണ്ണുവും യാത്ര തിരിച്ചിട്ട് എത്ര നാളായി? ആർക്കറിയാം? കജോലി ഗർഭസ്ഥനായ ശിശുവിന്റെ ചുററും ഒരു സ്വപ്നലോകം രചിച്ചു. കിശോർ സുഖമായി ജീവിക്കുന്നു എന്നു മാത്രം അറിഞ്ഞെങ്കിൽ അവൾക്കു തൃപ്തിയായി. ആ പെരുവഴിയിലും കുടുംബജീവിതത്തിന്റെ മാധുര്യം അവൾക്കു മറക്കവയ്യ. പക്ഷെ അവളുടെ അനുഭവമോ? ഒരു ദിവസം ഭക്ഷ്യസാധനങ്ങൾ അന്വേഷിച്ച് രാജപാതവിട്ട് ഏകയായി അവൾ നടക്കുമ്പോൾ ഒരു പിലാവിന്റെ ചുവട്ടിൽനിന്നു ദയനീയമായ ഒരു ഞരക്കം കേൾക്കുന്നു. അതൊരു സ്ത്രീയുടെ ശബ്ദമാണ്. അവശയായി കിടക്കുന്ന ആ സ്ത്രീയുടെ ശരീരം ഒരു കുറുക്കൻ സാവധാനമായി തിന്നുകയാണ്. കക്ഷവും മാറിടവും തിന്നുകഴിഞ്ഞു, അവൾക്ക് അപ്പോഴും ശ്വാസമുണ്ട്; അവൾ ഞരങ്ങുന്നു. വിശന്നു വലഞ്ഞ ആ സാധുസ്ത്രീ ഭക്ഷണസാധനമന്വേഷിച്ച് അവിടംവരെ എത്തിയിരിക്കണം. പക്ഷെ ആ പിലാവിൽനിന്നു ചക്ക പറിച്ചെടുക്കുവാനുള്ള ശക്തിയില്ലാതെ അവൾ നിലംപതിച്ചിരിക്കണം. അങ്ങനെ ശ്വാസോച്ഛ്വാസം നിലയ്ക്കുംമുൻപുതന്നെ അവൾ കുറുക്കന്റെ ഇരയാവുകയാണ്. പട്ടിണിയുടെ ഘോരമായ—അന്ധകാരമയമായ ബീഭത്സചിത്രം! കജോലി മരവിച്ചുപോയി. പക്ഷെ അവൾക്കുമുണ്ട് അടക്കുവാനരുതാത്ത വിശപ്പ്. അപ്പോഴാണ് ഒരു പട്ടാളക്കാരൻ അതുവഴി വരുന്നത്. അവൾ അല്പം റൊട്ടി അയാളോട് യാചിക്കുന്നു. അയാൾ അവൾക്കു ധാരാളം റൊട്ടി നൽകുന്നു. പക്ഷെ അയാളും മനുഷ്യനാണ്. അയാൾക്കുമുണ്ട് മറെറാരു വിശപ്പ്. ഒരു വർഷമായി അയാൾ ഭാര്യയുമായി പിരിഞ്ഞിട്ട്. അസ്തപ്രജ്ഞയായി കജോലി അയാളെ അനുഗമിക്കുന്നു.... സഹോദരിയെ അന്വേഷിച്ചുവന്ന ഉണ്ണു അവൾ ചോരക്കളത്തിൽ കിടക്കുന്നതാണു കാണുന്നത്. ഒരു കുറുക്കൻ ചോര നിർബാധം നക്കിക്കുടിക്കുന്നു. ആ പട്ടാളക്കാരൻ അല്പസമയം വികാരാവേശത്തിന് അടിപെട്ടെങ്കിലും അയാളൊരു വെറും മൃഗമായിരുന്നില്ല: അയാൾ ഒരു മെഡിക്കൽ യൂണിററിലെ ആഫീസറുടെ സഹായം അപേക്ഷിക്കുന്നു. ദയാലുവായ ആഫീസർ കാറിൽ കജോലിയേയും, അമ്മയേയും, ഉണ്ണുവിനേയും കൽക്കട്ടായിലേയ്ക്കു കൊണ്ടുപോകുന്നു. അമ്മ കജോലിക്ക് എന്തു പററിയെന്ന് അറിയുന്നില്ല. വികസിച്ച ആശകളോടെ അവസാനം അവർ നഗരത്തിൽ എത്തുന്നു. കജോലിക്ക് ആശുപത്രിയിൽ പ്രവേശനവും കിട്ടുന്നു.

നഗരത്തിലെങ്ങും ദയാലുക്കളായ ധനികരുണ്ടെന്നും അവർ അഗതികൾക്കു ഭക്ഷണവും മററും നിർല്ലോഭം നൽകുമെന്നാണ് അമ്മയുടെ വിചാരം. അതാണ് അവരുടെ ആശ്വാസം. വിശപ്പുകൊണ്ടു പിടയുന്ന ഉണ്ണുവിനെ അങ്ങനെയാണ് അവർ സമാധാനിപ്പിക്കുന്നത്. പക്ഷെ അവനു തീരെ ക്ഷമയില്ല. അപ്പോഴാണ് അസ്ഥിമാത്രശരീരനായ ഒരു അഗതി വഴിയരികിലുള്ള തൊട്ടിയിൽ വളരെ നേരം തിരഞ്ഞ് ഒരു പഴത്തൊലി എടുത്തുതിന്നുകൊണ്ട് അവരുടെ അടുത്തേക്കു വരുന്നത്.

അമ്മയ്ക്കു് അത്ഭുതമാണു്. നഗരത്തിലെവിടെയും ധാരാളം ആഹാരം കിട്ടുമെന്നാണു് അവരുടെ ദൃഢവിശ്വാസം. ആ അഗതി ഉണ്ണുവിന്റെ സ്ഥിതികണ്ടു് മറെറാരു പഴന്തൊലിയുടെ കഷണം അവനു തെരഞ്ഞെടുത്തുകൊടുക്കുന്നു; പാവം അമ്മ കരുതുന്നതു് അയാൾ അവരെ പരിഹസിക്കുകയാണെന്നാണു്. പക്ഷെ അയാൾ നഗരത്തിലെങ്ങും നിറഞ്ഞൊഴുകുന്ന അഭയാർത്ഥിസമൂഹത്തിന്റെ ദാരുണമായ കഥ വിവരിക്കുമ്പോൾ അമ്മയ്ക്കു കാര്യം അൽപാൽപം മനസ്സിലാകുന്നു. ഉണ്ണു പഴന്തൊലി തിന്നുന്നു. ഇടവഴികളിൽ അണിയായി ചിന്നടിഞ്ഞു കിടക്കുന്ന നിരാധാരരായ ലക്ഷോപലക്ഷം മനുഷ്യരുടെ ചിത്രം അമ്മയുടെ മുൻപിൽ തെളിയുന്നു. ഒരു ഇടവഴിയിലുള്ള ജനസമൂഹത്തിൽ അവരും കൂടുന്നു. പുതുതായി വന്ന അമ്മയ്ക്കും ഉണ്ണുവിനും അവർ നൽകുന്ന പ്രധാന ഉപദേശം ഇതാണു്. റോഡരികിലുള്ള വീപ്പകളും തൊട്ടികളും പരിശോധിച്ചു കിട്ടുന്ന സാധനമെല്ലാം തിന്നാം; പക്ഷെ രാവിലെ തോട്ടികൾ വരുന്നതിനു മുൻപു് ഉണരണമെന്നുമാത്രം. എച്ചിലും ചപ്പും ചവറും നിറഞ്ഞ വീപ്പകളിൽ തിരയുവാൻ ലക്ഷക്കണക്കിനു വിശന്നുപൊരിയുന്ന മനുഷ്യജീവികൾ തിക്കിത്തിരക്കുന്ന ഭയാനകമായ രംഗം! അമ്മ സ്തംഭിച്ചുപോകുന്നു. അപ്പോഴാണു് അന്നു് ഉച്ചയ്ക്കു് ഹിന്ദുസ്ഥാൻ പത്രാപ്പീസിൽ നാന്ത്രാപേക്കു് അന്നദാനമുണ്ടെന്ന വാർത്ത അറിയുന്നതു്. അമ്മയും, ഉണ്ണുവും നേരത്തെ അവിടെയെത്തി ഭിക്ഷാപാത്രവുമായി കാത്തുനിൽക്കുന്നു. കിട്ടിയ ഭക്ഷണവുമായി തിരിച്ചുപോകുമ്പോൾ ആ പാവങ്ങൾ അന്നദാതാക്കളുടെ ദീർഘായുസ്സിനുവേണ്ടി പ്രാർത്ഥിക്കുകയാണു്. ഭക്ഷണം ലഭിക്കുകയെന്നതു് അവരുടെ ജന്മാവകാശമാണെന്നു് ആ പാവങ്ങൾ അറിയുന്നില്ല.

കൽക്കത്താനഗരത്തിലെ ആ ഇടുങ്ങിയ ഇടവഴിത്താരകളിൽ ചരിത്രം രേഖപ്പെടുത്തുവാൻ ധൈര്യപ്പെടാത്ത സംഭവങ്ങൾ അനുനിമിഷം നടക്കുകയാണു്. ദാരിദ്ര്യവും മനുഷ്യത്വവുമായുള്ള ഭീകരമായ സംഘട്ടനത്തിന്റെ മർമ്മഭേദകമായ രംഗങ്ങൾ. ഇതാ ഒരു ചിത്രം. ഉണ്ണുവിന്റെ മുൻപിൽ ഒരു പാത്രം വന്നു വീഴുന്നു. അതിൽ എന്തോ പററിയിരിപ്പുണ്ടു്. ആർത്തിയോടെ അവൻ മുന്നോട്ടു പായുന്നു. അതാ ഒരു പട്ടിയും മുന്നോട്ടു കുതിക്കുന്നു. ഉണ്ണുവും, പട്ടിയും തമ്മിൽ യുദ്ധം. അപ്പോൾ മറെറാരു പയ്യൻ ഓടിയെത്തുന്നു. അവന്റെ തൊഴിയേററു പട്ടി മാറുന്നു. പക്ഷെ അതു് ഓടിപ്പോകുന്നില്ല. മെലിഞ്ഞു വൃത്തികെട്ട രോമം കൊഴിഞ്ഞ ഒരു പട്ടി. അതിനെക്കണ്ടാൽ പട്ടിയാണെന്നുതന്നെ തോന്നുകയില്ല. പക്ഷെ ചാകാറായ ആ നായ്ക്കു് വിശപ്പിന്റെ ആവേശം അജയ്യമായ ശക്തി നൽകുന്നു. വീറോടെ അതു് എതിരാളിയോടടുക്കുന്നു. പക്ഷെ ഉണ്ണു അതിനെ അടിച്ചോടിക്കുന്നു. ഏതോ ഭക്ഷണസാധനത്തിന്റെ ഒരു തരി പററിയിരിക്കുന്ന ആ പാത്രത്തിനുവേണ്ടി രണ്ടു മനുഷ്യജീവികൾ ഒരുവൃത്തികെട്ട പട്ടിയുമായി മല്ലടിച്ചു, എന്നിട്ട് അവർ പരസ്പരം നോക്കിനിൽക്കുകയാണു്. വിശപ്പിന്റെ ഉമിത്തീയിൽ നീറുന്ന ആ കുട്ടികൾ. പാത്രം കൈവശപ്പെടുത്തിയിരിക്കുന്ന ആ വലിയ പയ്യൻ അല്പനേരം നോക്കിനിന്നിട്ടു് ഉണ്ണുവിനോടു സ്നേഹപൂർവ്വം പറയുകയാണു് ‘‘ഒരുവശം നീ നക്കിയെടുത്തുകൊള്ളു; മറുവശം ഞാനും നക്കിനോക്കാം.” ആ അന്ധകാരമയമായ ഘട്ടത്തിലും അവന്റെ മനുഷ്യത്വം അങ്ങനെ ജയിച്ചുനിൽക്കുന്നു. പക്ഷെ എപ്പോഴും ആ വിജയം സാദ്ധ്യമാണോ?

അപ്പോൾ നഗരത്തിലെങ്ങും ഭക്ഷ്യസാധനങ്ങളില്ലേ? ബംഗാൾ റൈസ്കമ്പനിക്കാർ

നിമിഷംപ്രതി ലക്ഷക്കണക്കിന പണംസമ്പാദിക്കുന്നതെങ്ങനെ? സമരേന്ദ്രബാസുവിൻെറ കമ്പനിയുടെ പ്രവർത്തനം ദിനംപ്രതി അഭിവൃദ്ധിപ്പെടുന്നതെങ്ങനെ? മനുഷ്യൻ പിശാചായിമാറുന്ന ഭീകരരംഗങ്ങൾ നഗരത്തിലെ മാളികകളിൽ കാണാം. സമരേന്ദ്രബാസുവിന് അല്പമെങ്കിലും മനുഷ്യത്വമുണ്ട്. പക്ഷെ ബംഗാൾ റൈസ് കമ്പനിയുടെ മാനേജിംഗ് ഡയറക്ടറായ സർ ലക്ഷ്മിനാഥ് പിശാചിൻെറ പിശാചാണ്. ക്ഷാമംകൊണ്ടു ജനങ്ങൾ പ്രതിനിമിഷം മരിച്ചു വീഴുന്ന ദേശങ്ങളിലെല്ലാം അയാൾ രഹസ്യമായി നെല്ലുപൂഴ്ത്തി വച്ചിരിക്കുന്നു. ക്ഷാമം ഈശ്വരൻെറ ലീലയാണെന്നത്രേ അയാളുടെ വിദഗ്ദ്ധാഭിപ്രായം. ഈ കണ്ടുപിടിത്തത്തിൽ അയാൾ അഭിമാനംകൊള്ളുന്നു. കരിഞ്ചന്തയുടെ ചക്രവർത്തിയാണ് അയാൾ. ധനവും സ്ഥാനവും മാനവും എല്ലാം അയാളുടേതാണ്. തൻെറ കരിഞ്ചന്തവ്യാപാരത്തിൽ അയാൾക്ക് അടങ്ങാത്ത അഭിമാനമേയുള്ളു. താനല്ലെങ്കിൽ മററാരെങ്കിലും കരിഞ്ചന്ത നടത്തുകയില്ലേ?—അതാണ് അയാളുടെ ന്യായവാദം. ലൈംഗികവൈകൃതങ്ങളെക്കുറിച്ച് ഇടതടവില്ലാതെ സംസാരിക്കുകയാണ് അയാളുടെ മുഖ്യവിനോദം. അതിൽ അയാൾക്ക് എന്തൊരാനന്ദം! അഭയാർത്ഥിനികളായ പെൺകുട്ടികളെ ബലാൽസംഗംചെയ്യുന്ന കഥകൾ വിസ്തരിച്ചു പറയുമ്പോൾ അയാൾക്ക് എന്തൊരു ഗൂഢീയമായ സംതൃപ്തി. സാമൂഹ്യബോധം അയാളെ തീണ്ടിയിട്ടേയില്ല. പക്ഷേ അയാൾക്കു കിട്ടുന്ന ആദായത്തിനു കണക്കില്ല. അയാൾക്കു പ്രതിവർഷം ബഹുമതി ചിഹ്നങ്ങൾ കിട്ടുന്നു; അയാളുടെ പടങ്ങൾ പത്രത്തിൽവരുന്നു. യുദ്ധനിധിയിലേക്ക് അയാൾ കൈയയച്ചു സംഭാവന ചെയ്യുന്നുണ്ട്, ഉദാരനായ ലക്ഷ്മിനാഥ്! "വേശ്യാലയങ്ങൾ വൻവ്യാപാര കേന്ദ്രങ്ങളായിക്കഴിഞ്ഞു. പണക്കാർക്ക് ഈ ഉണങ്ങിയ നാട്ടിൻപുറത്തുകാരികളെയാണ് ഇഷ്ടം!" പല്ലിളിച്ചു കടവായവുമ്മിച്ച് സർ ലക്ഷ്മിനാഥ് ആഹ്ളാദത്തോടെ അമറുകയാണ്.

ഇതു ചിത്രത്തിൻെറ ഒരു വശംമാത്രം. നഗരത്തിന് മറെറാരുവശമുണ്ട്. ഹൃദയാലുക്കളായ ബുദ്ധിജീവികളുടെ ലോകം. അവിടെയാണ് രാഹുൽ. നക്ഷത്രങ്ങളെയും സ്വർഗ്ഗരശ്മികളെയും അയാൾ പൂർണ്ണമായും മറന്നിരിക്കുന്നു. ദുരിതാശ്വാസകേന്ദ്രത്തിൽ അയാൾ രാപകൽ പണി ചെയ്യുകയാണ്. മലവെള്ളംപോലെ നഗരത്തിലേക്കു പ്രവഹിക്കുന്ന ക്ഷുധാർത്തമായ മനുഷ്യരാശിക്കു മുൻപിൽ അയാളുടെ ഗവേഷണാസക്തിക്കു സ്ഥാനമില്ല. മറക്കാനരുതാത്ത എത്ര ചിത്രങ്ങൾ അയാളുടെ ഹൃദയത്തിൽ പതിഞ്ഞു കിടക്കുന്നു! അരക്കെട്ടിനു പിന്നിലെ മാംസം മുഴുവൻ വാൻപോയതുപോലെ പിൻവശം തേമ്പിയ ഒരു അസ്ഥികൂടത്തിൻെറ ചിത്രമാണ് ഒന്ന്. മറെറാന്ന് അനേകദിവസമായി അന്നം കാണാതെ ദുരിതാശ്വാസകേന്ദ്രത്തിൽ എത്തിയ ഒരു മനുഷ്യക്കോലത്തിൻെറ രൂപമാണ്. മുൻപിൽ ഭക്ഷണം കണ്ടപ്പോഴേക്കും ആനന്ദത്താൽ മതിമറന്ന ആ സാധു മരിച്ചുവീണു. മൂന്നാമത്തെ ചിത്രം അതിലും ദയനീയമാണ്. റെയിൽവേ സ്റ്റേഷനിൽ ഒരു കോണിൽ ഒരു സ്ത്രീ കിടക്കുന്നു. അവരുടെ മാറിൽ ഒരു കൊച്ചുകുഞ്ഞും. ഇരിക്കുന്ന അമ്മയുടെ ഉണങ്ങിയ മാറിൽ അതു ആർത്തിയോടെ നുണയുന്നു. അമ്മ ഉണരുന്നതേയില്ല. അവർ ഉണരുകയില്ല. മരിച്ച അമ്മയുടെ അസ്ഥിമാത്രമായ മാറിൽ ആർത്തിയോടെ നുണയുന്ന ഉണങ്ങിയ പിഞ്ചുപൈ

തലിന്റെ രൂപം അങ്ങനെ രാഹുലന്റെ അനുഭവത്തിനു് അതിരില്ല.

മഞ്ജുവിനും അത്ഭുതകരമായ പരിവർത്തനം ഉണ്ടായിരിക്കുന്നു. ആദ്യമാദ്യം നഗരംവിട്ടു സ്വഗൃഹത്തിൽ പോകുവാൻ അവൾ ആഗ്രഹിച്ചിരുന്നു. പക്ഷേ രാഹുലനെ വിട്ടു് അവൾ എങ്ങനെപോകും? അയാളാണെങ്കിൽ ദുരിതാശ്വാസപ്രവർത്തനങ്ങളിൽ മുഴുകിക്കഴിഞ്ഞിരുന്നു. അസ്വസ്ഥമായ ദിനരാത്രങ്ങൾ അങ്ങനെ മുന്നോട്ടു നീങ്ങി. പെട്ടെന്നൊരു ദിവസം രാത്രി ദീനമായ ഒരു രോദനംകേട്ടു് അവൾ ഉണർന്നു. രാഹുലൻ വെളിയിൽ ഇറങ്ങി നോക്കി. പ്രസവിക്കാറായ ഒരു സാധു സ്ത്രീ! ആശുപത്രിയിൽ സ്ഥലമില്ല. രാഹുലൻ അവളെ എടുത്തു് സ്വന്തം മുറിയിൽകിടത്തി. മഞ്ജു പെട്ടെന്നു തന്റെ പ്രസവത്തെപ്പററി ഓർത്തു. ആ സ്ത്രീയുടെ തീവ്രമായ യാതന അവൾക്കു് അനുഭവപ്പെട്ടു. ഇരുവരുടെയും പ്രസവവേദന ഒന്നു തന്നെയല്ലേ? ആ സ്ത്രീ അവിടെക്കിടന്നു മരിച്ചു. ജീവിതത്തിന്റെ ഭീകരമായ നഗ്നയാഥാർത്ഥ്യവുമായി ഒരു നിമിഷനേരംകൊണ്ടു് മഞ്ജു താദാത്മ്യം പ്രാപിച്ചു. അഭയാർത്ഥികളായ ആ മൂകലക്ഷങ്ങൾ മറെറാരു വർഗ്ഗമല്ലെന്നു് അവൾക്കു ബോദ്ധ്യമായി. എല്ലാം മനുഷ്യർ; സ്ത്രീയും പുരുനം. അപ്പോൾ രാഹുലന്റെ ഹൃദയം അവൾക്കു മനസ്സിലായിത്തുടങ്ങി. അങ്ങനെയാണു് സ്വഭർത്താവിൽ അവൾ പുതിയ ഒരു സൗന്ദര്യം ദർശിക്കുവാൻ ആരംഭിച്ചതു്; അന്നു മുതൽക്കാണു് അവളും ദുരിതാശ്വാസപ്രവർത്തനങ്ങൾക്കായി ജീവിതം ഉഴിഞ്ഞുവച്ചതു്.

പക്ഷേ ഏതാനും ചില ദുരിതാശ്വാസപ്രവർത്തനങ്ങൾകൊണ്ടുമാത്രം എന്തു നേട്ടവാനാണു്? കജോലി ആശുപത്രിയിൽനിന്നു തിരിച്ചുവരുമ്പോൾ കാണുന്ന കാഴ്ച ദയനീയമാണു്. മകളെ വിഷമിപ്പിക്കേണ്ടെന്നു കരുതി അമ്മ സന്ദർശനാവസരങ്ങളിലെല്ലാം അവളെ ധരിപ്പിച്ചിരുന്നതു് അവൾക്കും മണുവിനും സുഖമാണെന്നാണു്. ആശുപത്രിയിൽ അവൾക്കു സാമാന്യം ക്ഷേമമായിരുന്നു; അതേ അവസരത്തിൽ അമ്മയുടെ സ്ഥിതിയോ? കജോലി മാതാവിനെ ആശ്വസിപ്പിച്ചുകൊണ്ടു് അവരുടെ കൂടെ തെണ്ടിത്തിരിയുകയായി. പക്ഷേ തെരുവുതെണ്ടിയായി ജീവിതമാരംഭിക്കുന്ന ആ ചെറുപ്പക്കാരിയുടെ മേൽ കണ്ണുവയ്ക്കുവാൻ ആളുണ്ടു്. ഒരു മൂക്കിനു് മദ്ധ്യവയസ്കയായ ഒരു വെററിലക്കച്ചവടക്കാരിയുണ്ടു്, കജോലിയെ കാണുന്നതു മുതൽ അവൾക്കു് അമ്മയോടു് എന്തൊരു ആദരവാണെന്നോ! അവൾ പല്ലിളിച്ചുകൊണ്ടു് അമ്മക്കു് ഒരു വെററിലയും ഇരുകൂട്ടക്കും ആഹാരവും സമ്മാനിക്കുന്നു. അങ്ങനെ ഒരുദിവസം വൈകിട്ടു് ആ സ്ത്രീ കജോലിയെ അടുത്തു വിളിക്കുന്നു. അവൾക്കു ധാരാളം കഥപറയാനുണ്ടു്; അവൾക്കു കജോലിയെ പലതും കാണിക്കാനുണ്ടു്. അവരുടെ പീടികയുടെ പിന്നിൽ ഒരു ചിത്രശാലയാണു്, അവിടെ വെള്ളക്കാരുടെ മടിയിൽ നാടൻ പെൺകുട്ടികൾ ഇരിക്കുന്ന ചിത്രങ്ങളാണു് അധികം. ഇങ്ങനെ ഇരുന്നുകൊടുക്കുന്നതിനു രണ്ടുരൂപയാണു കൂലി. അതിനടുത്തു് ഒരു വലിയ വേശ്യാലയമുണ്ടു്. ഏജൻറന്മാർ നഗരത്തിലെങ്ങും നടന്നു് പെൺകുട്ടികളെ ശേഖരിക്കുന്നു. ഓരോരുത്തർക്കും തയ്യാറെടുക്കുന്നതിനു് അറുപതും എഴുപതും രൂപാ അഡ്വാൻസ് കൊടുക്കും, ആ വെററിലക്കച്ചവടക്കാരിക്കു് കജോലിയോടു വലിയ സഹതാപമുണ്ടു്; അവളെക്കാൾ മോശപ്പെട്ട പെൺകുട്ടികൾ എത്രപണം സമ്പാദിക്കുന്നുവെന്നോ? കൊച്ചുക

ട്ടികൾ വഴിയിൽനിന്നു വെള്ളപ്പട്ടാളക്കാരെ വേശ്യാലയങ്ങളിലേയ്ക്കു പരസ്യമായി ക്ഷണിക്കുന്നു. കുഞ്ഞാച്ചിയുടെ ഹൃദയത്തിലെ വികാരക്ഷോഭം അവൾ അമർത്തുന്നു. കോപവും ക്രോധവും അവളുടെ മനസ്സിൽ തിളയ്ക്കുന്നു.

ദാരുണമായ സാന്മാർഗ്ഗികാധഃപതനം മനുഷ്യത്വത്തെ കരണ്ടു തിന്നുകയാണ്. രാഹുലൻ അതിന്റെ അന്ധകാരമയമായ ചിത്രം കൺമുന്നിൽ കാണുന്നു. പത്രങ്ങളിൽ ഹൃദയസ്പൃക്കായി അതെല്ലാം വരച്ചുകാട്ടിയിരിക്കുന്നു. നിരത്തിലിരുന്ന് ഒരു സ്ത്രീ ഭക്ഷണം കഴിക്കുകയാണ്. അവളുടെ പിഞ്ചുകുഞ്ഞ് ആർത്തിയോടെ നോക്കിയിരിക്കുന്നു. അതിനു കരയാൻ ശക്തിയില്ല. ആ മൂകമായ നോട്ടം വകവയ്ക്കാതെ ആ അമ്മ ഭക്ഷണംകഴിച്ചുകൊണ്ടേയിരിക്കുന്നു, അവൾക്കും ജീവിക്കണം. മാതൃഹൃദയത്തെപ്പോലും മരവിപ്പിക്കുന്നധാർമ്മികമായ അധഃപതനം. സ്വന്തം കുട്ടി മടിയിലിരുന്നു വിശന്നു മരിക്കുമ്പോൾ ഇരുവർക്കുംകൂടി കിട്ടിയ ഭക്ഷണം നിർബാധം കഴിച്ചുകൊണ്ടിരിക്കുന്ന മറെറാരുമാതാവിന്റെ ചിത്രം; അതും രാഹുലൻ കാണുന്നു. ലക്ഷോപലക്ഷം ജനങ്ങൾ പട്ടിണികൊണ്ടു മരിച്ചു വീഴുന്നതിലും ഭയങ്കരമാണ് ഈ മാനസികമായ മരവിക്കൽ. ജനതയുടെ ആത്മാവിൽ ഏററ ഈ ക്ഷതങ്ങളുടെപാടുകൾ ഇനി മായുമോ? രാഹുലൻ നിരാശയിൽ അടിയുന്നു.

ഇല്ല; അത്ര നിരാശപ്പെടേണ്ടതില്ല. പിശാചിന്റെ പിശാചിനെപ്പോലും അതിജീവിക്കുന്ന മനുഷ്യത്വത്തിന്റെ ദിവ്യസൗന്ദര്യം ഈ കൊടിയ വിപത്സന്ധിയിലും നിശേഷം നശിച്ചിട്ടില്ല. ഇതൊരു ഗംഭീരമായ പരീക്ഷണമാണ്; ഈ പരീക്ഷണത്തിൽ മനുഷ്യത്വം പലപ്പോഴും പരാജയപ്പെട്ടിരിയ്ക്കാം. പക്ഷെ അതിനൊരു മറുവശമുണ്ട്. രാത്രിയിൽ രാഹുൽ രാജപാതയിലൂടെ നടക്കുമ്പോൾ കാണുന്ന അത്ഭുതകരമായ കാഴ്ച അയാൾക്ക് അക്ഷയമായ വിശ്വാസം നൽകുന്നു. ഒരുവഴിവിളക്കിനു കീഴിൽ പട്ടാളക്കാർ കൂടി നിൽക്കുന്നു; ആ വിളക്കിന്റെ മങ്ങിയ പ്രകാശത്തിൽ പട്ടാളക്കാർക്കു നടുവിൽ ഒരു പെൺകുട്ടിയുടെ രൂപം കാണാം—കീറിപ്പറിഞ്ഞ തുണിക്കഷണങ്ങൾ ചുററിയ ഒരു പെണ്ണ്. എങ്ങും ഭീകരമായ നിശ്ശബ്ദത; ആ നിശ്ശബ്ദതയെ ഭേദിച്ചുകൊണ്ട് അവളുടെ മുൻപിലുള്ള ഭിക്ഷാപാത്രത്തിൽ ഒരു രൂപാ പതിക്കുന്നു. അതു് ഒരു പട്ടാളക്കാരൻ എറിഞ്ഞതാണ്. ഉടനെ അവൾ കൈകൾപൊക്കി മാറിലെവസ്ത്രങ്ങൾ നീക്കി നഗ്നയായി നിൽക്കുന്നു. ഒരു നിമിഷം; അവൾ കൈതാഴ്ത്തിക്കഴിഞ്ഞു. വീണ്ടും ഒരുചില്ലിക പാത്രത്തിൽ; വീണ്ടും അവൾ കൈയുയർത്തുന്നു. അങ്ങനെ കിട്ടിയ ആറു രൂപയുമായി തിരിച്ചുപോകുന്ന ആ പെണ്ണിനെ രാഹുലൻ പിൻതുടരുന്നു വെറും കൗതുകത്താൽ പ്രേരിതനായിട്ട്. അവൾ ആ പണംകൊണ്ടു് എന്താണു ചെയ്യുക? ആ പണം മുഴുവൻ കൊടുത്തു് അവൾ അപ്പം വാങ്ങിക്കുന്നു. ആ അപ്പവുമായി ജനനിബിഡമായ ഒരു അഭയാർത്ഥിക്യാമ്പിലേക്കാണ് അവൾ പോകുന്നതു്. അവളെ കാത്തു് എത്രയോ നിരാധാരരായ ജനങ്ങൾ പൊരിയുന്ന വയറുമായി അവിടെ കിടക്കുന്നു. അവൾ ആ അപ്പം അവർക്കായി പങ്കിടുന്നു. പഠിപ്പില്ലാത്ത–പരിഷ്കാരമില്ലാത്ത ഒരു നാട്ടിൻപുറത്തുകാരിപ്പെണ്ണ് അല്ല,അവളൊരു രാജകുമാരിയാണ്; ഒരു ദേവദൂതിയാണ്. അവളുടെ അന്തരാത്മാവിന്റെ തേജസ്സിൽ രാഹുലന്റെ കണ്ണ് അഞ്ചിപ്പോകുന്നു. പരമ്പരാഗതമായ മാനവും മര്യാദയും അവൾ വലിച്ചെറിഞ്ഞു; ശരീരത്തിന്റെ പരിശു

ഷിയെ അവൾ പരിത്യജിച്ചു. പക്ഷേ മനുഷ്യാത്മാവിന്റെ അക്ഷയമായ വിശുദ്ധിയാണ് അവളിൽ തിളങ്ങുന്നത്. ആ മനുഷ്യത്വം അജയ്യമാണ്; അനശ്വരമായ മനുഷ്യചൈതന്യത്തിന്റെ ദിവ്യമായ ജ്വാലയാണത്. ഉഗ്രമായ ഈ പരീക്ഷണം ആ ചൈതന്യത്തെ പൂർണ്ണമായും തെളിച്ചു കാട്ടിയിരിക്കുന്നു.

ആ മനുഷ്യത്വംതന്നെയാണ് കജോലിയിലും അവളുടെ അമ്മയിലും കുടികൊള്ളുന്നത്. കജോലി നിശ്ചയിച്ചു കഴിഞ്ഞു; അമ്മയെ ഇനിയും ഇങ്ങനെ പട്ടിണിയിടാൻ പാടില്ല. അവർ സഹിക്കാവുന്നതിലധികം സഹിച്ചു കഴിഞ്ഞു. തന്റെ ശരീരം പെരുവഴിയിൽവച്ച് ആ പട്ടാളക്കാരൻ പങ്കിലമാക്കിയതാണ്; അല്ലെങ്കിൽ തന്നെ അമ്മയുടെ ജീവനേക്കാൾ അതു വിലപിടിച്ചതാണോ? കണവിനെയും കിശോറിനെയും അവൾ ഓർക്കുന്നു. അവരെ തൂക്കിലിട്ടു കാണും; സ്വാതന്ത്ര്യത്തിന്റെ വീരഭടന്മാർ! സ്വഭർത്താവിന്റെ ചിത്രം കജോലിയുടെ മുന്നിൽ ഉയരുന്നു. എവിടെനിന്നോ സ്നേഹസമ്പന്നനായ ഒരു അപരിചിതൻ അവളുടെ ജീവിതത്തിൽ കടന്നുവന്നു. അവൻ അവൾക്ക് സ്വഹൃദയത്തിലെ വിശുദ്ധമായ ആകാശനീലിമ പകർന്നുകൊടുത്തു, അടുത്ത ജന്മത്തിലും അവനെത്തന്നെ ഭർത്താവായി കിട്ടിയെങ്കിൽ!—അതുമാത്രമാണ് അവളുടെ പ്രാർത്ഥന. പെട്ടെന്നു നിശ്ചയദാർഢ്യത്തോടെ വെററിലക്കച്ചവടക്കാരിയെ സമീപിച്ച് അവൾ അഡ്വാൻസ് വാങ്ങുന്നു. ആ പണം മുഴുവൻ പൊതിഞ്ഞു കെട്ടി ഉറങ്ങിക്കിടക്കുന്ന അമ്മയുടെ തലയ്ക്കു കീഴിൽ വച്ചിട്ട് അന്ത്യമായ ആലിംഗനത്തിനുശേഷം അവൾ ആരുമറിയാതെ അവിടംവിട്ടു പോകുന്നു. അമ്മയെ രക്ഷിക്കുന്നതിനുവേണ്ടി സ്വജീവിതം വില്ക്കുന്ന ആ മകൾ അവിടെനിന്ന് ആരുമറിയാതെ പോകുമ്പോൾ അമ്മ എന്താണു ചെയ്യുന്നത്? മക്കൾക്ക് ഭാരമായി കഴിയുന്നതിൽ മനസ്സുനൊന്ത് മാതാവ് ആത്മഹത്യയ്ക്കു തയ്യാറാവുകയാണ്. തന്റെ അശക്തമായ ശരീരം കുട്ടികൾക്ക് ഒരു വിഷമമായി തോന്നുകയില്ല; നിശ്ചയം; പക്ഷേ തന്നെത്താൻ അറിഞ്ഞ് അവൾക്കുവേണ്ടി സ്വജീവിതം ബലികഴിക്കുവാൻ അവർ തീരുമാനിച്ചിരിക്കുകയാണ്. ഉടുത്തിരിക്കുന്ന വസ്ത്രംപോലും അഴിച്ചുവച്ചിട്ടാണ് അവർ പോകുന്നത്, അതു കജോലിക്ക് ഉപകരിക്കും. മക്കൾ എന്തെങ്കിലും അപരാധം ചെയ്തിട്ടുണ്ടെങ്കിൽ അതു മുഴുവൻ തന്റേതായി പരിഗണിക്കണമെന്നും അവരെ ശിക്ഷിക്കരുതെന്നും ഉള്ള അവസാനപ്രാർത്ഥനയോടെ ആ മാതാവ് ഗംഗാതീരത്തിലേയ്ക്കു നടക്കുകയാണ്, രാത്രിയുടെ നിശ്ശബ്ദതയിൽ അവർ രാവിലെ കണ്ട ഒരു ചിത്രം ഓർക്കുന്നു—ഗംഗാതീരത്തുള്ള ഒരു വൃക്ഷത്തിന്റെ കൊമ്പിൽ അഗതിയായ ഒരു വൃദ്ധന്റെ മൃതശരീരം തൂങ്ങിനില്ക്കുന്നത്. ആ മൃതശരീരം ഒരു നിശ്ശബ്ദസന്ദേശം അവർക്കു നൽകിയിരുന്നു ആ വൃദ്ധൻ അന്ത്യനിമിഷത്തിലും ഒരു മനുഷ്യനായിരുന്നു; അല്ലെങ്കിൽ അയാൾക്കു എങ്ങിനെ ആത്മഹത്യ ചെയ്യുവാൻ കഴിഞ്ഞു? മൃഗങ്ങൾ പട്ടിണികൊണ്ട് ആത്മഹത്യയ്ക്കു തുനിയാറുണ്ടോ? ആ ചിത്രം നൽകിയ പ്രചോദനത്തോടെ അവർ ഗംഗാനദിയിലേയ്ക്കു കുതിക്കുകയായി........

അങ്ങനെ മക്കൾക്കുവേണ്ടി അമ്മ ആത്മഹത്യചെയ്യുമ്പോൾ അതറിയാതെ അമ്മയ്ക്കുവേണ്ടി മകൾ വേശ്യാലയത്തിൽ പ്രവേശിക്കുന്നു. കുളിച്ചൊരുങ്ങി വെററിലക്കച്ചവടക്കാരിയുടെ കൂടെ പ്രഭാതത്തിൽ നിരത്തി

ലൂടെ നടക്കുമ്പോൾ കല്ലോലിക്കു പ്രജ്ഞയില്ല. പെട്ടെന്നു പത്രവില്പനക്കാരുടെ ശബ്ദം അവളുടെ കാതുകളിൽ പതിക്കുന്നു. "പേപ്പർ! ഹിന്ദുസ്ഥാൻ; ഡെറാഡൂൺ ജയിൽ; നിരാഹാരവ്രതം!" ഡെറാഡൂൺ ജയിൽ, ദേവത, എഴുപതാം വയസ്സിൽ അദ്ദേഹം ജയിലിൽ പട്ടിണി കിടക്കുകയാണ്. കല്ലോലിയുടെ മുൻപിൽ ആ വിശ്രുതരൂപം ഉയർന്നുവരുന്നു; പിന്നെ പിതാവിന്റെ മുഖവും. സർവശക്തമായ ഒരു സാമ്രാജ്യത്തിന്റെ മഹോൽക്കടപ്രതാപത്തിനു പോലും തകർക്കുവാൻ കഴിയാത്ത 'ദേവത'യുടെ ഹൃദയം അവളുടെ പ്രവൃത്തി മനസ്സിലായാൽ വെന്തുരുകും. ഇല്ല; അവൾ വേശ്യാലയത്തിൽ കടക്കുകയില്ല. അവൾ പത്രവില്പന കൊണ്ടു പണം സമ്പാദിക്കും. അവൾ നേരെ ഹിന്ദുസ്ഥാൻ പത്രമാപ്പീസിലേക്കു നടക്കുന്നു. അവിടെ ഗേറ്റിലെത്തുമ്പോൾ തിരിഞ്ഞുനിന്ന് ആ വെറ്റിലക്കച്ചവടക്കാരിയുടെ കരണത്തു് ഒരു ചുട്ട അടി കൊടുത്തിട്ടു് അവൾ അകത്തേക്കു മറയുന്നു........

നഗരത്തിന്റെ മറുപുറത്തേക്കു നാം കടക്കുകയായി. സമരേന്ദ്രബോസു അഖിലേന്ത്യാ റേഡിയോയിലൂടെ സന്ദേശങ്ങൾ കേൾക്കുകയാണ്. പെട്ടെന്നാണ് അയാളുടെ ഹൃദയം സ്തംഭിപ്പിക്കുന്ന ഒരു ആഘാതം. ക്യാപ്റ്റൻ കുണാൾബോസുവിനെ കാണ്മാനില്ലെന്നു സന്ദേശം. ഹൃദയഭാരത്തോടെ അയാൾ പുറകോട്ടു മറിയുന്നു. മൂന്നു മണിക്കൂർ മൂകനായി അയാൾ കിടന്നു നീറുകയാണ്. പെട്ടെന്ന് ഒരു ഫോൺസന്ദേശം; അയാൾ ശ്രദ്ധിക്കുന്നു, അതു രാഹുലന്റെ ശബ്ദമാണ് "അമ്മാ! ഇതെന്റെ യാത്ര പറച്ചിലാണ്; ഞാൻ അറസ്റ്റിലാണ്"! സമരേന്ദ്രൻ ഒരു പിശാചല്ല; അയാൾ കരിഞ്ചന്തക്കാരനാണെന്നതു ശരിതന്നെ; എന്നാൽ ഇതൊന്നും സ്വന്തം സുഖത്തിനായിട്ടല്ല അയാൾ ചെയ്തുവന്നതു്. കുട്ടിക്കാലത്തെ അനുഭവങ്ങൾ അയാളെ പലതും പഠിപ്പിച്ചു; സ്വന്തം കുട്ടികളെങ്കിലും മാന്യരായിജീവിക്കണമെന്നതായിരുന്നു അയാളുടെ ഏകാഭിലാഷം. ഇന്നിതാ ആ സ്വപ്നസൗധം ഒറ്റ നിമിഷത്തിൽ തകർന്നിരിക്കുന്നു. അയാൾ സമ്പാദിച്ച പണം, അയാളുടെ വ്യാപാര വിജയം—ഇതെല്ലാം ഇനി എന്തിനു ? ഇതാ മൂന്നാമതൊരു സന്ദേശം: നവവത്സര ബഹുമതികളുടെ കൂട്ടത്തിൽ അയാൾക്കും ഒരു ബിരുദം: അനേകനാളായി ഉൽക്കടമായ തൃഷ്ണയോടെ അയാൾ പ്രതീക്ഷിച്ചിരുന്ന ബിരുദം: സി. ഐ. ഇ. കമ്പാനിയൻ ഓഫ് ദി ബ്രിട്ടീഷ് എമ്പയർ! തന്റെ രണ്ടു പുത്രന്മാരേയും വിഴുങ്ങിയ സാമ്രാജ്യം! അയാളുടെ കൈയിൽനിന്നു ഫോണിന്റെ റിസീവർ താഴെ വീഴുന്നു; ബംഗാൾമെറസിൽനിന്നു് അയാളെ വിളിക്കുന്നു; വിളി കേൾക്കുവാൻ അയാൾ തയാറില്ല. ഒറ്റനിമിഷംകൊണ്ടു സമരേന്ദ്രബോസു സാമ്രാജ്യ വിരോധിയായി മാറിയിരിക്കുന്നു; ഒരു മാത്രകൊണ്ടു് അയാൾ മർദ്ദകവർഗ്ഗത്തിൽനിന്നു് എന്നെന്നേക്കുമായി വേർപിരിഞ്ഞിരിക്കുന്നു. അയാളും. മനുഷ്യനാണു്.

വെളുപ്പിനു് പോലീസിന്റെ കറുത്ത വാൻ ദുരിതാശ്വാസകേന്ദ്രത്തിനു മുൻപിൽ വന്നപ്പോൾ രാഹുലനു് അത്ഭുതമില്ലായിരുന്നു. നാലു സ്വാതന്ത്ര്യങ്ങൾക്കായുള്ള ലോകമഹായുദ്ധം നടക്കുകയാണു്; എന്നാൽ മനുഷ്യർക്കു സ്വതന്ത്രരായി നടക്കുവാനുള്ള സ്വാതന്ത്ര്യംപോലും നിഷേധിക്കപ്പെട്ടിരിക്കുന്നു; പ്രത്യേകിച്ചും ഏഷ്യയിലെ ജനങ്ങൾക്കു്. പൂർവകാലത്തെ സകല ഭീകരമായ അനുഭവങ്ങളെയും കവിഞ്ഞു നിൽക്കുന്ന മാരകമായ ദുരിതത്തിന്റെ പിടിയിലാണു

ബംഗാൾ. ഈ ക്ഷാമം—മൃഗീയമായ ഈ ആഘാതം മറുനാടൻ മേധാവിത്വത്തിന്റെ അന്ത്യവ്യാഖ്യാനമാണ്. ദേശീയസ്വാതന്ത്ര്യം ഒരു ലക്ഷ്യമല്ല, മാർഗ്ഗമത്രേ. ഈ ക്ഷാമം അതു തെളിയിച്ചിരിക്കുന്നു. ഇങ്ങനെ എത്ര ചിന്തകളോടെയാണ് രാഹുൽ വണ്ടിയിൽ കയറിയതെന്ന് അയാൾക്കുതന്നെ അറിഞ്ഞുകൂടാ. വണ്ടിയിലുള്ള തടവുകാർ ചക്രവാളം ഭേദിക്കുമാറു, മുദ്രാവാക്യങ്ങൾ മുഴക്കുന്നു. "വന്ദേമാതരം" വഴിയിൽ നില്ക്കുന്നവർ അതിലും ഉച്ചത്തിൽ അത് ഏററു വിളിക്കുന്നു. രാഹുൽ ആ മനുഷ്യരാശിയിൽ അലിഞ്ഞു ചേരുകയാണ്; അയാളിപ്പോൾ ഒരു വ്യക്തിയല്ല. വിശാലമായ മനുഷ്യസമൂഹത്തിലെ ഒരു ചെറിയ ബിന്ദുമാത്രം. ജയിൽ പുള്ളികൾ ആവേശത്തോടെ പാടുന്നു: ടാഗോറിന്റെ പരിചിതമായ ഗാനം:

"അവർ എത്രമേൽ ചങ്ങല മുറുക്കുന്നുവോ അത്രമേൽ അത് അയഞ്ഞുവരുന്നു!"
ആ സ്വരം പതറുന്നതല്ല. രാഹുലൻ ഏകാകിയാണെങ്കിലും ആ ഏകാന്തത അനുഭവപ്പെടുന്നില്ല. വിശാലമായ മനുഷ്യത്വത്തിൽ അയാൾ നിമഗ്നനായിരിക്കുന്നു. ആ മനുഷ്യത്വത്തെ ഉൾക്കൊള്ളുവാൻ ജയിലില്ല; അതിനെ ബന്ധിക്കുവാൻ കെല്പുള്ള ചങ്ങലയില്ല. പരാജയമെന്തെന്നറിയാത്ത ധീരമോഹനമായ മനുഷ്യത്വം മുന്നോട്ടു കുതിക്കുകയാണ്.

III

ജഠരത്തിന്റെ കത്തിക്കാളുന്ന വിശപ്പ്; സാമ്രാജ്യത്വത്തിന്റെ രക്തദാഹം; മുതലാളികളുടെ ധനദുർമ്മോഹം—ഇവയുടെ മുൻപിൽ ഹൃദയത്തിന്റെ ദാഹവും മസ്തിഷ്കത്തിന്റെ ആവേശവും ശിഥിലമാകുന്ന ചരിത്രമാണ് ഇത്. ഈ സംഘട്ടനത്തിൽ മനുഷ്യൻ തോല്ക്കുന്നില്ല. അത്ഭുതകരമായ പരാക്രമത്തോടെ അവൻ മൃഗീയശക്തികളെ ചെറുക്കുന്നു. വ്യക്തികൾ ഈ സമരത്തിൽ പരാജിതരായി വീഴുന്നു. പലരും പിന്തിരിഞ്ഞോടുന്നു; ചിലർ രക്തസാക്ഷികളായി നിലംപതിക്കുന്നു. എന്നാൽ അവസാനം മനുഷ്യത്വം ജയിക്കുകയാണ്. കോടാനുകോടി വ്യക്തികൾ വീണടിഞ്ഞാലും മനുഷ്യന്റെ ആന്തരചൈതന്യം—അവന്റെ സാഹസബോധം നശിക്കുന്നില്ല. മരണത്തെ വെല്ലുവിളിക്കുന്ന ധീരതയോടെ അവൻ മുന്നോട്ടു കുതിക്കുന്നു. അങ്ങനെ വിയർപ്പിലൂടെ, കണ്ണീരിലൂടെ, രക്തത്തിലൂടെ ശാശ്വതമായ പുരോഗതിയുടെ മാർഗ്ഗത്തിൽ മനുഷ്യൻ മുന്നേറുന്നു. ആ ഐതിഹാസികമായ സമര ചരിത്രമാണ് ശ്രീ. ഭവാനിഭട്ടാചാര്യ വരച്ചു കാണിച്ചിരിക്കുന്നത്.

അങ്ങനെ മുന്നേറുന്ന മനുഷ്യൻ നന്മയുടെയും സൗന്ദര്യത്തിന്റെയും പ്രതിരൂപമാണ്. ബംഗാളിലെ ക്ഷാമം മനുഷ്യത്വത്തിന്റെ ഭീകരമായ ഒരു പരീക്ഷണഘട്ടമായിട്ടാണ് നാം കാണുന്നത്. സർ ലക്ഷ്മിനാഥ് മനുഷ്യനെ വെറും പിശാചായി നമുക്കു കാണിച്ചുതരുന്നു; ലക്ഷക്കണക്കിനു ജനങ്ങൾ മരിച്ചു വീഴുമ്പോൾ അതിൽനിന്നു മുതലെടുക്കുവാൻ വെമ്പുന്ന സമരേന്ദ്രനും വെററിലക്കച്ചവടക്കാരിയും മനുഷ്യന്റെ മൃഗീയത്വത്തിന്റെ ഭിന്നഭാവങ്ങളാണ്. പട്ടിണികൊണ്ടു പൊരിയുന്ന കുഞ്ഞിനെ നോക്കിയിരുന്നുകൊണ്ടു കിട്ടിയ ഭക്ഷണം മുഴുവൻ വിഴുങ്ങുന്ന അമ്മയും ആ മൃഗീയത്വത്തിന്റെ ചിഹ്നമല്ലേ? ക്ഷാമം മനുഷ്യത്വത്തെ പരീക്ഷിക്കുകയായിരുന്നു. അതിൽ പലരും പരാജിതരായി. എന്നാൽ സ്വന്തം ശരീരത്തിന്റെ പരിശുദ്ധി വിററ് അഭയാർത്ഥിസഹോദരങ്ങളെ പോററുന്ന ആ പെ

ണ്ണ് മനുഷ്യന്റെ നന്മയുടെ അക്ഷയമായ പ്രകാശമാണ്. അതിലും വലിയ ത്യാഗം അതിലും ദിവ്യമായ നിസ്വാർത്ഥത അപൂർവമാണ്. അവൾ നമുക്കു മനുഷ്യത്വത്തിൽ വിശ്വസിക്കാമെന്നു പ്രഖ്യാപിക്കുന്നു. മനുഷ്യന്റെ നന്മയിൽ നമുക്കുള്ള ദൃഢമായ വിശ്വാസത്തിന്റെ കെടാത്ത ദീപസ്തംഭമാണ് അവൾ. അങ്ങനെ എത്ര ചിത്രങ്ങളാണ് ഈ പുസ്തകം വായിച്ചു കഴിയുമ്പോൾ മനസ്സിൽ മായാതെ അവശേഷിക്കുന്നത്!

ഏകവും അവിഭക്തവും ആയ മനുഷ്യകുടുംബം ഈ കഥ വായിച്ചു കഴിയുമ്പോൾ നമ്മുടെ മുന്നിൽ പ്രത്യക്ഷപ്പെടുന്നു. വിശാലമായ മനുഷ്യവർഗ്ഗപ്രേമത്തിന്റെ പ്രതിരൂപമായ "ദേവൻ" സർവസാഹോദര്യത്തിന്റെ സന്ദേശമാണ് നൽകുന്നത്. ഗാന്ധിജിയുടെ ചൈതന്യമാണ് അദ്ദേഹത്തിലൂടെ കഥാകാരൻ നമുക്കു കാട്ടിത്തരുന്നത്. ബുദ്ധിജീവിയായ രാഹുലനും ധനദുർമ്മോഹിയായ സമരേന്ദ്രനും എല്ലാം അവസാനം സാമാന്യജനങ്ങളുടെ ഇടയിലേയ്ക്കു തിരിച്ചുവരികയാണ്. അവരും മനുഷ്യരാണ്; പ്രാഥമിക വികാരങ്ങളുടെ ആഘാതത്താൽ അവർ കൃത്രിമമായ വർഗ്ഗമേന്മയെ വിസ്മരിച്ച് സാമാന്യജനങ്ങളായി രൂപാന്തരപ്പെടുന്നു. ബോരുണിയുമായുള്ള സമ്പർക്കം, പിതാമഹന്റെ പ്രചോദനം, ക്ഷാമത്തിന്റെ ഭീകരചിത്രം—ഇവയെല്ലാം ക്രമാനുഗതമായി രാഹുലനെ നക്ഷത്രലോകത്തുനിന്നു താഴത്തേയ്ക്കു കൊണ്ടുവരുന്നു. പടിപടിയായുള്ള ആ പരിവർത്തനം ഹൃദയംഗമമായി കഥയിൽ സൂചിപ്പിച്ചിട്ടുണ്ട്. സമരേന്ദ്രനെ കുണാലിന്റെ മരണവും രാഹുലന്റെ ബന്ധനവും ഒരു വെറും മനുഷ്യനാക്കുന്നു. പിതൃഹൃദയത്തിന്റെ വേദനയിലൂടെ അയാൾ മററുള്ളവരുടെ വേദന മനസ്സിലാക്കുന്നു. മഞ്ജുവിനു ഇതുപോലെയാണു പരിവർത്തനമുണ്ടാകുന്നത്. ആ അഭയാർത്ഥിനിയുടെ പ്രസവവേദന അവളുടെ കണ്ണു തുറപ്പിക്കുന്നു. കൃത്രിമമായ സാമൂഹ്യവ്യവസ്ഥിതിയുടെ കോട്ട തകർത്തുകൊണ്ട് കൃത്രിമമായ വിജ്ഞാനത്തിന്റെ ചങ്ങലകൾ ഭേദിച്ചുകൊണ്ട് മനുഷ്യത്വം അതിന്റെ മൗലികമായ ഭാവത്തിൽ നമ്മുടെ മുൻപിൽ വന്നുനിൽക്കുന്നു. ഈ പരിവർത്തനം പ്രസ്തുത പുസ്തകത്തിന്റെ മുഖ്യമായ ഒരു സന്ദേശമാണ്.

ആദ്യമാദ്യം വ്യക്തികളായി കഥാപാത്രങ്ങൾ വരുന്നു. അവർക്കു പിന്നിൽ വിശാലമായ മനുഷ്യത്വത്തിന്റെ മഹാനാടകം; അതിന്റെ ചലനവും ശബ്ദവും ഇടയ്ക്കിടെ നമ്മുടെ ഹൃദയത്തിൽ വന്നു പതിയ്ക്കുന്നു. അങ്ങനെ ക്രമേണ വ്യക്തികൾ മനുഷ്യത്വത്തിന്റെ ചിഹ്നങ്ങളായി രൂപാന്തരപ്പെടുന്നു—ഓരോ വർഗ്ഗത്തിന്റെയും ഓരോ ഭാവത്തിന്റെയും ചിഹ്നങ്ങൾ. ഒടുവിൽ കരകവിഞ്ഞ മഹാസാഗരംപോലെ ആർത്തിരമ്പുന്ന മനുഷ്യരാശി നമ്മുടെ മുൻപിൽ പ്രത്യക്ഷപ്പെടുന്നു. ആ മഹാസമുദ്രത്തിൽ പൊങ്ങിയും താണും കഥാപാത്രങ്ങൾ നിൽക്കുന്നു. ഒടുവിൽ അതിന്റെ അഗാധതയിൽ അവർ അലിഞ്ഞു ചേരുന്നു. അവസാനം പരാജയമെന്തെന്നറിയാത്ത ധീരമോഹനമായ മനുഷ്യത്വം സമരവീര്യത്തോടെ മുന്നോട്ടു കുതിയ്ക്കുന്ന ചിത്രമാണ്.

# എം. ആർ. ഭട്ടതിരിപ്പാട്



**അക്കിത്തം**

കോവിലകത്തെ തമ്പുരാക്കന്മാരെ നോക്കി അദ്ദേഹം പറയുന്നു, "ഇന്നു നിങ്ങൾ നമ്പൂതിരിയുടെ കാർബൺ കോപ്പികളാണ്; ഈ നില മാറ്റുക!" ഇളയതുമാരോടദ്ദേഹം പറയുന്നു, "നിങ്ങൾ ഇമിറ്റേഷൻ നമ്പൂതിരിമാരാണ്; നായന്മാരാരും മരിക്കാൻ ഭാവമില്ലെങ്കിൽ, നിങ്ങൾ ഊണുകഴിയ്ക്കില്ല. അലസമായ ഈ ജീവിതരീതി കൈവെടിയുവിൻ!" പരിഷ്കൃത വേഷകളായ, പക്ഷെ സംസ്കാരത്തോളമെത്തിയിട്ടില്ലാത്ത അന്തർജ്ജനങ്ങൾക്കദ്ദേഹം ചൂണ്ടിക്കാണിച്ചുകൊടുക്കുന്നു, "സാരിയും ബ്ലൗസും തൂക്കാനുള്ള വെറും അയക്കോലുകൾ മാത്രമാണ് ഇന്നു നിങ്ങൾ." അപരിഷ്കൃതകളായ അന്തർജ്ജനങ്ങളോടദ്ദേഹം ഉപദേശിക്കുന്നു "നിങ്ങൾ മറക്കുട വലിച്ചെറിയണം; പക്ഷേ, വലിച്ചെറിയുമ്പോൾ അതിന്റെ കാലുകൾ ഊരി കയ്യിൽ കരുതുകയും വേണം, പഴമയോടു പകരം വീട്ടാൻ." അങ്ങനെ ഉപദേശിക്കുന്നതിന്റെ കാരണവും അദ്ദേഹം പറഞ്ഞുകൊടുക്കുന്നു, "അന്തർജ്ജനങ്ങളെ നമ്പൂതിരിമാർ ചെരിപ്പാക്കി മാറ്റിയിരിക്കുന്നു; അതേയത് അടുക്കള ഒരു വലിയ ഡിറ്റെൻഷൻ ക്യാമ്പായി മാറിയിരിക്കുന്നു." ഇങ്ങനെയൊക്കെ പ്രസംഗിയ്ക്കുന്ന ആ മനുഷ്യൻ ആരാണെന്നോ? എം. ആർ ഭട്ടതിരിപ്പാട്! എം. ആർ. ബി!

അദ്ദേഹം പ്രസംഗിയ്ക്കുന്നു എന്നു പറഞ്ഞു; പക്ഷെ പ്രാസംഗികനല്ലത്രേ! കാരണം, ഒരു കൈ പ്ലാറ്റ്ഫോറത്തിലെ മേശമേലമർത്തി, കുനിഞ്ഞുനിന്ന്, ഇടയ്ക്കു പുഞ്ചിരി തൂകുകയും, ഇടയ്ക്കു ചിന്തിക്കുകയും ചെയ്തുകൊണ്ട്, വർണ്ണപ്പകിട്ടുള്ള തൊങ്ങലുകളും മിന്നുന്ന അലുക്കുകളുമണിഞ്ഞ ഭാഷയിൽ, ശ്ലോകങ്ങളോടുകൂടി, വെച്ചുവെച്ച്, പത്തോ പതിനഞ്ചോ മിനിട്ടുനേരം സംസാരിക്കുകയാണ് അദ്ദേഹം ചെയ്യുന്നത്; പിന്നെ, 'സാ'യും 'രീ'യും കഴിഞ്ഞുവരുന്ന 'ഗാ'യോളം മാത്രം ഉയർന്ന ശബ്ദത്തിൽ ഉറച്ചുനിന്നുകൊണ്ടേ സംസാരിയ്ക്കുകയുള്ളു എന്നതും ഒരു കാരണമാവാം. ഇടിമുഴക്കവും തീപ്പൊരിയുമുള്ളതാണല്ലോ 'പ്രസംഗം'!

ഓ, നിങ്ങളദ്ദേഹത്തെ കണ്ടില്ലാ എന്ന്. ശരി, ഷൊറണ്ണൂരുള്ള 'ദേവികാസദന'ത്തിലോ, തൃശ്ശൂർ യോഗക്ഷേമം പ്രസ്സിലോ, മംഗളോദയം പ്രസ്സിലോ, അങ്ങനെ എവിടെയെങ്കിലും ചെന്ന് കാത്തിരിക്കൂ' കാത്തിരിക്കൂ എന്നു പറഞ്ഞത്, നിങ്ങൾ ചെല്ലുമ്പോൾ ചെല്ലുന്നേടത്തു എം. ആർ. ബി. ഉണ്ടാവില്ലെന്നു തോന്നിയതുകൊണ്ടാണ്. അപ്പോഴേയ്ക്കും നിങ്ങളുടെ അടുത്തിരിക്കുന്ന രണ്ടുപേർ തമ്മിലൊരു വഴക്കുണ്ടായി എന്നോ വിചാരിക്കൂ—ഒരാൾ മറ്റേയാൾക്കു പണം കൊടുക്കാനുണ്ടായാൽ മതി. അപ്പോൾ മൂന്നാമതൊരാൾ കയറിവരുന്നു. നിറുകയിൽ വകഞ്ഞിട്ട മുടി, രണ്ടു പായച്ചുരുളുകൾപോലെ നെറ്റിയിലേയ്ക്കു

കൊമ്പിറക്കി നിൽക്കുന്നു; ഓരോ രോമം വെളുത്തും കാണാം. ഇടതുതൊക്കിൽ ഒരു ക്രൂററൻ ലതർബാഗുണ്ട്. ഫുൾ ഷർട്ടാണ്; മിക്കവാറും കൈ ചുരുട്ടിവച്ചിരിക്കും. തിളങ്ങുന്ന കണ്ണുകളോടുകൂടിയ ഒരു കറുത്ത തടിയൻ. ശാന്തമായ കായലിലൂടെ ഇഴഞ്ഞിഴഞ്ഞുപോകുന്ന ഒരു വഞ്ചിപോലെയാണ് അദ്ദേഹത്തിന്റെ നടത്തം. ലതർബാഗിന്റെ ഭാഗത്തേയ്ക്കു മുമ്പോട്ടുമായി ഒന്നു ചരിഞ്ഞ് ആ മെലിഞ്ഞ കാലുകളിലേയ്ക്കു നോക്കു അത്ര ക്രൂററനായ ഒരാളുടേതാവാൻ തരമില്ല അവയെന്നു നിങ്ങൾക്കു തോന്നും. ആ നാല്പതുവയസ്സുകാരൻ തന്റെ തോളിലെ വേഷ്ടിയെടുത്തു വിയർപ്പണിഞ്ഞ മുഖം തുവത്തിക്കൊണ്ടു ചോദിക്കുന്നു, "എന്താ, എന്താ വഴക്ക്?" മധുരമായ ഒരു വെള്ളിപ്പുഞ്ചിരിയ്ക്കു തന്റെ തേരട്ടച്ചുണ്ടുകളിലൂടെ പുറത്തു ചാടേണ്ടതുള്ളതിനാൽ, തടിച്ചുരുണ്ട കവിൾപ്പേശികൾ കണ്ണിന്റെ ഇറമ്പിയിലേയ്ക്കു മാറിനിൽക്കുമ്പോൾ, എന്തൊരു തിളക്കമാണ് ആ കണ്ണിന്! കണ്ണാണ് പുഞ്ചിരിക്കുന്നത്! അപ്പോഴേയ്ക്കും, പണം കിട്ടേണ്ടവൻ മറുപടി പറയും, "അതോ ഇയാളെനിക്കു തരാനുള്ളതു തരുന്നില്ല." വന്ന മനുഷ്യൻ അങ്ങനെതന്നെ മുഖം തുവത്തിനിന്നു ചോദിക്കുന്നു, "ഒഹോ—എത്രുണ്ട്?" അമ്പതുറുപ്പിക എന്നു പറയണം. വന്ന മനുഷ്യൻ വന്നപ്പോഴത്തെ നിലയിൽത്തന്നെ നിന്നു വീണ്ടും പറയുന്നു, "അത്രേള്ളു" പണം കൊടുക്കാനുള്ളവനാണ് ഏററുപറയുന്നത്, "അതെ, അത്രയുള്ളു." കിട്ടാനുള്ളവൻ പിന്നേയും കണക്കുകൂട്ടിനോക്കി വാദിക്കും, "പോരാ, പതിനഞ്ചുംകൂടിയുണ്ട്." വന്ന മനുഷ്യൻ പഴയനിലയിൽ നിന്നിളകാതെ മുഖം തുവത്തിനിന്നു തീരുമാനിക്കുന്നു, "ഒഹോ—അതു ശരി! തന്നിയ്ക്കുവിട്ടന്നങ്ങട്ട മരണംവരെ കഴിയാനുള്ളതു ഇപ്പോഴത്തെമാക്കണം ച്ചാൽ..........ജാത്യാവ്ണ്ടെങ്കെ തന്റെറാത്രട്ടം!....................ആ ട്ടെ, ആ മുറ് ക്കാനുള്ളതു ഇങ്ങടെട്ടെക്ക്—കാണാട്ടെ തന്റെ മിടുക്ക്!" പിന്നെ താമസമില്ല, അദ്ദേഹം ഇരിക്കുകയായി—ഒഴിഞ്ഞു കിടക്കുന്ന കസാലയിൽ, ബഞ്ചിൽ, എവിടെയെങ്കിലും. എന്നിട്ട് തലയെടുത്തു പിടിച്ച് ഗൌരവഭാവത്തിലാജ്ഞാപിക്കുന്നു, "ങ്! എടുക്കാനല്ലപറഞ്ഞത്! ആവശ്യപ്പെട്ടപ്പൊ കിട്ടാനായിട്ടേ, മുൻകൂട്ടി കാശു തന്റെ കയ്യിൽ ത്തന്നില്ലിച്ചതു്, മനസ്സിലായില്യേ?...." പെട്ടെന്നു വീണ്ടും അദ്ദേഹത്തിന്റെ മിഴികളിൽ പുഞ്ചിരി നിറഞ്ഞു തുളുമ്പും; പുറമേ കാണത്തക്ക നിലയിൽ ദന്തനിരകൾ തമ്മിലുരസി നിൽക്കുകയും ചെയ്യും. അതെ, നിങ്ങളൂഹിച്ചതുപോലെ, ഈ കയറിവന്നതാണ് എം. ആർ. ബി.

എം. ആർ. ബി. യുടെ ഈ ഫലിത സ്വഭാവത്തെ ഒന്നുകൂടി വിടത്തിനോക്കാം. അതായത്, മംഗളോദയം പുസ്തകശാലയിൽ വെച്ചാണ് ഇനിയൊരിക്കൽ നിങ്ങളദ്ദേഹത്തെ കണ്ടുമുട്ടുന്നതെന്നു കരുതിക്കൊള്ളു. എം. ആർ. ബി. പുസ്തകശാലയിലേക്കു കയറിനിന്ന്, നേരേപ്പറഞ്ഞമാതിരി കവിൾപ്പേശികളെ കണ്ണിന്റെ ഇറമ്പയിൽ ചുരുട്ടി നിത്തി, കണ്ണുകൊണ്ടു മന്ദഹസിച്ചു ചോദിക്കുന്നു, "അപ്പോൾ എന്തൊക്കെ പുസ്തകാനിങ്ങൾക്കു വേണ്ടതു്?" എന്നിട്ട് പിന്നോട്ടുതിരിഞ്ഞ് സഗൌരവം ശകാരിക്കുന്നു, 'ഗോപാലാ, നീയിങ്ങനെ ഇരുന്നാ മത്യോ? നിന്നെ ഞാൻ പിരിച്ചുവിടാൻ വൈകി എന്നാ തോന്നണ്! ഫ് ങ്ങോ!..........ഇവടെ വരണോരെ ധാരാളം പുസ്തകം പിടിപ്പിച്ച് അവരുടെ തലേല് മൊളകരയ്ക്കേണ്ടത് നിന്റെ ഭാരം—മനസ്സ്ലായില്യേ?........" ആ പെരുമാററത്തിലാകെ ഗുരുതരമായ

രമലധികാരി മനോഭാവം കാണാം. 'തലയിൽ മുളകരയ്ക്കുക' എന്നതിന്നു 'ധാരാളം പണം വാങ്ങുക' എന്നർത്ഥമാണു് എം. ആർ. ബി-യുടെ ഡിക്ഷ്നറിയിൽ. അവസാനം ആ സുഹൃത്തു് കുനുങ്ങിക്കുനുങ്ങിച്ചെന്നു് ഗോപാലന്റെ പുറത്തു തട്ടിച്ചോദിയ്ക്കുന്നു. "ദേവസ്സിയെവിടെ? ഒന്നു മുക്കണ്ടല്ലോ, എന്തായ്യാലും!" അവിടെവെച്ചു് നിങ്ങൾക്കദ്ദേഹത്തെ ഇഷ്ടപ്പെടാൻ തോന്നുന്നു. ലഘുതാബോധത്തോടുകൂടി, തന്റേതായ രസികത്തങ്ങളിണക്കിയിട്ടാണു് അദ്ദേഹം എന്തും പറയുന്നതു്. ചുരുക്കം സന്ദർഭങ്ങളിൽ ആക്ഷേപം ശുണ്ഠിവന്നുപോകുമല്ലോ—അത്തരമൊരവസരത്തിൽ അദ്ദേഹം എതിരാളിയോടു പറയും, "തന്നെ ഞാൻ ഒന്നും ചെയ്യുന്നില്ല, ചെയ്താൽ എന്റെ കൈ നാറും; കാരണം തന്നെ വെടിവെച്ചാൽ ഉണ്ട തന്റെ തൊലിയിൽത്തട്ടി തെറിച്ചുപോകുകയുള്ളു." എന്തിന്നും തന്റേതായ പൊടിപ്പുകളോടുകൂടിയേ എം. ആർ. ബിയുടെ വായിൽ നിന്നുപുറത്തു പടാനാകുകയുള്ളു. മററാർക്കും പകർത്തുവാനാകാത്ത ഒരുതരം ഫലിതങ്ങൾ. ഒരു മണ്ടനെപ്പററി അദ്ദേഹം പറയും, "അയാളുടെ തലയിലേയ്, രോമമല്ലാതെ വല്ലതും ഉണ്ടെങ്കിലല്ലേ? അതന്നെ തലയുടെ പൊറത്താണെന്നും."

എം. ആർ. ബി-യെ കണ്ടിട്ടുള്ളവരൊക്കെ അദ്ദേഹത്തിന്റെ ഫലിതങ്ങളെ ഇഷ്ടപ്പെടുന്നു. "ഒരു ബാർബർഷാപ്പിന്നു് രണ്ടു കാലും രണ്ടു കയ്യുമുണ്ടായാൽ അയാളായി," എന്നു പറയുന്നതു് പൌഡറും സിന്ദൂരപ്പൊട്ടും വാസ്ലേനുമുപയോഗിക്കുന്ന ഒരു പച്ചശൃംഗാരക്കാരനെക്കുറിച്ചാവുമ്പോൾ, പറയുന്ന എം. ആർ. ബി-യെ നിങ്ങളിഷ്ടപ്പെട്ടുപോവുകയില്ലേ? അതാണു് പറയുന്നതു്, എളുപ്പത്തിൽ സ്നേഹിക്കാൻ കഴിയും. എം. ആർ. ബി-യെ! അദ്ദേഹം ഇങ്ങോട്ടോ, അദ്ദേഹത്തെ അങ്ങോട്ടോ, എളുപ്പത്തിലൊന്നും വെറുക്കാൻ പററുകയുമില്ല. കാരണം ക്ഷോഭിക്കാൻ ആ മനുഷ്യനു വശമില്ല. വല്ലപ്പോഴും ക്ഷോഭിക്കുന്നതുതന്നെ നനഞ്ഞ വെടിമരുന്നുപോലെയിരിക്കും. ഒരു പൊട്ടിത്തെറിക്കലൊക്കെ വേണ്ടേ ആകപ്പാടെ? അതില്ല. എത്ര നിസ്സാരമായ സംഭവവും അദ്ദേഹത്തിന്റെ ഹൃദയത്തെ ആഴത്തിൽ സ്പർശിക്കുന്നുണ്ടെങ്കിലും, അത്ര സാരമായ സംഭവവും അദ്ദേഹത്തിലൂടെ ഒരു തീരുമാനത്തിലെത്തുന്നതു താമസിച്ചിട്ടാണു്; വളരെ താമസിച്ചിട്ടു്. കാര്യങ്ങളുടെ ഓരോ ഏണും കോണും എം. ആർ. ബി-പിടിച്ചു കുലുക്കിപ്പറിച്ചു നോക്കുകയും എന്തെങ്കിലും പഠിച്ചുവെയ്ക്കുകയും ചെയ്യും; ഒടുവിലാണു് അതെല്ലാം ഒന്നിച്ചുവെച്ചു് കാരണത്തെപ്പററി ഊഹിക്കാൻ നിശ്ചയിക്കുന്നതു്; പിന്നെ ഊഹിക്കുന്നു. ആ ഊഹം പ്രമാദരഹിതമായ ഊഹമായിരിക്കും, മിക്കപ്പോഴും! ഈ പ്രവർത്തനമെല്ലാം ഹൃദയത്തിലാണു് നടക്കുന്നതു്. അതിനിടയ്ക്കുതന്നെ, ഊണും കുളിയും ചായകുടിയും ഉറക്കവും ഫലിതം പറയലുമെല്ലാം നടക്കുന്നു എന്നർത്ഥം. അതിനിടയ്ക്കു പറയും, "ഒരു കാര്യം ശരിയാണു്—" പിന്നെ കളിയുടെ മുമ്പേയോ, തലേന്നാളോ വാദിച്ച സംഗതിയെപ്പററി എം. ആർ. ബി. സ്വന്തം അഭിപ്രായം പറയുന്നു. ചുരുക്കത്തിൽ, ഇക്കാര്യംകൊണ്ടു എം. ആർ. ബി. ഉമിത്തീയാണെന്നു കണ്ടുപിടിക്കാം: കാരണം, അദ്ദേഹം എടുത്തുകഴിഞ്ഞ തീരുമാനത്തെ ഇളക്കിപ്പറിക്കുക എന്നുള്ളതും ക്ഷിപ്രസാദ്ധ്യമല്ല.

ഉദാഹരണമോ? ശരി. യോഗക്ഷേമസഭയുടെ നേതാക്കന്മാർ കൂടിയിരുന്നു സാരമായ ഒരു സംഗതി ആലോചിക്കുന്നു എന്നു സങ്ക

ല്ലിക്കൂ. എല്ലാവരും തന്താങ്ങളുടെ അഭിപ്രായം പറഞ്ഞുകഴിഞ്ഞു. എം. ആർ. ബി. നിശബ്ദനായി പിന്നണിയിലെങ്ങോ ഇരുന്നു മുഴുവനും കേൾക്കുകയും ചെയ്തു. "എമ്മാറെന്തുപറയുന്നു?" ആരെങ്കിലും ചോദിക്കുകയാണ്. "ഇതിലിപ്പോൾ പെട്ടെന്നൊരാൾക്ക് എന്തെങ്കിലുമങ്ങോട്ട് പറഞ്ഞതുകൊണ്ടായില്ലല്ലോ?" എം.ആർ. ബി-യുടെ മറുപടിയും ഒരു ചോദ്യമാണ്. അങ്ങനെ എം. ആർ. ബി-യുടെ അഭിപ്രായം കൂടാതെതന്നെ ഒരു തീരുമാനമുണ്ടാവേണ്ടിവരുന്നു; പലപ്പോഴും ഉണ്ടാവുകയും ചെയ്യുന്നു. പക്ഷേ, എം. ആർ. ബി. തനിക്കു തിട്ടപ്പെടാത്ത ഒന്നിൽ അഭിപ്രായം പറഞ്ഞിട്ടില്ല.

മറെറാരവസരത്തിൽ, നിങ്ങൾ സ്വന്തമായ ഒരു കാര്യത്തിൽ സുഹൃത്തായ എം. ആർ. ബി-യുടെ അഭിമതമറിയാൻ വന്നിരിക്കുകയാണ്. ആനയെ വാങ്ങണമോ വേണ്ടയോ എന്നതായിക്കൊള്ളട്ടെ സംഗതി. നിങ്ങൾ ആനയെ വാങ്ങണമെന്നു എം. ആർ. ബി-യുടെ അഭിപ്രായമാവാൻ വയ്യ. എന്നാലും നിങ്ങൾ തിരക്കിച്ചോദിക്കുമ്പോൾ ഒരു മറുപടി പറയണം; നിങ്ങൾ സുഹൃത്താണല്ലോ. ആവട്ടെ, ഇങ്ങനെയായിരിക്കും അദ്ദേഹം പറയുന്നത്. "ആട്ടെ, താനെന്താ വിചാരിച്ചിട്ടുള്ളത്? വേണമെന്നോ വേണ്ടെന്നോ? അതാണല്ലോ ആദ്യം അറിയേണ്ടത്." "അങ്ങനെ ആലോചിച്ചിട്ടൊന്നുമില്ല. വാങ്ങുകയാണെങ്കിൽ തൽക്കാലം ലാഭത്തിൽ കിട്ടും, അത്രമാത്രം," എന്നു നിങ്ങൾ പറയണം. അതു കേട്ടാൽ എം. ആർ. ബി-ക്ക് ഇങ്ങനെ തീരുമാനിക്കുവാൻ തോന്നും, 'വാങ്ങണമെന്നു തോന്നുന്നുണ്ടെങ്കിൽ വാങ്ങണം, നഷ്ടമോ ലാഭമോ എന്നുള്ളതൊന്നും പിന്നെ ആലോചിക്കാനില്ല. അല്ല, വേണ്ടെന്നാണെങ്കിൽ—എന്നാൽ വേണ്ടെന്നുവെയ്ക്കണം." അങ്ങനെ നിങ്ങൾ ആനയെ വാങ്ങുന്നു. പക്ഷേ, തനിക്കു തിട്ടപ്പെട്ട ഒരു നിലപാടിൽനിന്ന് എം. ആർ. ബി. ഇളകിയിട്ടില്ലല്ലോ.

ഇതേ എം. ആർ. ബി-യെത്തന്നെയാണ് സാഹിത്യകാര്യങ്ങളിലും സമുദായകാര്യങ്ങളിലും രാഷ്ട്രീയകാര്യങ്ങളിലും—എവിടേയും നിങ്ങൾ കാണുന്നത്. കാരണം അദ്ദേഹം ഒരു മാർക്സിസ്റ്റാണ്. പല ചോദ്യങ്ങൾക്കും ശരിയായ ഉത്തരം തരാൻ അദ്ദേഹത്തിനു സാധിച്ചില്ലെന്നുവരാം; അതുകൊണ്ടുമാത്രം അദ്ദേഹം അഭിപ്രായം മാറുകയില്ല. ആലോചിക്കുക, എന്താണ് അതങ്ങനെ വരാൻ? മനസ്സാക്ഷി പറയുമ്പോളാണ് അദ്ദേഹം ആർക്കും കീഴടങ്ങുന്നത്; അതാകട്ടെ ഒരു നാട്യമല്ല, ശരിക്കും ഹൃദയത്തിന്റേതായ ഒരു സംഭവമാണ്.

എം. ആർ. ബി-യുടെതന്നെ ഭാഷയിൽ പറഞ്ഞാൽ, ഒരു ചെറിയ കുടുംബത്തിലേക്കു വേണ്ടതൊക്കെ ആ ലതർബാഗിലുണ്ട്; ആ കുടുംബത്തിന്റെ ജീവിതത്തെ സംബന്ധിക്കുന്ന പ്രശ്നങ്ങൾ മനസ്സിലും! ജീവിതത്തിന്റേതായ ഈ കനക്കൂടുതൽ കൊണ്ടായിരിക്കാം അദ്ദേഹം സാവധാനത്തിലാണ് നടക്കുന്നത്. കൂടെയുള്ളവരെല്ലാം എത്തേണ്ട സ്ഥാനത്ത് എത്തിക്കഴിഞ്ഞിട്ടാണ് എം. ആർ. ബി. എത്തുക. കാര്യം കഴിഞ്ഞാൽ ഉടനെ അദ്ദേഹത്തിനു മടങ്ങുകയും വേണം. പക്ഷേ അപ്പോഴായിരിക്കും ചായ വരുന്നത്; ചായ കഴിഞ്ഞാൽ ഒരു ബീഡി വലിക്കുന്നു. പിന്നെ ഒന്നു മുറുക്കണം. നിസ്സംഗവും നിരുപദ്രവവുമായ ആ ഫലിതങ്ങൾ കെട്ടഴിഞ്ഞങ്ങനെ കൊഴിഞ്ഞുവീഴുന്നു-ഇടവിട്ടിടവിട്ട്. ധാരാളം മക്കളുള്ള ഒരു പിതാവിനെപ്പററി ആയിക്കൊള്ള

ട്ടെ. "അദ്ദേഹത്തിന് പുരുഷത്തിലൊരു ഹോസ്റ്റൽ വീട്ടിൽത്തന്നെയുണ്ട്." 'ധർമ്മിഷ്ഠ'രെന്നു വിളിക്കപ്പെടുന്ന വർഗ്ഗത്തിൽപ്പെട്ട ആരെയെങ്കിലും പററിയാണെങ്കിൽ ഇങ്ങനെയാവും: "ഒരു അനാഥശാലയാണ് ആ വീട്" പറഞ്ഞുപറഞ്ഞു നേരം ഇരുട്ടുകയും പുലരുകയും ചെയ്യുന്നു. കൂടെയുള്ളവരെല്ലാം താവളത്തിലെത്തുമ്പോഴായിരിക്കും ഒരുപക്ഷേ എം. ആർ. ബി. പുറപ്പെടുന്നത്. വാതത്തിന്റെ ഉപദ്രവം വർദ്ധിച്ചതും താമസത്തിനു കാരണമാവാം; മടിയും എം. ആർ. ബി-യുടെ മടി എന്നു പറഞ്ഞാൽ മലപോലെയുള്ള മടി, മനോഹരമായ മടി, മഹത്തായ മടി എന്നൊക്കെ അർത്ഥമാണ്. ഈ മടിമൂലമാവണം, സ്വന്തമായ പകർപ്പവകാശമുള്ളതും രുചിരവുമായ ഒരു ഭാഷാശൈലി ആ തൂവലിൽ മിണ്ടാതെ നിദ്രകൊള്ളുന്നു. അത്ര നല്ല കഥാകൃത്തെന്നു പ്രസിദ്ധനായ അദ്ദേഹത്തിന്റേതായി ഇത്ര കുറച്ചു പുസ്തകമേ ഉള്ളുവെന്നോ? അൽഭുതം തോന്നാം; വ്യസനവും! കൊച്ചിരാജ്യത്തു നമ്പൂതിരിബിൽ പാസ്സാക്കിക്കിട്ടുവാൻ കാരണമാകത്തക്കവിധം ഊർജ്ജസ്വലമായ—പൊള്ളിയ്ക്കുന്ന ജീവിതയാഥാർത്ഥ്യങ്ങൾ തുളുമ്പിമറിയുന്ന—ഒരേ ഒരു നാടകം! അതെ, 'മറക്കുടയ്ക്കുള്ളിലെ മഹാനരകം' തന്നെ! 'വാൽക്കണ്ണാടി'യെന്ന ഒരേയൊരു ചെറുകഥാസമാഹാരവും! 'വാൽക്കണ്ണാടിയി'ലെ ഓരോ വാക്യവും ഉരുവിട്ടു പഠിച്ചിട്ടുള്ള ആളുകളെ എത്ര വേണമെങ്കിലും കാണിച്ചുതരാം. മലബാറിലെ ഒരു മലയാളം പണ്ഡിററു പറയുന്നു, "എം. ആർ. ബി-യെ അറിയും, അല്ലേ? കാണാൻ മോഹമുണ്ട്: അദ്ദേഹത്തിനുമാത്രമെ ഗദ്യമെഴുതാൻ അറിയുകയുള്ളൂ!"

അതൊക്കെ ശരി. എത്ര പുസ്തകമെഴുതി എന്ന ചോദ്യം ബാക്കി നിൽക്കുന്നു. ഇതാണദ്ദേഹത്തിന്റെ മറുപടി, 'എന്റെ ഓമന' എന്ന ഒരു കഥാപുസ്തകവും 'എന്റെ നുറുങ്ങുകൾ' എന്ന ഒരു ഗദ്യകവിതാപുസ്തകവും വരുന്നുണ്ട്." രണ്ടുകൊല്ലം മുമ്പു പറഞ്ഞതാണ്; ഈയിടെ ചോദിച്ചപ്പോൾ രണ്ടിന്റെയും ചട്ടയിലേയ്ക്കുള്ള ഓരോ ബ്ലോക്ക് കാണിച്ചുതന്നു. ഓ, കാര്യങ്ങളപ്പോൾ പുരോഗമിക്കുന്നുണ്ട്!

എം. ആർ. ബി. ഒരു കഥ എഴുതുന്നു എന്നുപറഞ്ഞാൽ ശരിയല്ലെന്നു തോന്നാറുണ്ട്. ഒരു കഥയിലെ ഓരോവാക്കും കടഞ്ഞെടുക്കുന്നു എന്നു പറയണം. 'മഴപോലെവന്നു മഞ്ഞുപോലെ പോയി, എന്നു നിങ്ങളെഴുതുമ്പോൾ, 'മലപോലെ വന്നു മലർ പോലെപോയി' എന്നു എം. ആർ. ബി. തിരുത്തുന്നു.

സാഹിത്യകാരനായ ഈ സുഹൃത്തിന് ആത്മാർത്ഥത ഒരു ധനമാണ്. അതായത്, പത്തുപതിനഞ്ചുകൊല്ലം മുമ്പ് ഒരു സാമുദായികസമ്മേളനം ചോദിച്ചു, "വിധവാവിവാഹത്തിനു തയ്യാറുള്ള ആരെങ്കിലും ഇവിടെ ഉണ്ടോ?" ഒരു കറുത്ത യുവാവ് കുററിത്തലയോടുകൂടി എഴുന്നേററുനിന്നു. അതു എം. ആർ. ബി-യായിരുന്നു. വർഷങ്ങൾ കടന്നുപോയപ്പോൾ യുവതിയായ ഒരന്തർജ്ജനം വിധവ തന്റെ നേരെവന്ന ചോദ്യത്തിനു മറുപടികൊടുത്തു, "ഞാൻ പുനർവിവാഹം ചെയ്യാൻ ഒരുക്കമാണ്. പുരുഷൻ തയ്യാറുണ്ടോ"? "കേരളം നടുങ്ങി! ചരിത്രം വിറച്ചുപോയി! കാരണം എം. ആർ. ബി. അവരെ വിവാഹംചെയ്തു-നമ്പൂതിരിസമുദായത്തിലെ ആദ്യത്തെ വിധവാവിവാഹം, പ്രസംഗത്തിൽ നനഞ്ഞതാണെങ്കിലും പ്രവൃത്തിയിൽ നനയാത്തതാണ് ആ കരിമരുന്ന്! എന്താണെന്നുവച്ചാൽ ഒരു രാജ്യത്തിന്റെയാകെ വിശ്വാസപ്രമാണങ്ങളുടെ നേരെ, സ്നേഹ

ബന്ധത്തിന്റെ കണ്ണീർത്തുള്ളികൾ മുമ്പിലൂടെ കുതിച്ചു കയറുന്ന മൃദുലമൃദുലമായ ഹൃദയത്തിന്റെ വിപ്ലവബോധത്തിനുമുമ്പിൽ തല കുനിക്കേണ്ടതുണ്ട്.

കണ്ണുനീർത്തുള്ളികൾ മുമ്പിലൂടെയാണോ ആ വിപ്ലവബോധം കുതിച്ചുകയറിയത്. അങ്ങിനെ എം. ആർ. ബി. പറഞ്ഞിട്ടില്ല. ഒന്നുമാത്രം. "പിന്നെ അച്ഛൻ മരിക്കാൻ കിടക്കുമ്പോൾ ഞാൻ ഇല്ലത്തു ചെന്നു. അച്ഛൻ മുററത്തേക്ക പറഞ്ഞയച്ചു. അദ്ദേഹത്തിന് എന്നെ കാണേണ്ടതില്ല, ഞാനദ്ദേഹത്തെ കാണരുത്? ഞാൻ തിരികെ പോന്നു". പിന്നെ വിദൂരതയിലേക്കുറ്റുനോക്കിക്കൊണ്ടു വളരെനേരം എം. ആർ. ബി. ഇരുന്നു. ആ മുഖത്തേക്കു ഞാൻ നോക്കിയില്ല. അദ്ദേഹത്തിന്റെ മിഴി നിറഞ്ഞുവോ? മനുഷ്യനല്ലേ? ഹൃദയം മൃദുലവുമാണ്.

എം. ആർ. ബി. സുഹൃത്താണ്. ചിന്താശീലനായ, ഹൃദയാലുവായ സുഹൃത്ത്, പക്ഷെ, സുഹൃത്തുക്കളുടെ അഭിപ്രായങ്ങളെല്ലാംതന്നെ തന്റേതിനോടിണങ്ങിക്കൊള്ളണമെന്നു ചിലപ്പോൾ നിർബ്ബന്ധമുള്ളതായിത്തോന്നും. അതൊരു വക വച്ചുകൊടുത്തില്ലെങ്കിൽ തരക്കേടൊന്നുമില്ല. ആ സ്വഭാവവും ആത്മാർത്ഥതയുടെ ഒരു വകഭേദമാണ് എന്നു നിങ്ങൾക്കു തൃപ്തിപ്പെടുകയും ചെയ്യാം. എന്നല്ല, സാധാരണ കാര്യങ്ങളിൽ ആ സ്വഭാവം അദ്ദേഹത്തിൽ കാണുകയില്ല. ഉദാഹരണം വേണമെങ്കിൽ, നിങ്ങളും അദ്ദേഹവുംകൂടി നിരത്തിലേക്കിറങ്ങുക. സുഹൃത്തായ നിങ്ങളോടുകൂടി പോകുന്നതു് ഇഷ്ടമാകയാൽ അദ്ദേഹം ചോദിക്കും, "ഇതിലെയല്ലേ? ഇതിലെ പോയിട്ട് എനിക്കിത്തിരി ആവശ്യമുണ്ട്." നിങ്ങൾക്കു പോകേണ്ടതു് അങ്ങേപ്പുറെയാണ്. എന്നാൽ "അതിലെ വരൂ" എന്നും ഇന്നോടത്തുവെച്ചു കാണാമെന്നുമാണ് പിന്നീടദ്ദേഹം പറയുന്നതു്.

---

# പോസ്റ്റാഫീസിലെ 'സിംബോളിസം'



**ശാന്തിനികേതനം കൃഷ്ണൻനായർ**

കവി പണ്ഡിതനായിരിക്കണമെന്നോ പണ്ഡിതൻ കവിയായിരിക്കണമെന്നോ നിർബന്ധമില്ല. ചിലപ്പോൾ കവി പണ്ഡിതനും പണ്ഡിതൻ കവിയുമായിരിക്കാം. യഥാർത്ഥ കവിത ആത്മാവിന്റെ പ്രതിഫലനമായിരിക്കെ, കാവ്യരചനയിൽ കവിക്കു് പ്രത്യേകമായ ഉദ്ദേശമൊന്നും ഉണ്ടായിരിക്കുവാനിടയില്ല. എന്നാലും കവി സ്വയം അറിയാതെതന്നെ അയാളുടെ വ്യക്തിത്വം കാവ്യത്തിൽ പ്രതിബിംബിക്കുന്നു. അങ്ങനെ കാവ്യത്തിൽ മറഞ്ഞുകിടക്കുന്ന വ്യക്തിത്വത്തിൽക്കൂടി വായനക്കാർക്കു് കവിയെ പരിചയിക്കുവാനും സാധിക്കുന്നു. കാവ്യം ആസ്വദിക്കുകയാണ് വായനക്കാരുടെ ധർമ്മമെങ്കിലും കവിയുടെ വ്യക്തിമാഹാത്മ്യം മനസ്സിലാക്കുക തികച്ചും ഉപകാരപ്രദമായിരിക്കും. പക്ഷെ രണ്ടുംകൂടി കൂട്ടിയിണക്കിക്കഴിഞ്ഞാൽ ചിലപ്പോൾ ഒന്നുംതന്നെ സാധിച്ചില്ലെന്നുംവരാം.

മഹാകവി രവീന്ദ്രനാഥടാഗോർ ഒരു് കവി മാത്രമായിരുന്നില്ല. അദ്ദേഹത്തിനു് വേദാന്തം, മതം, തത്വചിന്ത മുതലായ വിവിധവിഷയങ്ങളിൽ അപാരമായ പാണ്ഡിത്യം ഉണ്ടായിരുന്നു. എന്നാൽ അതു് മുഴുവനും അദ്ദേഹത്തിന്റെ മററു വ്യക്തിപരമായ ജീവിതമഹത്വത്തെ പ്രതിപാദിക്കുന്ന ചർച്ചകളാണു്. അദ്ദേഹത്തെ ഒരു കവിയായിട്ടുമാത്രം പഠിക്കുമ്പോൾ മററു വ്യക്തിപരമായ കഴിവുകളെ അഥവാ മഹാത്മ്യത്തെ വിസ്മരിക്കുകയാണുത്തമം. മഹാകവിയുടെ ആദ്യവസാനമുള്ള എല്ലാ കവിതകളുടേയും അന്തരാത്മാവിൽ നിഗൂഢങ്ങളായ വേദാന്തതത്വങ്ങളുടെ കർണ്ണപീയൂഷമായ മണിശിഞ്ജിതം മുഴങ്ങിക്കൊണ്ടിരിക്കുന്നു. എന്നാൽ ലോകത്തെ മുഴുവനും തത്വചിന്തപഠിപ്പിച്ചുകളയാം എന്നുള്ള വ്യാമോഹംകൊണ്ടാണിപ്രകാരമുള്ള കവിതകൾ രചിക്കുവാനിടയായതെന്നു് കരുതുന്നതിൽപ്പരം അബദ്ധം മറെറാന്നുമില്ല. അദ്ദേഹം തത്വചിന്തകനോ ശാസ്ത്രജ്ഞനോ ആയിരുന്നിരിക്കാം. അതു് കവിതകളിൽ പ്രതിപാദിച്ചിട്ടുണ്ടെന്നു മാത്രമേയുള്ളു. കവിതയും തത്വചിന്തയും കേവലം വ്യത്യസ്തങ്ങൾ ആണെന്നിരിക്കിലും, ടാഗോറിന്റെ കവിതാതല്ലജങ്ങളിൽ കൂടി നിന്നു് തത്വചിന്തകളെക്കുറിച്ചുള്ള അദ്ദേഹത്തിന്റെ ഭാവനകൾ എന്തൊക്കെയായിരുന്നുവെന്നു് മനസ്സിലാക്കുവാനും സാധിക്കുന്നതാണു്.

ടാഗോറിന്റെ കൃതികളിൽ ഏററവും അധികം 'സിംബോളിസം' അഥവാ പ്രതിരൂപാത്മകത്വം ഉൾക്കൊണ്ടു നിൽക്കുന്നതു് പോസ്റ്റാഫീസ്സിലാണു്. ലോകത്തിലുള്ള മിക്ക പരിഷ്കൃത ഭാഷകളിലും ഇതിന്റെ വിവർത്തനം വന്നുകഴിഞ്ഞു. ഈ നാടകം മിക്ക യൂറോപ്യൻ രാജ്യത്തിലും പല പ്രാവശ്യം അഭിനയിക്കപ്പെട്ടിട്ടുണ്ടു്. കൂടാതെ ഫ്റാൻസിലും, ജർമ്മനിയിലും മഹാകവിയുടെ യശോധാവള്യം, കൂടുതൽ പരത്തിയതു് പോസ്റ്റാഫീസാണെന്നാണു് പറയുന്നതു്. "രംഗത്തിൽ ഈ ചെറുനാടകം അതിന്റെ പരിപൂർണ്ണമായ ഘടനാവിശേഷത്തെ പ്രസ്പഷ്ടമാക്കുന്നതിനു പുറമെ സഭാവാസികൾക്കു് പരിപൂർണ്ണമായ ശാന്തതയും ആനന്ദവും നൽകുന്നുമുണ്ടു്." എന്നിപ്രകാരമാണു് മി. ഈയ്യൂസ് മുഖവുരയിൽ പ്രതിപാദിക്കുന്നതു്.

ശാന്തിനികേതനത്തിലെ തന്റെ വത്സലരായ കുട്ടികൾക്കു വേണ്ടിയാണു് മഹാകവി മിക്കവാറും ഈപ്രകാരമുള്ള നാടകങ്ങളെല്ലാം രചിച്ചിട്ടുള്ളതു്. മഹാകവിയുടെ മിക്ക കൃതികളും കുട്ടികളുടെ മാനസിക ചിത്രങ്ങളാൽ പരിലാളിതങ്ങളാണു്. കുട്ടികളുടെ ആഹ്ലാദമയമായ ഒരു സ്വർഗ്ഗീയലോകത്തു നിന്നുകൊണ്ടുതന്നെയാണു 'പോസ്റ്റാഫീസും' സൃഷ്ടിച്ചിരിക്കുന്നതു്. അതായതു് നിസർഗ്ഗസുന്ദരമായ നിഷ്കപടതയും അനശ്വരമായ ആഹ്ലാദവും തമ്മിൽ വിലയംപ്രാപിക്കുന്ന ഒരു ഭാവനാമോഹനമായ ലോകത്തിന്റെ ബാഹ്യസ്പുരണമാണിതെന്നുതന്നെ പറയാം. ദൈവദൂതനെപ്പോലെ ചിരംജീവിയായ ഒരുബാലന്റെ നിഷ്കളങ്കതയും ഭാവനാസുന്ദരവുമായ ഹൃദയത്തിന്റെ പ്രതിബിംബനവുമാണു് ഈകൃതിയുടെ പ്രഭവത്തിനും പ്രകാശത്തിനും ഏകനിദാനം. "ഹൃദയാകഷകമായ ലാളിത്യവും മനോഹരതയും ഈകൃതിയിൽ ആദ്യവസാനം തുളുമ്പിനിൽക്കുന്നുണ്ടു്. ഇതു തീർച്ചയായും കലയുടെ പരിപൂർണ്ണമായ പ്രതിനിധീകരണംതന്നെ. കാളിദാസനും ഷേക്സ്പീയർക്കും സൃഷ്ടിക്കുവാൻ സാധിക്കാത്ത ഒരു കുട്ടിയെയാണു് ടാഗോർ സൃഷ്ടിച്ചിരിക്കുന്നതു്" എന്നാണു്

ഓക്സ്ഫോർഡ് സർവകലാശാലയിലെ ബംഗാളി പ്രൊഫസർ മി. ഈ. ജെ. തോമ്സൻ "പോസ്റ്റാഫീസി"നെപ്പററി പ്രസ്താവിച്ചിട്ടുള്ളതു്.

'പോസ്റ്റാഫീസ്' മഹാകവിയുടെ ബാല്യകാലത്തിന്റെ മനോഹരമായ സ്മരണകളുടെ പ്രതിഫലനമാണു്. അഭിലാഷങ്ങളായ സ്വപ്നങ്ങളുടെ പ്രകാശമാണ് പ്രസ്തുത നാടകത്തിന്റെ ഹൃദയത്തിൽ ഓളം വെട്ടുന്നതു്. ഇതിൽ പ്രകാശിക്കുന്ന ഹൃദയം ഗ്രന്ഥകർത്താവിന്റേതോ, ഭാരതത്തിന്റേതോയെന്നു് തീർത്തുപറയുക പ്രയാസമാണു്. എങ്കിലും മഹാകവിയുടെ വ്യക്തിമാഹാത്മ്യം മുഴുവനും ഇതിൽ മുഴങ്ങുന്നുണ്ടു്. അഭ്രഹത്തിന്റെ പ്രതിഭാസമ്പന്നമായ കവിഹൃദയത്തിന്റെ ഉത്തമസാക്ഷ്യമാണിതെന്നും പറയാം. രാജാവും സന്യാസിയും മററുമൊക്കെ ഭാരതീയാന്തരീക്ഷത്തെ തികച്ചും പ്രതിനിധീകരിക്കുന്നവയാണു്. ഇൻഡ്യൻ ഗ്രാമീണവാസികൾക്കു സുപരിചിതമായ കഥാപാത്രങ്ങളും, സംഭാഷണങ്ങളും, പ്രകൃതിയും നാടകത്തിന്റെ പരിപൂർണ്ണതയെ പ്രദ്യോതിപ്പിക്കുകയാണു് ചെയ്യുന്നതു്.

ഒരു പ്രഭാതത്തിൽ ഏതോ ഗ്രാമീണോത്സവം കഴിഞ്ഞു് ഗാനങ്ങളാലപിച്ചു് രസിച്ചുകൊണ്ടു കടന്നുപോകുന്ന ഒരു ജനക്കൂട്ടത്തിൽനിന്നും "കടത്തുകാരാ, എന്നെ നദിയുടെ മറുകരയിലേക്കുകൊണ്ടുപോയാലും" എന്നുള്ള ഈരടികൾ മഹാകവിക്കു കേൾക്കാൻ സാധിച്ചു. സാധാരണ മനുഷ്യർക്കു് പ്രസ്തുത വരികളിൽ ഒന്നും തന്നെ ദർശിക്കുവാൻ കഴിയുകയില്ല. എന്നാൽ വാൽമീകിയുടെയും കാളിദാസന്റെയും വിശിഷ്ടമായ പാരമ്പര്യം സിദ്ധിച്ച ടാഗോറിന്റെ ഹൃദയത്തിൽ ഈ വരികൾ മിന്നൽപിണരുകൾ ഉയർത്തിയതിൽ അതിശയിക്കുവാനില്ല. പോസ്റ്റാഫീസ്സിൽ അമലിന്റെ കിളികൊഞ്ചലുകൾ ആ ഗ്രാമീണ ഗാനത്തിന്റെ ഈരടികളുടെ ആവർത്തനമാണോയെന്നു് തോന്നിപ്പോകുന്നു. ദുരാപാട്ടുമുള്ള കഷ്ടപ്പാടുകളിൽനിന്നും അനന്തമായ ആനന്ദലോകത്തിലേക്കു് കുതിച്ചു ചാടുവാനുള്ള മനുഷ്യരുടെആഗ്രഹത്തിന്റെ ബാഹ്യസ്ഫുരണമാണു് ഈ വരികളിൽ ഓളംവെട്ടുന്നതു്. അനന്തമായ അപാരതയിലേക്കു് പ്രയാണം ചെയ്യുവാനുള്ള അമലിന്റെ ഹൃദയത്തിന്റെ വെമ്പൽ അഖണ്ഡമായ ആനന്ദത്തിൽ ലയിക്കുവാനുള്ള സകല ചരാചരങ്ങളുടെയും ജീവസ്പർശിയായ അന്തർദാഹത്തെ പ്രദ്യോതിപ്പിക്കുകയാണു് ചെയ്യുന്നതു്.

മാധവൻ സന്താനങ്ങളില്ലാത്ത ഒരു മികച്ച ധനവാനാണു്. അയാൾ ബാലനായ 'അമലിനെ' ദത്തെടുക്കുന്നു. ധനവാനായ മാധവനെ ഭൗതികസമ്പത്തുകളുടെ പ്രതിനിധിയായിട്ടാണു് ചിത്രീകരിച്ചിരിക്കുന്നതു്. അമൽ നിഷ്കളങ്കമായ ആദ്ധ്യാത്മികജീവിതത്തിന്റെപ്രതിനിധീകരണവും.ഭൗതികസമ്പത്തുകളുടെ ഉടമസ്ഥനു്, ഒരിക്കലും സമാധാനമോ ശാന്തതയോ ഉണ്ടാകുന്നില്ല. അമലിനെ മാധവന്റെ ദത്തുമകനായി സൃഷ്ടിച്ചിരിക്കുന്നതോടുകൂടി ധനവാനായ മാധവനു് ശാശ്വതമായ ആനന്ദം അപ്രാപ്യമായിരുന്നുവെന്നല്ലെ കവി ഉദ്ദേശിച്ചിരിക്കുന്നതു്? പരമാർത്ഥത്തിൽ ഭൗതികജീവിതത്തിന്റെസൃഷ്ടിയല്ലആദ്ധ്യാത്മിക ജീവിതം. മാധവൻ അമലിന്റെ സൗന്ദര്യത്തിലും പരിശുദ്ധിയിലും ലയിച്ചു് ആ പൈതലിനെ സ്നേഹിക്കുവാൻ ആരംഭിക്കുന്നതോടുകൂടി ധനപരമായ കാര്യങ്ങളെക്കുറിച്ചുള്ള

ചിന്തകൾ അയാളുടെ ഹൃദയത്തിൽനിന്നും മറന്നുപോകയും ചെയ്യുന്നു. ജീവിതത്തിൻെറ ഭൌതികവശങ്ങളെക്കുറിച്ചുള്ള മറവിയുടെ ആവിർഭാവം ഹൃദയത്തിൽ അങ്കുരിക്കുന്നതോടുകൂടി, മാധവൻ ജീവിതത്തിൻെറ പരമരഹസ്യങ്ങളുമായി കൂടുതൽ സമീപിക്കുവാൻ തുടങ്ങുന്നുണ്ട്.

അമലിന് പനിപിടിക്കുമ്പോൾ മാധവൻ അസ്വസ്ഥചിത്തനാകുന്നുണ്ട്. അയാളുടെ ഹൃദയം വീണ്ടും അന്ധകാരത്തിലേയ്ക്കു നിപതിക്കുവാൻ പോകുന്നതുപോലെ തോന്നുന്നു. എവിടെ നിന്നാണീഭയം അങ്കുരിച്ചത്? ഹൃദയത്തിൽ മരണത്തിൻെറ ഛായ പ്രതിഫലിക്കുമ്പോഴാണ് മനുഷ്യൻ ഭയചകിതനാകുന്നത്. "അവൻ ഇപ്പോൾ വന്നുകഴിഞ്ഞു. എവിടെനിന്നാണോ എൻെറ ഹൃദയം ആനന്ദംകൊണ്ട് നിറഞ്ഞുപോയതു്. അവൻ ഇവിടം വിടുകയാണെങ്കിൽ എൻെറ ഗൃഹം വീണ്ടും ശൂന്യമാകതന്നെചെയ്യും." മാധവൻെറ സംശയം എത്ര പരമാർത്ഥമായിരിക്കുന്നു. ജീവരാശികളിൽ നിക്ഷിപ്തമായിരിക്കുന്ന ദൈവികചൈതന്യം പറന്നുപോകുമ്പോൾ അതു കേവലം ശവമായിത്തീരുന്നതുപോലെ ആനന്ദത്തിൽ ഐക്യം പ്രാപിക്കുവാൻ സാധിക്കാത്ത ജീവിതം കേവലം നിർജ്ജീവമായിത്തീരുന്നു. അഖണ്ഡമായ ആനന്ദമാണ് ജീവിതത്തിൻെറ പരമലക്ഷ്യമെന്നല്ലേ മഹാകവി മാധവനെക്കൊണ്ട് വിളിച്ചു പറയിക്കുന്നതു്.

അമലിനെ മാധവൻെറ ഭാര്യാസഹോദരൻെറ പുത്രനായി സൃഷ്ടിച്ചിരിക്കുന്നതിലുള്ള ഔചിത്യവും അർത്ഥവും നോക്കുക. സ്ത്രീകൾ പുരുഷന്മാരെക്കാളും കൂടുതൽ വികാരാവേശരും ആനന്ദമയികളുമാകുന്നു. അവരുടെ സ്വഭാവം കൂടുതൽ മുദുത്വവുംപരിശുദ്ധതയുമേറിയതാണ്. പുരുഷഹൃദയത്തിൽ പ്രകാശവും പ്രഭാവവും ആനന്ദവും അങ്കുരിപ്പിക്കുന്നതു് അവരാണെന്ന് പറയുവാനല്ലേ മഹാകവി ഉദ്ദേശിച്ചിട്ടുള്ളതു്. "മുമ്പ് ധനം സമ്പാദിക്കുന്നതിന് എനിക്കൊരാവേശമായിരുന്നു. ഇപ്പോൾ അതെനിക്കൊരാനന്ദമാണ്. ഞാൻ ഇപ്പോൾ സമ്പാദിക്കുന്നതു് മുഴുവനും ഓമനയായ അമലിനുവേണ്ടിയാകുന്നു." എന്നുള്ള മാധവൻെറ വചനങ്ങളിൽ പ്രതിബിംബിച്ചിരിക്കുന്ന തത്വം വളരെ വിശദമാണ്. അമലിനെ തൻെറ അനന്തരഗാമിയാക്കാൻ മാധവന് അത്യാഗ്രഹമാണ്. എന്നാൽ സ്വാർത്ഥമല്ലന്മാരായ ധനവാന്മാർക്ക് ശാശ്വതമായ ആനന്ദത്തെ സ്വാധീനപ്പെടുത്തുവാൻ സാധിക്കാതെ പോകുന്നു.

അമലിനെ ചികിത്സിക്കുന്നതിനായി, മാധവൻ ഡാക്ടരെ ഏർപ്പെടുത്തുന്നുണ്ട്. ഡാക്ടർ നശ്വരമായ ശാസ്ത്രവിജ്ഞാനത്തിൻെറ പ്രതിനിധീകരണമാണ്. എന്നാൽ ആദ്ധ്യാത്മിക ജീവിതത്തിൻെറ മുമ്പിൽ ശാസ്ത്രം നിഷ്പ്രഭമാണ്. അതിനെ കീഴാക്കുവാനുള്ള ഒരു തൃഷ്ണ ശാസ്ത്രജ്ഞനെ കത്തികൊള്ളിപ്പിക്കുന്നുമുണ്ട്. ഡാക്ടർ അമലിനെ വെളിയിൽ എത്തിനോക്കുന്നതിനുപോലും അനുവദിക്കാതെ മുറിക്കുള്ളിൽ അടച്ചിടുവാൻ നിഷ്കർഷിച്ചതിനുശേഷം പോകുന്നു.

അപ്പോൾത്തന്നെ അമലിൻെറ വൃദ്ധനായ സ്നേഹിതൻ പ്രത്യക്ഷപ്പെടുന്നു. ഈ കഥാപാത്രം മഹാകവിയുടെതന്നെ പ്രതിനിധീകരണമാണെന്നു പറയാം. യഥാർത്ഥത്തിൽ കവികൾ ആദ്ധ്യാത്മികജീവിതത്തിൻെറ ചങ്ങാതികളാണ്. അമലിനെ വെളിയിൽ

കൂട്ടിക്കൊണ്ടുപോകാതിരിക്കാൻ മാധവൻ സന്ന്യാസിയെ അനുശാസിക്കുന്നുണ്ട്. "ദിന കൃത്യങ്ങൾ അവസാനിച്ചതിനുശേഷം അമലുമായി സല്ലപിക്കുന്നതിനുവേണ്ടി മാത്രമാണ് ഞാൻ ദിവസവും ഇവിടെ വന്നെത്തുന്നതു്." എന്നിപ്രകാരമാണ് വൃദ്ധൻ മറുപടി പറയുന്നതു്. സൂര്യപ്രകാശത്തിൽ മന്ദപവനനേററ് പ്രകൃതിസൌന്ദര്യമാസ്വദിക്കുവാൻ വൃദ്ധനോടുകൂടിപ്പോകുന്നതിന് അമലൻ മാധവനോട് വാദിക്കുന്നുണ്ട്.

"അതാ അമ്മ ധാന്യം പാടിക്കുന്നുണ്ട്. അണ്ണാൻ വാൽ പൊക്കിപ്പിടിച്ചുകൊണ്ട് സമീപത്തിരുന്ന് ദൂരെ മുറിഞ്ഞു തെറിക്കുന്ന ധാന്യങ്ങൾ പെറുക്കിത്തിന്നു കൊണ്ടിരിക്കുന്നു. എന്നെ അവിടെക്കൊണ്ടുപോകുവാൻ അനുവദിക്കാമോ?" ഒരു ബാലഹൃദയത്തെ എത്ര തന്മയത്വത്തോടും സ്വാഭാവികതയോടും ചിത്രീകരിച്ചിരിക്കുന്നു. അമലന്റെ ഹൃദയാകർഷകമായതും ജിജ്ഞാസ തുളുമ്പിനിൽക്കുന്നതുമായ കിളിമൊഴികൾ കേട്ടിട്ട് നമുക്കും അവിടേക്കൊന്നോടുവാനുള്ള ആഗ്രഹം തോന്നിപ്പോകുന്നു. മഹാകവിയുടെ അത്ഭുതാവഹമായ രചനാവൈഭവത്തിന് ഉത്തമസാക്ഷ്യങ്ങളാണീവരികൾ. ഈ സന്ദർഭത്തിൽ മാധവൻ ഡാക്ടരുടെ കർശനമായ ഉത്തരവിനെ അമലനെ അനുസ്മരിപ്പിക്കുന്നുണ്ട്.

മാധവൻ:—വെളിയിൽ പോകുന്നതു് ചീത്തയാണെന്നാണ് ഡാക്ടർ അഭിപ്രായപ്പെടുന്നതു്.

അമൽ:—ഡാക്ടർക്കെങ്ങിനെയറിയാം.

മാ:—എന്താണ് പറവാൻ? വലിയ വലിയ പുസ്തകങ്ങൾ വായിക്കുന്ന ഡാക്ടർക്ക് ഒന്നും അറിയാൻ പാടില്ലെന്നോ?

അമ:—പുസ്തകപാരായണം കൊണ്ടാണോ എല്ലാം മനസ്സിലാകുന്നതു്!

മാധ:—തീർച്ചയായും, അതറിയാൻ പാടില്ലെ!

അമ:—(പുഞ്ചിരിതൂകിക്കൊണ്ട്) ഞാൻ വളരെ ചീത്തക്കുട്ടിയാണ്; പുസ്തകം വായിക്കുകയില്ല.

മാധ:—നോക്കുക, പണ്ഡിതന്മാരൊക്കെ കുഞ്ഞിനെപ്പോലെയാകുന്നതേ. അവരൊന്നും വെളിയിലേക്ക് പോകുകയില്ല.

അമ:—അങ്ങനെയാണോ!

മാധ:—അവക്കെങ്ങനെ കഴിയും, രാത്രിയും പകലും വായിക്കുവാൻ മാത്രമേ സമയമുള്ളൂ.

വെറും ബാലഹൃദയത്തിൽനിന്നും വരുന്ന ജിജ്ഞാസ നിറഞ്ഞ ശൈശവചിന്തകളാണിവയെങ്കിലും മഹാകവി അതിലും സാരമായ തത്ത്വങ്ങൾ ഉപഗ്രഹനം ചെയ്യുവാൻ മറന്നുപോയിട്ടില്ല. മഹനീയമായ ജീവിതനിർവഹണത്തിന് രാപകലുള്ള പുസ്തകപാരായണം എത്രമാത്രം പ്രതിബന്ധമായി നിൽക്കുന്നുണ്ടെന്നുള്ളതല്ലെ, മഹാകവിയുടെ സംശയം. ജീവിതത്തിന്റെ പരമരഹസ്യങ്ങളുമായി യാതൊരു ബന്ധവുമില്ലാതെ വെറും പുസ്തകപ്പുഴുക്കളായി ജീവിക്കുന്നവരെക്കുറിച്ചുള്ള അനുഗ്രഹത്തിന്റെ മനോഭാവം എത്ര വിശദമായിരിക്കുന്നു. അമലിനെ ഒരു പണ്ഡിതനാക്കിത്തീർക്കുവാൻ മാധവൻ ആഗ്രഹിക്കുന്നുണ്ട്. എന്നാൽ അതിൽ ചെവികൊടുക്കാതെ, ആനന്ദമയമായ സൌന്ദര്യത്തിലേക്ക് പ്രയാണം ചെയ്യുവാനാണ് അമലന്റെ ഹൃദയം വെമ്പുന്നതു്.

ഒടുവിൽ അമൽ, ഡാക്ടരുടെയും മാധവന്റെയും നിർബന്ധത്തിന് വഴങ്ങുന്നില്ലെങ്കിലും റോഡരുകിലുള്ള മുറിയിൽതന്നെ ഇരിക്കുന്നതിന് ശഠിക്കുന്നു. അതനുവദിക്ക

പ്പെടുന്നുമുണ്ട്. മൂടിപ്പുതച്ച് കിടക്കുന്നതിനുപകരം ആ തുറന്നുകിടക്കുന്ന ജനാലയിൽകൂടി അമൽ വിശാലമായ വിശ്വതലത്തെ സാക്ഷാൽകരിച്ചാനന്ദിച്ചുകൊണ്ടിരിക്കുകയാണു ചെയ്യുന്നത്. ജനാലയിൽകൂടി വെളിയിലേക്കു നോക്കിക്കൊണ്ടിരിക്കുന്ന അമലിൻെറ മുമ്പിൽകൂടി കടന്നുപോകുന്നവരെ നമുക്കൊന്നു വീക്ഷിക്കാം. ആദ്യമായി തയിരുകാരൻ പ്രത്യക്ഷപ്പെടുന്നു. വെറുതെ അയാളെ വിളിച്ചുനിറുത്തുന്നതുകൊണ്ടു തയിരുകാരന് അമലിൻെറ പേരിൽ ആദ്യം കുറച്ച് കോപം ഉണ്ടാകാതിരുന്നില്ല. എന്നാൽ സ്നേഹവും ഭയവും തുളുമ്പുന്ന അമലിൻെറ നർമ്മസല്ലാപം എത്രവേഗം സംസാരത്തിൽപ്പെട്ട് മുരടിച്ചുപോയ തയിരുകാരൻെറ ഹൃദയത്തെ വശീകരിക്കുന്നുണ്ട്.

അമൽ:—എനിക്ക് സാധിക്കുമായിരുന്നെങ്കിൽ കുറച്ച് തയിരു വാങ്ങിക്കാമായിരുന്നു.

തയിരുകാരൻ:—എൻെറ കൂടയൊ?

* * * * *

തയിരു:—എൻെറ കുഞ്ഞെ, നീ എന്താണിവിടെ ചെയ്യുന്നത്?

വളരെ ധൃതഗതിയിൽ തയിരുവില്ക്കാൻ പോയ തയിരുകാരൻ അമലിൽ ആകൃഷ്ടനായി ആ ചെറുബാലനോട് സംഭാഷണത്തിനായി മുതിരുന്നു.

അമൽ:—നിങ്ങളുടെ ഗ്രാമം വളരെ ദൂരെയല്ലേ!

ത: കാ:—എൻെറ ഗ്രാമം 'പഞ്ചമുറാ,

കുന്നുകളുടെ താഴ്വരയിൽകൂടി ഒഴുകുന്ന 'ശ്യാമളി' എന്ന നദീതടത്തിലാണ്.

അമ:—പഞ്ചമുറാക്കുന്നുകൾ! ശ്യാമളീനദി!! ഹാ, ഞാൻ നിങ്ങളുടെ ഗ്രാമം കണ്ടിരിക്കാനിടയുണ്ട്.

ത: കാ:—അങ്ങനെയോ. ആ കുന്നുകളുടെ താഴ്വരയിൽ പോയിട്ടുണ്ടോ?

അമ:—കണ്ടതായി ഓർമ്മയുണ്ട്. ഗ്രാമം റോഡരികിലുള്ള കുറെ പഴകിയ വൃക്ഷങ്ങളുടെ ചുവട്ടിലല്ലെ?

ത: കാ:—അതെ, ശരിയാണ്.

അമ:—കന്നുകാലിക്കൂട്ടങ്ങൾ താഴ്വരയിൽ മേയുന്നില്ലെ?

ത: കാ:—എന്തതിശയം! കന്നുകാലികളുമുണ്ട്.

അമ:—ചുവന്ന വസ്ത്രങ്ങൾ ധരിച്ച നിങ്ങളുടെ ഗ്രാമീണയുവതികൾ കുടങ്ങളിൽ നദിയിൽനിന്നും ജലം കോരി തലയിൽ ചുമന്നുകൊണ്ടു പോകാറില്ലേ!

* * * *

അമ:—തയിരുകാരാ, പരമാർത്ഥത്തിൽ ഞാൻ നിങ്ങളുടെ ഗ്രാമത്തിൽ ഒരിക്കലും പോയിട്ടില്ല. ഡാക്ടർ എന്നെ വെളിയിലേക്ക് പോകാൻ അനുവദിക്കുന്ന ദിവസം നിങ്ങൾ എന്നെ നിങ്ങളുടെ ഗ്രാമത്തിലേക്ക് കൂട്ടിക്കൊണ്ട് പോകുമല്ലോ?

* * * *

അമ:—നെടുനീളത്തിൽ കിടക്കുന്ന റോഡിൽകൂടി തയിരും ചുമന്ന് "തയിരുവേണോ", "നല്ല തയിരു വേണോ" എന്ന് വിളിച്ചുപറഞ്ഞു വില്പന നടത്തുവാൻ എന്നെ പഠിപ്പിക്കുമോ?

ത: കാ:—കുഞ്ഞെ ദയവുചെയ്തു കുറച്ച് തയിരു വാങ്ങിയാലും.

അമ:—എൻെറ കയ്യിൽ പണമില്ലല്ലോ.

ത: കാ:—വേണ്ട, വേണ്ട പണത്തെപ്പററി സംസാരിക്കുകയേ വേണ്ട. കുഞ്ഞിന് കുറച്ച് തയിരു തരുവാൻ എനിക്കതിയായ സന്തോഷമുണ്ട്.

അമ:—തയിരുകാരാ, ഞാൻ നിങ്ങളെ താമസിപ്പിച്ച് ബുദ്ധിമുട്ടിപ്പിക്കയല്ലേ?

ത: കാ:—ഒന്നുമില്ല. അതെനിക്കൊരു വലിയ നഷ്ടമല്ല. സന്തോഷത്തോടുകൂടി വില്പന നടത്തുവാൻ കുഞ്ഞെന്നെ പഠിപ്പിച്ചിരിക്കുന്നു.

ഈ ഭാഗങ്ങളിൽ അൽഭുതാവഹമായ സാമർത്ഥ്യമാണ് പ്രദർശിപ്പിച്ചിരിക്കുന്നത്. തയിരു വില്ക്കുന്നതും പണം സമ്പാദിക്കുന്നതുമായിരുന്നു തയിരുകാരന്റെ ജീവിതം. ഇപ്പോൾ കേവലം അജ്ഞാതമായിരുന്ന ഒരാനന്ദലോകത്തിലേയ്ക്കു് അമൽ അവന്റെ ഹൃദയത്തെ ഉയർത്തിക്കഴിഞ്ഞിരിക്കുന്നു. അമലിന്റെ പരിശുദ്ധമായ സന്നിധാനത്തിൽ സ്നേഹത്തിന്റെ മാദകശക്തി തയിരുകാരന്റെ ഹൃദയത്തിൽ സന്തോഷം നിറയ്ക്കുന്നു. അവൻ തന്റെ പ്രവൃത്തിയിൽ ആനന്ദം ദർശിക്കുവാൻ തുടങ്ങുന്നു.

അടുത്തതായി നഗരം സൂക്ഷിപ്പുകാരൻ പ്രത്യക്ഷപ്പെടുന്നു. അയാളെ കണ്ടിട്ട് കുട്ടിയായ അമൽ ഭയപ്പെടാതിരിക്കുന്നതിലാണയാൾ അതിശയിക്കുന്നത്. അമലിനെ രാജാവിന്റെ സന്നിധാനത്തിലേക്ക് കൂട്ടിക്കൊണ്ടുപോകാമെന്ന് പറഞ്ഞപ്പോൾ ബാലൻ അതിയായ സന്തോഷം പ്രകടിപ്പിക്കുന്നുണ്ട്. അതാണവന്റെ വലിയ ആഗ്രഹം തന്നെ. എന്നാൽ ആനന്ദർഭത്തിലും രാജാവിന്റെ സമീപത്തേയ്ക്കു പോകുവാൻ ഡാക്ടർ അനുവദിക്കുകയില്ലല്ലോ എന്നുള്ളതിലാണ് അമൽ കുണ്ഠിതപ്പെടുന്നത്.

അമ:—അല്ലയോ കാവൽക്കാരാ, നിങ്ങൾ മണിയടിക്കുമോ?

കാവൽക്കാരൻ.—സമയമായിട്ടില്ല.

അമ:—എന്തൊരതിശയം; കുറച്ചുപേർ സമയമായില്ലെന്നും കുറച്ചുപേർ സമയം കഴിഞ്ഞുപോയെന്നും. എന്നാൽ നിങ്ങൾ മണിയടിക്കുന്ന മുഹൂർത്തത്തിൽ തീർച്ചയായും സമയം വന്നുകഴിയും.

കാ:—അതൊരിക്കലുമില്ല. സമയം വന്നുകഴിയുമ്പോൾ മാത്രമേ ഞാൻ മണിയടിക്കുകയുള്ളു.

അമ:—പറയുക, എന്തിനാണ് നിങ്ങളുടെ മണി മുഴങ്ങുന്നത്.

കാവ:—സമയം ആർക്കുവേണ്ടിയും കാത്തുനില്ക്കാതെ സദാ സഞ്ചരിച്ചുകൊണ്ടിരിക്കുകയാണെന്നാണറിയിക്കുന്നത്.

അമ:—എവിടെ ഏതു പ്രദേശത്തേക്കാണത് പോകുന്നത്?

കാ:—അതാർക്കുമറിഞ്ഞുകൂടാ.

അമ:—അപ്പോൾ, പക്ഷെ ആരും ഇതുവരെ അവിടെ പോയിരിക്കുവാനിടയില്ല. ഹാ! ആർക്കും ഒന്നും അറിയുവാൻ പാടില്ലാത്ത ആ രാജ്യത്തിലേക്ക് സമയത്തിന്റെ കൂടെപ്പറക്കുവാൻ എനിക്കതിയായ ആഗ്രഹം തോന്നുന്നു.

കാ:—എന്റെ കുഞ്ഞേ, നമുക്കെല്ലാവർക്കും ഒരു ദിവസം അവിടേക്ക് പോകേണ്ടതായിട്ടുണ്ട്.

അമ:—എനിക്കും!

കാവ:—അതേ; കുഞ്ഞിനും.

അമ:—പക്ഷേ, ഡാക്ടർ എന്നെ വെളിയിലേക്ക് വിടുകയില്ല.

കാവ:—ഒരു ദിവസം ഒരു വലിയ ഡാക്ടർ വന്ന് നമ്മെ എല്ലാം സ്വതന്ത്രരാക്കും!

ഈ വരികളിൽ അടങ്ങിയിരിക്കുന്ന 'സിംബോളിസം' ഏററവും ലളിതവും കോമളവുമാണ്, ശാശ്വതമായ ആനന്ദത്തിൽ ലയി

ക്കുവാനുള്ള ജീവാത്മാവിന്റെ കുതിക്കൊള്ളലാണിവിടെ പ്രതിപാദിച്ചിരിക്കുന്നതു്; സമയം എവിടെയ്ക്കാണിത്രവേഗം പാഞ്ഞു പോകുന്നതെന്നുള്ള അമലന്റെ കേവലം ബാലിശമായ ചോദ്യം എത്ര ഭാവനാസുന്ദരമായിരിക്കുന്നു!

നഗരം സൂക്ഷിപ്പുകാരനിൽ നിന്നുമാണു് ആദ്യമായി രാജാവിനെയും അദ്ദേഹത്തിന്റെ പോസ്റ്റാഫീസിനേയും പററി അമൽ കേൾക്കുന്നതു്. പോസ്റ്റാഫീസ്സിന്റെ ഉപയോഗവും മനസ്സിലാക്കുന്നു. പോസ്റ്റാഫീസിൽ കൂടിയാണല്ലോ, ഗ്രാമീണർ വിശാലമായ ലോകത്തെ മനസ്സിലാക്കുന്നതും അതുമായി ബന്ധത്തിലേർപ്പെടുന്നതും. അപാരത്തിലേക്കു് കുതികൊള്ളുവാൻ വെമ്പൽകൊള്ളുന്ന മനുഷ്യപ്രകൃതിക്കു് പോസ്റ്റാഫീസ് ഒരു ചവിട്ടുപടിയാണു്. രാജാവിനെയും അദ്ദേഹത്തിന്റെ പോസ്റ്റാഫീസിനെയുംപററി കേൾക്കുന്നമാത്രയിൽത്തന്നെ അദ്ദേഹത്തിൽ നിന്നു് ഒരു എഴുത്തെങ്കിലും ലഭിക്കുവാനുള്ള സന്ദർഭത്തെ അത്യധികമായ ആഗ്രഹത്തോടുകൂടി പ്രതീക്ഷിക്കുകയായിരുന്നു. രാജാവിന്റെ സന്ദേശവും വഹിച്ചുകൊണ്ടു് സാധുക്കളുടെയും ധനവാന്മാരുടെയും സമീപത്തേക്കു് പോകുവാനുള്ള ആഗ്രഹമാണു് ഭാവിയിൽ ഒരു പോസ്റ്റുമാനായിരിക്കാൻ അമലനെ പ്രേരിപ്പിക്കുന്നതു്.

തത്സമയം നഗരാധിപൻ അതിലെ കടന്നുപോകുന്നു. അമൽ അദ്ദേഹത്തെയും വിളിച്ചു നിറുത്തുവാൻ മടിക്കുന്നില്ല.

നഗരാധിപൻ:—(സഗൌരവത്തിൽ) എന്നെ ആരാണു് വിളിക്കുന്നതു്? നീയാണോ, എടാ ഉഗ്രമേ!

അമൽ:—താങ്കൾ നഗരാധിപനാണോ? എല്ലാപേരും താങ്കളെ അതിയായി ബഹുമാനിക്കുന്നുണ്ടല്ലോ!

നഗ:—(സന്തോഷത്തോടുകൂടി) അതേ, ശരിയാണു്. അവരപ്രകാരം ചെയ്യതന്നെ തീരണം.

അമ:—മഹാരാജാവിന്റെ 'പോസ്റ്റുമാൻ' താങ്കളുടെ ആജ്ഞക്കു് വിധേയനാണോ?

അമൽ രാജാവിന്റെ കൈയ്യിൽനിന്നും കത്തു് പ്രതീക്ഷിച്ചുകൊണ്ടിരിക്കുകയാണു്. അമലനെക്കുറിച്ചു് നഗരാധിപൻ മഹാരാജാവിനെ അനുസ്മരിപ്പിക്കാമെന്നതുകൊണ്ടു് അപ്രത്യക്ഷനാകുന്നു.

അടുത്തതായി ഒരു പൂക്കാരിയാണു് പ്രത്യക്ഷപ്പെടുന്നതു്.

അമ:—നിങ്ങൾ ആരാണു്. ഹാ! നിന്റെ കയ്യിൽകിടക്കുന്ന മനോഹരമായ വളകൾ തിളങ്ങുന്നുണ്ടു്. കുറച്ചൊന്നു് നിൽക്കാമോ?

പൂക്കാരി:—സാധിക്കുകയില്ല. ഇപ്പോൾത്തന്നെ സമയം അതിക്രമിച്ചുകഴിഞ്ഞിരിക്കുന്നു.

* * * *

പൂക്കാരി:—ഞാൻ സുധയാകുന്നു.

അമ:—എന്തു് സുധയോ?

പൂ:—അറിഞ്ഞുകൂടേ, സമീപത്തുള്ള പൂക്കാരന്റെ മകൾ.

അമ:—നീ എന്താണു് ചെയ്യുന്നതു്?

സുധ:—പൂക്കുടയിൽ പുഷ്പങ്ങൾ നിറക്കുകയാണെന്റെ ജോലി.

അമ:—ഹാ.

അതുകൊണ്ടായിരിക്കാം നിന്റെ പാദങ്ങൾ ഇത്ര മനോഹരമായിരിക്കുന്നതും നടക്കുമ്പോൾ നിന്റെ കൈത്തണ്ടകളിലണിഞ്ഞിരിക്കുന്ന വളകൾ സന്തോഷത്തോടുകൂടിപൊട്ടിച്ചിരിക്കുന്നതും. അപ്പോൾ ഞാൻ നിനക്കുവേണ്ടി വൃക്ഷങ്ങളിൽക്കയറി പുഷ്പങ്ങൾ പറിച്ചുതരാം.

സുധ:—ശരിയാണോ, എനിക്കറിയാവുന്നിടത്തോളം, കുഞ്ഞിന് പുഷ്പങ്ങളെക്കുറിച്ചറിയാമോ?

*　*　*　*

അമ:—എന്നാൽ എനിക്കൊരു പൂവ് തരാമോ?

സുധ:—പണം തരാമോ?

അ:—ഞാൻ പ്രായമാകുമ്പോൾ തന്നേക്കൊള്ളാം.

*　*　*　*

അമ:—അമലിനെ മറന്നുകളയരുതേ. ഓർമ്മിച്ചുകൊള്ളുക.

തിരിച്ചുവരുമ്പോൾ അമലന് പൂവ് കൊടുത്തുകൊള്ളാമെന്നുള്ള കരാറിൽ സുധ, അവളുടെ വഴിനോക്കി പോകുന്നു.

അടുത്തതായി അനേകം കുട്ടികൾ അതിലെ കടന്നുപോകുന്നുണ്ട്. അവരെയൊക്കെ വിളിച്ചുനിറുത്തി നേരമ്പോക്കുകൾ പറയുവാൻ അവൻ മടിക്കുന്നില്ല. അമൽ തന്റെ കളിപ്പാട്ടങ്ങൾ മുഴുവനും അവർക്കു കൊടുക്കുന്നു.

അമലന് പനി വർദ്ധിക്കുന്നു. സന്യാസി ബാലന്റെ സമീപത്തുതന്നെ ഇരിക്കുന്നു. പനി കഠിനമാണെങ്കിലും, പീഠത്തിന്റെ കാര്യം ആ പൈതൽ മറന്നുപോയിട്ടില്ല. ഇടയ്ക്കിടെ വൃദ്ധനോട് അതിന്റെ കാര്യം ചോദിക്കുന്നുമുണ്ട്.

അമ:—അല്ലയോ, സന്യാസി! താങ്കൾക്ക് പോസ്റ്റാഫീസിന്റെ ഉടമസ്ഥനായ നമ്മുടെ മഹാരാജാവിനെ പരിചയമുണ്ടോ?

സന്യാസി:—ഉവ്വ്, ഭിക്ഷയ്ക്കുവേണ്ടി ഞാൻ ദിവസവും അദ്ദേഹത്തിന്റെ സന്നിധാനത്തിലേക്ക് പോകാറുണ്ട്.

അമ:—കൊള്ളാം, നല്ല സുഖമായതിന് ശേഷം ഭിക്ഷ ചോദിക്കുവാനായി ഞാനും അദ്ദേഹത്തിന്റെ സന്നിധാനത്തിലേക്ക് വരാം.

സന്യാ:—എന്റെ കുഞ്ഞേ നീ ഭിക്ഷ യാചിക്കുകയേ വേണ്ട. അദ്ദേഹം നിന്നിൽ പ്രത്യേകം കരുണയുള്ളവനാണ്.

അമ:—അല്ല, ഞാൻ അദ്ദേഹത്തിന്റെ കോട്ടവാതുക്കൽ ചെന്നിട്ട് "മഹാരാജാവിന് ക്ഷേമമുണ്ടാകട്ടെ! "മഹാരാജാവിന് ക്ഷേമമുണ്ടാകട്ടെ!!" എന്നൊക്കെ വിളിച്ചുപറകയും നൃത്തം വച്ച് ഭിക്ഷ യാചിക്കുകയും ചെയ്യും!

സന്യാ:—വളരെ നന്നായിരിക്കും. എന്റെ ഓമനേ, നീ എന്റെ സമീപമുണ്ടായിരിക്കുമെങ്കിൽ ഞാൻ മഹാഭാഗ്യവാനായിരിക്കും!

മഹാരാജാവിന്റെ സന്നിധാനത്തിലേക്ക് പോകുവാനുള്ള അമലന്റെ അത്യാഗ്രഹം എത്ര ഭംഗിയായി ചിത്രീകരിച്ചിരിക്കുന്നു. മഹാകവിയുടെ അദ്ധ്യാത്മികമായ ഭാവനാവിലാസം മുഴുവനും അമലിന്റെ ഈ കിളിമൊഴികളിൽ അതിഗംഭീരമായി മുഴങ്ങുന്നുണ്ട്. അമലിന്റെ സുന്ദരസ്വപ്നങ്ങളുടെ സാക്ഷിയായി നിന്നുകൊണ്ട് സന്യാസി അതീവ ആനന്ദം അനുഭവിക്കുന്നു. മഹാരാജാവിൽനിന്നും ഭിക്ഷ വാങ്ങുവാൻ സന്യാസി അമലിന്റെ സഹായം അപേക്ഷിക്കുന്നതു് എത്ര വിസ്മയാവഹമായിരിക്കുന്നു!.

അടുത്തുതന്നെ മാധവൻ പ്രത്യക്ഷപ്പെടുന്നു. അമലിനോട് സംസാരിക്കുന്നതു് ചീത്തയാണെന്നും സന്യാസിയെ അറിയിക്കുന്നുണ്ട്. ഉടൻതന്നെ തുറന്നുകിടക്കുന്ന ജനാല കൂടി അടക്കുന്നതിന് ഏർപ്പാടുചെയ്യുന്നു.

അടുത്തതായി നഗരാധിപൻ വീണ്ടും ആഗതനാകുകയും മഹാരാജാവ് അദ്ദേഹത്തി

ന്റെ ഡാക്ടററുമായി അമലിനെ കാണു വാൻ എഴുന്നള്ളുന്നുവെന്ന് അറിയിക്കുകയും ചെയ്യുന്നു. കുറച്ചു സമയം കഴിഞ്ഞ് മഹാരാജാവിന്റെ ഡാക്ടറർ ആഗതനാകുകയും അടച്ചുപൂട്ടിയിരിക്കുന്ന എല്ലാ ജനാലകളും വാതിലുകളും തുറന്നിടുവാനും ആജ്ഞാപിക്കുന്നു. "എനിക്കിപ്പോൾ അന്ധകാരത്തിന്റെ മറുവശത്തുനിന്നും പ്രകാശിച്ചുകൊണ്ടിരിക്കുന്ന എല്ലാ നക്ഷത്രങ്ങളെയും കാണുവാൻ കഴിയുന്നു. ഹാ! എന്തൊരാനന്ദം." എന്നിപ്രകാരമാണ് അവൻ ഡാക്ടററോട് പറയുന്നത്.

രാജാവ് അമലിനെ കാണുന്നതിന് എഴുന്നള്ളുവാൻ പോകയാണല്ലോ. ഈ സമയം മാധവൻ തങ്ങളുടെ ദാരിദ്ര്യാവസ്ഥയെക്കുറിച്ച് മഹാരാജാവിനെ അറസ്മരിപ്പിക്കുന്നതിന്നായി അമലിനോട് ശുപാർശചെയ്യുന്നു. പക്ഷെ വിദൂരതയിൽ പ്രകാശിച്ചുകൊണ്ടിരിക്കുന്ന ധ്രുവനക്ഷത്രത്തെ ജനാലയിൽ കൂടി കാണിച്ചുതരുന്നതിൽ മഹാരാജാവിനോടഭ്യർത്ഥിക്കാമെന്നാണ് അമൽ മറുപടി പറയുന്നത്. ദൈവികസന്നിധാനത്തിൽ ആ കരുണാശീലൻ മനുഷ്യനു എന്തും പ്രദാനം ചെയ്യുന്നതിനു ഒരുങ്ങിയിരിക്കെ, "എനിക്ക് ധനംവേണം," "സ്ഥാനമാനങ്ങൾ വേണം," എന്നൊക്കെ ആവലാതിപ്പെടുന്ന നീചമായ തൃഷ്ണയെ എത്ര സ്വാഭാവികതയോടുകൂടി ചിത്രീകരിച്ചിരിക്കുന്നു. എന്നാൽ രാജാവിന്റെ 'പോസ്റ്റ്മാനായിരിക്കുവാനാണ് അമലിന് അതിയായ ആഗ്രഹം. അതിനുവേണ്ടി അദ്ദേഹത്തോട് യാചിക്കുവാൻ കാത്തിരിക്കുകയുമാണ്.

അമൽ പ്രശാന്തമായ മന്ദപവനനേററ് സുഖമായി ഉറങ്ങുകയാണ്. മഹാരാജാവിന്റെ വരവും പ്രതീക്ഷിച്ച് സന്യാസി കൂപ്പുകൈയ്യോടുകൂടി അർദ്ധനിമീലിതനായി മൌനം ഭജിച്ച് സമീപത്തുതന്നെ നിൽക്കുന്നു. ഡാക്ടറർ അമലിന്റെ കിടക്കയിൽ ചേർന്നിരിക്കുകയാണ്. പരിപൂർണ്ണമായ നിശബ്ദത അവിടെ കളിയാടുന്നുണ്ടായിരുന്നു. തത്സമയം സുധ വീണ്ടും പ്രത്യക്ഷമാകുന്നു.

സുധ:—അമൽ!

ഡാക്ടറർ:—കുഞ്ഞുറങ്ങുകയാണ്.

സുധ:—അമലിനു് ഞാൻ കുറച്ച് പുക്കൾ കൊണ്ടുവന്നിട്ടുണ്ട്. അവയെ ഞാൻ തന്നെ കുഞ്ഞിന്റെ കയ്യിൽ കൊടുക്കട്ടെയൊ.

ഡാക്ടറർ:—അതെ, കൊടുത്താലും.

സുധ:—അമൽ എപ്പോൾ ഉണരും?

ഡാ:—അദ്ദേഹം, നേരിട്ടുവന്നു വിളിക്കുമ്പോൾ.

സുധ:—എനിക്കുവേണ്ടി അവിടുന്ന് ഒരു വാക്കുച്ചരിക്കുവാൻ ദയവുണ്ടാകുമോ?

ഡാ:—ഞാനെന്തുവേണം.

സുധ:—സുധ, അമലിനെ മറന്നുപോയിട്ടില്ലെന്നു മാത്രം.

ജീവാത്മാവും, പരമാത്മാവും മായയും തമ്മിലുള്ള അനസ്യൂതമായ ബന്ധത്തെയാണ് ഈ ചെറുനാടകത്തിൽ കൃശങ്കഷമായി ചിത്രീകരിച്ചിരിക്കുന്നത്. അമൽ മാധവന്റെയും, ഡാക്ടററുടേയും പിടിയിൽനിന്നും കുതിച്ചു ചാടുന്നു. മഹാരാജാവിന്റെ ഡാക്ടററുടെ ശുശ്രൂഷയിലായതോടുകൂടി, അമൽ പരിപൂർണ്ണമായ ആനന്ദം അനുഭവിക്കുന്നു. അമൽ സ്വച്ഛന്ദമായി ഉറങ്ങുകയായിരിക്കാം. മായാവിലാസത്തിന്റെ ബന്ധനത്തിൽനിന്നും ജീവാത്മാവ് പറന്ന് അനന്തമായ ആനന്ദത്തിൽ വിലയം പ്രാപിക്കുന്നതോടുകൂടി ഈ ചെറുനാടകം അവസാനിക്കുന്നു.

---

നിരൂപണം

# *ത്രികോണം



## എസ്. ഗുപ്തൻനായർ

പുരാണപ്രസിദ്ധങ്ങളായ ഇതിവൃത്തങ്ങൾക്ക് കാലാനുകൂലവും കലാസുഭഗവും ആയ വ്യാഖ്യാനങ്ങൾ നൽകി പുനഃപ്രകാശിപ്പിക്കുക എന്ന പതിവ് ഭാരതീയസാഹിത്യത്തിൽ ഇന്നും ഇന്നലെയും തുടങ്ങിയതല്ല. കാളിദാസൻ മുതലിങ്ങോട്ട് അനേകരുണ്ട്, അത്തരം വ്യാഖ്യാനവിധങ്ങളിൽ വൈദഗ്ദ്ധ്യം നേടിയവരായിട്ട്. കാളിദാസന്റെ വിശേഷോത്തരമായ സൃഷ്ടികൌശലംകൊണ്ട്, നമുക്കിന്നു ശകുന്തളയെന്നുപറഞ്ഞാൽ പുരാണത്തിന്റെ മൂലയിൽ എവിടെയോ മങ്ങിക്കിടക്കുന്ന ഒരു ഋഷികന്യകയല്ല; സമുന്നതമായ ഒരു ഭാവനയുടെ സാരസർവസ്വമാണ്. കാളിദാസനെപ്പോലെ അത്രമേൽ പുരാണകവികളെ അധഃകരിക്കാൻ അധികംപേർക്ക് സാധിച്ചിട്ടില്ലെങ്കിലും, ഭാരതീയ സാഹിത്യത്തിന്റെ ഗണനീയമായൊരംശം പുരാണകഥകളുടെ പുനഃപ്രകാശനം അല്ലാതെ മറ്റൊന്നുമല്ല. ഓരോ കവിയുടെയും ലക്ഷ്യവും മാർഗ്ഗവും അനുസരിച്ച് ആ വ്യാഖ്യാനങ്ങളുടെ അർത്ഥവും വ്യാപ്തിയും മാറിമാറിക്കാണുമെന്നേയുള്ളു. കുഞ്ചൻനമ്പ്യാരുടെയും, കുമാരനാശാന്റെയും വ്യാഖ്യാനങ്ങൾക്ക് തമ്മിലുള്ള അകൽച്ച അവരുടെ ജീവിതവീക്ഷണങ്ങളെ അവലംബിച്ച് വന്നതാണെന്നു സ്പഷ്ടം. രണ്ടുപേരുടെ കൃതികളിലും തന്റേടം ധാരാളമുണ്ട്. എങ്കിലും എന്തൊരന്തരം! ആശാൻ ഈ യുഗത്തിന്റെ പ്രതിനിധിയായിട്ടാണ് സംസാരിക്കുന്നത്. ഈ യുഗത്തിന്റെ ആദർശങ്ങളാണ് അദ്ദേഹത്തിന്റെ സീതയിൽനിന്നു പുറപ്പെടുന്നതും. എന്നാൽ സാംഗത്യവും സ്വാഭാവികതയും ഇതിനിടയിൽ വിട്ടുകളഞ്ഞിട്ടുമില്ല. ചിലർ മറിച്ചും പറയുന്നുണ്ട്. അവർ പറയുന്നതുപോലെ സാംഗത്യമിത്തിരി പോയിട്ടുണ്ടെങ്കിലും ആ വിചാരഗൌരവത്തിനും ആ കലാരൂപത്തിനുംവേണ്ടി നാം ആ കൃതിയെ സാഹ്ലാദം സ്വീകരിക്കുന്നു. അപ്പോൾ ശ്രദ്ധേയമായിട്ടുള്ളത് അതാണ്—വിചാരരമണീയവും ഭാവപ്രവണവുമായിരിക്കണം പുതിയവ്യാഖ്യാനം.

ദേവയാനി, അഹല്യ ഈ രണ്ടു നായികമാരുടെ ജീവിതത്തെ പുതിയൊരു കോണിൽനിന്നു വീക്ഷിച്ചിരിക്കുകയാണ് ശ്രീമാൻ കെ. എസ്. മണി ഇവിടെ ചെയ്തിരിക്കുന്നത്. ഭാവനാധനന്മാരായ നമ്മുടെ രണ്ടു മഹാകവികളെ സമാകർഷിച്ച കഥാപാത്രങ്ങളാണ് ഇവർ—ടാഗോറിനെയും ദ്വിജേന്ദ്രലാലിനെയും. അത്രയ്ക്കുണ്ട് ആ കഥാപാത്രങ്ങളുടെ അഥവാ ആ കഥാസന്ദർഭങ്ങളുടെ വശ്യത. അകൃത്രിമമായ പ്രണയമധു വിളമ്പിനിൽക്കുന്ന ഒരു മാനസത്തെയാണ് ടാഗോർ തന്റെ 'ദേവയാനി'യിൽ ചിത്രീക

* ഗ്രന്ഥകർത്താ കെ. എസ്. മണി. പ്രസാധിക കെ. സി. നാരായണി കൊടുങ്ങല്ലൂർ (മിസ്സിസ് മണി) വില 12 ണ.

രിച്ചിരിക്കുന്നതു്. തന്റെ നാളത്തെ മമതാബന്ധത്തെ മനഃപൂർവമായി വിസ്മരിച്ച് മൃതസഞ്ജീവനിയുംകൊണ്ട് ദേവലോകത്തേക്കു യാത്രയാകാൻ തുടങ്ങുന്ന കചനെ അവൾ മനസ്സുമുട്ടി ശപിക്കുന്നതാണു സന്ദർഭം. ടാഗോറിന്റെ കൈയ്യിൽ അതൊരതുല്യമായ കല്പശില്പമായിത്തീർന്നിട്ടുണ്ട്. ഭാവസാന്ദ്രങ്ങളായ രണ്ടു ഹൃദയങ്ങൾ, ഏതുനിമിഷവും ഇടതിങ്ങി പൊട്ടുമെന്ന മട്ടിൽ അഭിമുഖമായി നിൽക്കുകയാണ്. ഒരാളിന്റെ വികാരം ഉതിയുതി കിളരുമ്പോൾ മറേറയാൾ (കചൻ) അതിനെ പുറത്തുചാടാൻ അനുവദിക്കാതെ മനഃപൂർവം അധോഗതിയാക്കി നിർത്തുന്നു. എന്നിട്ടും അതു് ഞെങ്ങിയും ഞെരുങ്ങിയും പുറത്തുവന്നുപോകുന്നു. ടാഗോറിന്റെ ആഹ്ലാദസമ്മോഹനമായ കൃതി പ്രഭാതരളമായങ്ങിനെ നിൽക്കുമ്പോൾ മറേറതൊരാളിന്റെ കൃതിയും മങ്ങിയ വെളിച്ചത്തിലേ നമുക്കു കാണാൻ കഴിയൂ. എങ്കിലും ടാഗോറിന്റെയും കെ. എസ്. മണിയുടെയും ഉദ്ദേശങ്ങൾക്കു് തമ്മിൽ അല്പം അന്തരമുണ്ട്. പ്രണയവും വിദ്യയും തമ്മിലുള്ള സംഘട്ടനമാണല്ലോ ഈ നാടകത്തിന്റെ ജീവൻ. അതിൽ പ്രണയത്തിന്റെ വശത്തോട്ടാണു് ടാഗോറിന്റെ ചായ്‌വ്. ടാഗോറിന്റെ നായിക ചോദിക്കുന്നു, "അറിവുമാത്രമേ അമൂല്യമായിട്ടുള്ളോ? പ്രണയം അത്ര സുലഭമോ? അധികാരത്തിനും പ്രതാപത്തിനും വിജ്ഞാനത്തിനുംവേണ്ടി മനുഷ്യൻ അനുഭവിക്കുന്ന എല്ലാ വിശസനങ്ങളെയുംപോലെ വിലമതിക്കത്തക്കതാണ് ഒരംഗനയുടെ ഹൃദയവും എന്നു് ഗ്രഹിക്കുവാനുള്ള തന്റേടം കൈക്കൊള്ളുക."

ശ്രീമാൻ മണിയാകട്ടെ പ്രണയത്തിനുവേണ്ടി ഇത്രയും വാദിക്കുന്ന പ്രകൃതക്കാരനല്ല. എന്നു മാത്രമല്ല, തരംകിട്ടിയാൽ പ്രണയത്തെ ഒന്നു കളിയാക്കിവിടുകയും ചെയ്യും അദ്ദേഹം. അദ്ദേഹത്തിന്റെ കചൻ പറയുന്നതു കേൾക്കുക:—"പ്രണയമോ, അതു വ്യാമോഹത്തിന്റെ പര്യായമാണ്." വീണ്ടും "വിവാഹിതയാകുമ്പോൾ ദേവയാനിക്കു തന്നെ ബോദ്ധ്യമാകും ഇതിന്റെ യാഥാർത്ഥ്യം. പ്രണയത്തിൽ നിന്നു് വിവാഹത്തിലേക്കു്. പ്രതീക്ഷയിൽ നിന്നു് നിരാശയിലേക്കു്" P. 39.)

ടാഗോർ തന്റെ നാടകത്തെ ദേവയാനിയുടെ ശാപത്തോടുകൂടി അവസാനിപ്പിക്കുകയാണ് ചെയ്യുന്നതു്. പ്രണയത്തിന്റെ സംഹാരകമായ തീജ്വാലയെ—നൈരാശ്യത്തിലും വേദനയിലും ശതഗുണീഭവിക്കുന്ന ശക്തിയെ വെളിപ്പെടുത്തിക്കൊണ്ട് ടാഗോർ അവസാനിപ്പിക്കുന്നു. എന്നാൽ ശ്രീമാൻ മണി പുരാണത്തിലെപ്പോലെ കചന്റെ പ്രതിശാപത്തെക്കൂടി ഉൾപ്പെടുത്തി. എന്തുകൊണ്ടെന്നാൽ അതിലും അദ്ദേഹം തന്റെ ആശയസ്ഥാപനത്തിനു് അനുരൂപമായ ഒരു മൊഴി കണ്ടു. "അനിയന്ത്രിതമായ കാമംകൊണ്ടു് കലുഷിതയായ നിന്റെ വാക്കു് ഫലിക്കയില്ല" അത്രയുംകൊണ്ട് സ്പഷ്ടമായി ശ്രീ. മണിയുടെ ചായ്‌വ്. ആ ചായ്‌വിനു തരക്കേടില്ല. സദാചാരത്തെപ്പററിയും സാമൂഹ്യബന്ധങ്ങളെപ്പററിയു ഉള്ള ബോധത്തിനു വന്ന മാററങ്ങളുടെ ഫലംതന്നെയാണിതു്. എങ്കിലും സ്വഭാവചിത്രീകരണത്തിൽ കുറെക്കൂടി ശ്രദ്ധ ആകാമായിരുന്നു എന്നു തോന്നുന്നു. ടാഗോറിന്റെ കചനും ദേവയാനിയും ഒന്നുപോലെ ദൃഢവ്രതരും സ്ഥിരപ്രജ്ഞരുമാണ്. (രണ്ടു വഴിക്കു എന്നുമുള്ളു.) ആ ദാർഢ്യം മണിയുടെ പാത്രങ്ങളിൽ കാണുന്നില്ല. പണ്ടത്തെ പ്രണയചാപല്യങ്ങളെ ഓർമ്മിപ്പിക്കുമ്പോൾ കചനും ഭാവതരളനാകുന്നുണ്ട്. എന്നിട്ട്, അതു് വെറും

ചാപലത, വെറുംബാലചാപലകം" (P. 33, 34) എന്നൊക്കെ ഒഴിഞ്ഞുമാറുന്നതു ഒരു വക ഭീരുത്വംപോലെയിരിക്കുന്നു.

ടാഗോറിന്റെ കചൻ ഓരോ വാക്കിലും തന്റെ കർത്തവ്യത്തെ സ്മരിക്കുന്നു. പ്രണയം അയാൾക്കില്ലാഞ്ഞിട്ടല്ല; കർത്തവ്യം അതിനേക്കാൾ വലുതായിട്ടാണ്. ദേവയാനിയുടെ പരുഷമായ ആക്ഷേപങ്ങൾ കേട്ട കചൻ പറയുന്നു "എന്റെ ജീവിതകർത്തവ്യം എനിക്കായി കാത്തിരിക്കുന്നു. ഇന്നുമുതൽ ശൂന്യതയെ ഗ്രസിക്കാൻ വൃഥാ ആയാസപ്പെടുന്ന ഒരു രാഗജ്വാലയെ എന്റെ ഹൃദയം ഉൾക്കൊള്ളണമെന്നിരുന്നാലും എനിക്ക് ഇനിമേലിക്കലും സ്വർഗ്ഗമായിരിക്കുകയില്ലാത്ത ആ സ്വർഗ്ഗത്തേക്ക് ഞാൻ പോകുകതന്നെ വേണ്ടിയിരിക്കുന്നു." എത്ര അർത്ഥഗർഭമായ വാക്കുകൾ—ഇനി സ്വർഗ്ഗമായിരിക്കുകയില്ലാത്ത സ്വർഗ്ഗം!

ഈ താരതമ്യം ഇവിടെ നിൽക്കട്ടെ. ഏതായാലും ശ്രീമാൻ മണിയുടെ ഈ ദേവയാനീചരിത്രം അടുത്ത കഥയ്ക്കു (ഈ പുസ്തകത്തിലെ ക്രമമനുസരിച്ചു ആദ്യം ചേർത്തിരിക്കുന്ന കഥ) ഉചിതമായ പശ്ചാത്തലമാകുന്നുണ്ട്. അവിടേയും ദേവയാനിയ്ക്കെതിരാണ് ശ്രീമാൻ മണി. അദ്ദേഹം ശർമ്മിഷ്ഠയുടെ പക്ഷത്താണ്. ഭർത്താവിനെ ചങ്ങലയ്ക്കിട്ട് നിർത്താനാഗ്രഹിക്കുന്ന ദേവയാനിയെ നിരൂപണം ചെയ്യുകയാണ് അദ്ദേഹത്തിന്റെ ആവശ്യം. മറെറാരുവളാൽ ആകൃഷ്ടനാകുന്ന പുരുഷൻ തെററുകാരനല്ലെന്നു സ്ഥാപിക്കാനും. മണി തന്റെ വേദാന്തം ശർമ്മിഷ്ഠയുടെ നാക്കിലിട്ടുകൊടുക്കുന്നു. അങ്ങനെ അവൾ അദ്ദേഹത്തിനുവേണ്ടി ഗംഭീരമായി വാദിയ്ക്കുന്നു; സ്ത്രീപുരുഷബന്ധത്തിന്റെ ആരംഭത്തിൽത്തന്നെസ്വയം വഞ്ചിതനാകുന്ന പുരുഷൻ വ്യാജസ്തുതികളും പാലിക്കാൻ പ്രയാസമേറിയ പ്രതിജ്ഞകളും സ്ത്രീയുടെ മുമ്പിൽ കാഴ്ചവയ്ക്കുന്നു. (P. 16, 17)

രാജകുമാരിയായ ശർമ്മിഷ്ഠയെക്കൊണ്ടെന്നപോലെ (പുരാണത്തിൽ അവൾ ദേവയാനിയെ പിടിച്ചു കിണററിൽ തള്ളത്തക്കവണ്ണം നിർഘൃണയാണെന്നോർക്കണം.) മുനിപുത്രിയായ ദേവയാനിയെക്കൊണ്ടും തന്റെ വേദാന്തം പ്രസംഗിപ്പിച്ചിരിക്കുന്നു. അതു് അല്പം അനുചിതമായില്ലേ എന്നു സംശയമുണ്ടു്. "പുരുഷനുമായി കളിച്ചാൽ ഗർഭിണിയാകാത്ത കാലത്തോളം സ്ത്രീ, കന്യക, പരിശുദ്ധ. അവളുടെ മാന്യതയ്ക്കു കോട്ടം തട്ടുന്നതു ഗർഭിണിയാകുമ്പോൾ"—ഇത്യാദി (P. 19)

ഏതായാലും നിർബ്ബന്ധിച്ചു പിടിച്ചു ചെയ്യിച്ച ഒരു സംബന്ധത്തിലാണ് യയാതി ഏർപ്പെട്ടതു്. ആദ്യം കൈയ്ക്കുപിടിച്ചു എന്നൊരു കുററമേ അയാൾ ദേവയാനിയോട് ചെയ്തിരുന്നുള്ളു ശർമ്മിഷ്ഠയ്ക്കാണെങ്കിൽ അയാളിൽ നിഷ്കളങ്കമായ പ്രണയം ആദ്യംമുതലുണ്ടു്. നെടുനാളായി ധ്യാനിച്ചിരിക്കുകയുമാണ്. അങ്ങനെ തികച്ചും സ്വാഭാവികമായി യയാതിയുടെ ദാമ്പത്യം പ്രണയശൂന്യമാവുകയു, ഹൃദയം ചെമ്പല്ലണ്ടിടത്തു ചെല്ലുകയും ചെയ്യു. എന്നിട്ടും പ്രണയം അഭിനയിക്കാൻ അയാൾ നിർബ്ബന്ധിതനായിരുന്നു. ആ വൈരുദ്ധ്യമാണ് മണി സ്പഷ്ടമാക്കിക്കാണിക്കുന്നതു്.

അഹല്യയുടെ കഥയിലെ പ്രശ്നവും ഏതാണ്ടിതുമാതിരിതന്നെ. ഒരു വ്യത്യാസമുണ്ടു്. അഹല്യ തികച്ചും അശിക്ഷിതയാണ്. താനകപ്പെട്ടിരിക്കുന്നതു ഒരപകടത്തിലാണെന്നു അവൾക്കുതന്നെ ബോധമില്ല. പക്ഷെ മാനസികാപഗ്രഥനക്കാരുടെ മാനദണ്ഡംവ

ച്ചുപറയാം അവളുടെ ഉപബോധമനസ്സിൽ ആ അസംതൃപ്തി ഉണ്ടായിരുന്നു എന്ന്. ആ നിലയ്ക്കാണ് മണിയും അവളുടെ നില വർണ്ണിച്ചിരിക്കുന്നത്. "ഞാൻ പോട്ടെയോ" എന്നു ഇന്ദ്രൻ നാട്യം കാണിക്കുമ്പോൾ, "നിങ്ങൾ പോകണമെന്നു ഞാൻ പറഞ്ഞോ" (P. 45) എന്നു അഹല്യ ചോദിക്കുന്നു. അസംതൃപ്തമായ ഹൃദയത്തിന്റെ അസ്പഷ്ടമായ അഭിലാഷങ്ങൾ! ജപവും ധ്യാനവും മാത്രമായിക്കഴിയുന്ന, ഒരു പടുവൃദ്ധന്റെ ഭാര്യയായ അഹല്യയുടെ അഭിലാഷങ്ങൾ ഇന്ദ്രനാൽ ഉണർത്തപ്പെട്ടു എങ്കിൽ അതിൽ അഹല്യയെ ആരും കുററപ്പെടുത്തുകയില്ല. പക്ഷെ ഇന്ദ്രന്റെ കാര്യം അങ്ങനെയല്ല. നിരവധി സ്വർവ്വാരാംഗനകളോടൊന്നിച്ചു നിത്യവും രമിച്ചുകഴിയുന്ന ഇന്ദ്രന്റെ കാമചാരിത്വം സ്പഷ്ടമായ ധർമ്മവിലോപം തന്നെയാണ്. എന്നിട്ടും രണ്ടുപേർക്കും ഒരുപോലെ ശിക്ഷ! അതാണ് പുരാണത്തിലെ ധർമ്മവ്യവസ്ഥ! ഈ വ്യവസ്ഥകളുടെ അർത്ഥമില്ലായ്മയെ ചൂണ്ടിക്കാണിക്കുന്നു മണി. ഇന്ദ്രനാണ് ഇവിടെ ഗ്രന്ഥകർത്താവിനുവേണ്ടി സംസാരിക്കുന്നത്. "സ്ത്രീപുരുഷന്മാർ തമ്മിലുള്ള സ്നേഹം പാപമാണെന്നൊരു ധാരണ പുരാതനകാലംമുതല്ക്കു മനുഷ്യനിൽ വളർന്നിട്ടുണ്ട്. ആ സ്നേഹത്തിൽ നിന്നുൽഭവിക്കുന്ന ലൈംഗികബന്ധം നീചമാണെന്നും ഉറച്ച ഒരു വിശ്വാസമുണ്ട്.... ഞങ്ങളുടെ നാട്ടിൽ ദേവലോകത്ത് ഈ രീതിയിലുള്ള മിഥ്യാബോധങ്ങളൊന്നും കടന്നിട്ടില്ല." "എത്ര വിശിഷ്ടമായൊരുലോകം!" അഹല്യ അറിയാതെ പറഞ്ഞുപോകുന്നു. ഇങ്ങനെ നോക്കുമ്പോൾ അന്നത്തെ സദാചാരനിയമങ്ങളെക്കുറിച്ചുള്ള ഒരു പഠനമാണ് ശ്രീമാൻ മണി നമുക്കു നൽകുന്നതെന്നു കാണാം. ആ 'അന്നി'ന്റെ തുടർച്ചയാണിന്ന്. പക്ഷെ അന്നത്തെ അബദ്ധങ്ങളെ അബദ്ധങ്ങളായി കാണാൻ ഇന്നും നമുക്കു മനസ്സില്ല. ധൈര്യം പോരാ; നിയമങ്ങളുണ്ടാക്കുന്നവർക്കും അനുസരിക്കേണ്ടുന്നവർക്കും ധൈര്യം പോരാ. അങ്ങനെ പഴയ നിയമങ്ങൾ വീണ്ടും നിലനില്ക്കുന്നു. ചിലർ ഭീരുക്കളായും ചിലർ സന്ന്യാസികളായും തീരുന്നു. ഉത്തമബോദ്ധ്യത്തോടെ അനുസരിക്കുന്നവരാരുമില്ല. ആകപ്പാടെ സദാചാരത്തിന്റെ ഒരു ശീർഷാസനമാണ് സമുദായത്തിന്റെ നേട്ടം.

ശ്രീമാൻ മണി ഈ വക കാര്യങ്ങളെക്കുറിച്ചു സ്വതന്ത്രമായി ചിന്തിച്ചിട്ടുള്ള ഒരാളാണെന്ന് അദ്ദേഹത്തിന്റെ കഥകളും ഉപന്യാസങ്ങളും നേരത്തെ തെളിയിച്ചിട്ടുണ്ട്. ഈ മൂന്നു ലഘുനാടകങ്ങളും ആ ചിന്തയുടെ ഫലംതന്നെ. ഇസ്ത്രിയിട്ട സന്മാർഗ്ഗബോധത്തെ ഈ കൃതി ഇളക്കിമറിച്ചേക്കാം. ഇന്നു അതൊരത്യാവശ്യമാണ്. അതുകൊണ്ട് ഈ കൃതിയും അത്യാവശ്യംതന്നെ.

## * മതവും കമ്യൂണിസവും



കെ. എസ്സ്. നാരായണപിള്ള

നവം നവങ്ങളായ ജീവിതസൗകര്യങ്ങളും സാംസ്കാരിക മൂല്യങ്ങളും കൊയ്തെടുക്കുക—അതാണല്ലോ എല്ലാമനുഷ്യപ്രയത്നങ്ങളുടെയും ഉദ്ദേശ്യം. തന്നിമിത്തം അവയെല്ലാം കൂടി ഒരു പൊതുമാനദണ്ഡം സാധ്യമാണ്—ആ ഉദ്ദേശ്യത്തെ എത്രമാത്രം സാക്ഷാൽക്കരിക്കുന്നു എന്നതുതന്നെ. ആ അളവുകോൽ ഉപയോഗിച്ചുവേണം ഓരോ പ്രസ്ഥാനത്തിന്റെയും മൂല്യം നിർണ്ണയിക്കേണ്ടതും.

മതവും കമ്യൂണിസവും ഏററവും അധികം സ്വാധീനശക്തിയുള്ള രണ്ടു സാർവ്വലൗകിക പ്രസ്ഥാനങ്ങളത്രെ. എന്നാൽ അവതമ്മിൽ അഗാധവൈരുദ്ധ്യങ്ങളുണ്ടു്; സംഘട്ടനങ്ങളിൽ വിരുദ്ധപക്ഷങ്ങളായി നിലകൊണ്ടിട്ടുണ്ടു്. അപ്പോൾ, മതത്തിന്റെ ആദർശങ്ങളെയും കഴിവുകളെയും കുറിച്ചുള്ള സശ്രദ്ധമായ ഒരു പഠനം സംഗതമല്ലേ? മനുഷ്യപുരോഗതിക്കുവേണ്ടി എത്രമാത്രം അവയ്ക്കു സഹകരിക്കാവുന്നതാണെന്നും പരിശോധിക്കേണ്ടതല്ലേ? ഉവ്വ്; എന്നാലും അതു് ലഘുവായ ഒരു കൃത്യമല്ല. കുഴപ്പം പിടിച്ചതാണെന്നു പറഞ്ഞാലുംപോരാ; അവിതർക്കിതമായ തീരുമാനത്തിൽ എത്തിച്ചേരാൻ ഒരിക്കലും കഴിഞ്ഞില്ലെന്നുവരാം. വിപുലമായ വാദപ്രതിവാദങ്ങൾക്കു ഇടയാക്കുകയും ചെയ്യാം. എന്നിരിക്കിലും ആ കർത്തവ്യം സ്വയം ഏറെറടുത്ത സി. ജെ. തോമസ്സിനു നാം കൃതജ്ഞതപറയുക.

ഒരു തികഞ്ഞ ഭൗതികവാദിയെന്ന നിലയിലാണു് സി. ജെ. യുടെ നിരീക്ഷണം. വൈരുദ്ധ്യാത്മകഭൗതികവാദത്തിൽ അടിയുറച്ച കമ്യൂണിസത്തിനേ ചരിത്രത്തെ പഠിക്കാൻ കഴിഞ്ഞിട്ടുള്ളുവെന്നു്—അതിനേ ലോകത്തെ ഇന്നത്തെ അധഃപതനോന്മുഖവും അനീതിപരവുമായ അവസ്ഥയിൽനിന്നു രക്ഷിക്കാനാവൂ എന്നു്—അദ്ദേഹം സയുക്തികം വിശ്വസിക്കുന്നു. ആ ബോധത്തോടുകൂടിയാണു് അദ്ദേഹം മതത്തെ സമീപിക്കുന്നതും. ആത്മാർത്ഥതയും മനുഷ്യസ്നേഹവും ഉള്ളവയ്ക്കു് ആ വീക്ഷണകോണത്തെ സംശയിക്കേണ്ടിവരില്ല. എങ്കിലും ആത്മീയതയിൽ അടിയുറച്ച മതത്തെ ഭൗതികജീവിതത്തിന്റേതായ മാനദണ്ഡംവച്ചുകൊണ്ടു് വിമർശിക്കാമോ എന്ന ചോദ്യം ചില കേന്ദ്രങ്ങളിൽനിന്നു പുറപ്പെട്ടേയ്ക്കാം. ശരി; മതത്തിന്റെ ലക്ഷ്യം സ്വർഗ്ഗമാവാം. അതുകൊണ്ടു് ഭൗതികജീവിതത്തിൽ മതത്തിന്റെ സ്ഥാനം നിർണ്ണയിക്കപ്പെട്ടുകൂടാ. എന്നുണ്ടോ? മതം ആത്മാവിന്റെ മുക്തിയെ മാത്രമേ പരിഗണിക്കുന്നുള്ളു, എങ്കിൽ തന്നെയും, മതത്തിന്റെ ഉത്ഭവം ജീവിതത്തെക്കുറിച്ചുള്ള ചിന്തയിൽനിന്നു തന്നെയല്ലേ? മതത്തിന്റെ പ്രവൃത്തിമണ്ഡലവും ജീ

* ഗ്രന്ഥകർത്താ: സി. ജെ. തോമസ്സ്; നാഷനൽ ബുക്സ്റ്റാൾ, കളിക്കൽബസ്സാർ, കോട്ടയം—1948. വില 1—4—0.

വിതംതന്നെ. ആ പ്രവൎത്തനങ്ങളുടെഫലം ന്യൂനതമാനം ജീവിതത്തിനു ബാധകമാണല്ലോ. പിന്നെ എന്തുകൊണ്ടു് ഭൗതിക സുഖത്തിന്റെ പേരിൽ മതത്തെ നിരൂപണംചെയ്തുകൂടാ? ശാസ്ത്രീയവും യാഥാൎത്ഥ്യനിഷ്ഠവുമായിരിക്കണം നിരൂപണം, അത്രമാത്രം. എന്നാൽ ഇന്നു കാണുന്ന വിമൎശനങ്ങളിൽ ഏറിയകൂറും—അവ മതവിമൎശമായാലും കമ്യൂണിസവിമൎശമായാലും—സ്ഥാപിതതാല്പൎയ്യങ്ങളെ മുൻനിൎത്തിയുള്ളവയത്രെ. സി. ജെ. തോമസ് ആ ചേരിയിലല്ല ഏതെങ്കിലും ഒരു കക്ഷിയുടെ ഔദ്യോഗികപ്രമാണങ്ങൾക്കു് താൻ അപ്രമാദിത്വം കല്പിക്കുന്നില്ലെന്നു് പ്രവേശികയിൽത്തന്നെ അദ്ദേഹം പറയുന്നു. ആ നിഷ്ഠ പാലിക്കുന്നുമുണ്ടു്. മതത്തിന്റെ ഉൽകൃഷ്ടാദൎശങ്ങളെ അംഗീകരിച്ചുകൊണ്ടു് അതിനെ ആവോളം കമ്യൂണിസത്തോടു പൊരുത്തപ്പെടുത്താനാണു് അദ്ദേഹത്തിന്റെ ഉദ്യമം. അതിനുവേണ്ടി അദ്ദേഹം തയ്യാറാക്കുന്ന വാദങ്ങളുടെയും തെളിവുകളുടെയും സമാഹാരമാണു് ഈ പുസ്തകം—മതവും കമ്യൂണിസവും.

"ഈ ഗ്രന്ഥകാരനും ഒരു അഭിപ്രായമുണ്ടു്. പക്ഷെ ആ അഭിപ്രായസ്ഥാപനത്തെക്കാൾ ഒരു ശാസ്ത്രീയാന്വേഷണത്തിനാണു് ഇവിടെ പ്രാധാന്യം കൊടുത്തിരിക്കുന്നതു്." എന്നും സി. ജെ. അവകാശപ്പെടുന്നു. ഒരു ശാസ്ത്രീയാന്വേഷണമാണു് ആവശ്യം. അതു് ഈ ഗ്രന്ഥത്തെ സംബന്ധിച്ചു് എത്രത്തോളം സത്യമായിട്ടുണ്ടു്?—നമുക്കു വഴിയേ കാണാം.

ഒരു കമ്യൂണിസ്റ്റിന്റെ നിലയിലാണു ഗ്രന്ഥകാരന്റെ വീക്ഷണമെന്നു പറഞ്ഞതല്ലോ. യഥാൎത്ഥക്രിസ്ത്യാനികൾ എന്ന നിലയ്ക്കു് മതത്തെയും കമ്യൂണിസത്തെയും താരതമ്യപ്പെടുത്തുകയും കമ്യൂണിസത്തിന്റെ ആരാധകന്മാരായിത്തീരുകയും ചെയ്തവരുണ്ടു്. അവരിൽ പ്രമുഖനായ ഹ്യൂലററ് ജോൺസന്റെ അഭിപ്രായങ്ങളെ തനിക്കു സാക്ഷിപത്രങ്ങളായി ഈ ഗ്രന്ഥകാരൻ ഇടയ്ക്കിടെ ഉദ്ധരിക്കുന്നുമുണ്ടു്. അവ ഒരു വ്യക്തിയുടെ അഭിപ്രായങ്ങൾ മാത്രമാണു്. പരമസത്യങ്ങൾ ആണെങ്കിൽ തന്നെയും ക്രിസ്ത്യാനിലോകം അതു് അംഗീകരിക്കണം എന്നില്ലല്ലോ. ലോകത്തുള്ളവരെല്ലാം ക്രിസ്ത്യാനികളല്ല; ക്രിസ്ത്യാനികളെല്ലാം യേശുവിന്റെ ശിഷ്യന്മാരുമല്ല. അവരിൽ തൊണ്ണൂററിഒമ്പതാം അതിലധികമോ ശതമാനവും യഥാൎത്ഥക്രൈസ്തവാദൎശങ്ങളെ അറിയുകയോ, അറിഞ്ഞാൽതന്നെ ആത്മാൎത്ഥമായി സ്വീകരിച്ചു ജീവിതത്തിൽ പകൎത്തുകയോ ചെയ്യുന്നുമില്ല. രണ്ടായിരം വൎഷം പ്രായമുള്ള ക്രിസ്തുമതം അതിന്റെ പിഞ്ചുനാളിലെങ്കിലും യേശുവിന്റെ ജീവരക്തത്തെ വഞ്ചിക്കാതിരുന്നോ എന്ന കാൎയ്യവും സംശയാസ്പദമാണു്. എന്നിരിക്കെ കമ്യൂണിസം യേശുവിന്റെ സ്വപ്നത്തെ സാക്ഷാൽകരിക്കുന്നുവെന്നോ, യേശു കമ്യൂസ്റ്റാണെന്നുതന്നെയോ, സ്ഥാപിച്ചു കഴിഞ്ഞാൽ ക്രിസ്ത്യാനികളെ അവരുടെ സംഘടിതശക്തിയോടുകൂടി കമ്യൂണിസത്തിലേയ്ക്കു് ആകൎഷിച്ചുകളയാമെന്നു് ആരെങ്കിലും മോഹിക്കുന്നെങ്കിൽ അനുകമ്പാൎഹമെന്നേ പറയാവു. സി. ജെ. യുടെയോ തത്തുല്യരുടെയോ, ആഗ്രഹം സഫലമാകണമെങ്കിൽ, ആദ്യം ക്രിസ്തുമതത്തെത്തന്നെ ഉദ്ധരിക്കേണ്ടിവരും. ആ പ്രകാരം ഒരു 'യഥാൎത്ഥമത'സൃഷ്ടി കേവലം അസാദ്ധ്യമെന്നു് ന്യൂറാഹ്നകർ വിധിച്ചുകഴിഞ്ഞു. ആ പാഴ്വേലയെ നമുക്കു മറക്കാം. ക്രിസ്ത്യാനികൾക്കു ക്രിസ്ത്യാനികളെന്നനിലയിലല്ലാതെ, മനുഷ്യരെന്ന നിലയിൽ കമ്യൂണിസത്തെ സ്വീകരിക്കാവുന്നതാണല്ലോ. അതേ പ്രായോഗികമാവൂ. അതിനു മതത്തി

ൻെറ അനുജ്ഞ വാങ്ങാൻ നോക്കുന്നതു് അനാവശ്യം. സ്വർഗ്ഗത്തിൻെറ പേരിൽ സ്വന്ത താല്പര്യങ്ങൾ കാണുന്ന മതാദ്ധ്യക്ഷന്മാർ ചാടിവീണേക്കുമെന്നു് ഭയന്നിട്ടാണെങ്കിൽ അതിനും യുക്തിവാദം കൊണ്ടായില്ല; പ്രത്യാക്രമണങ്ങളേ പററൂ.

"........നിൻെറ രാജ്യം വരണ"മെന്നു് അദ്ദേഹം പറഞ്ഞപ്പോൾ, സ്വർഗ്ഗസമാനമായ ഒരു വ്യവസ്ഥിതി ലോകത്തിൽ സ്ഥാപിച്ചു കാണുവാൻ അദ്ദേഹം ആശിച്ചുവെന്നു പറയുന്നതിൽ തെററില്ല. ക്രിസ്തു ഒരു മാനം നോക്കിയല്ലായിരുന്നു, ഭൗതികജീവിതം ക്രിസ്തുവിൻെറ അഭിപ്രായത്തിൽ ആത്മീയജീവിതത്തിൻെറ അടിസ്ഥാനമായിരുന്നു ...............

"അദ്ദേഹം ഈ ലോകത്തിൽ വിഭിന്നമായ ഒരു അന്തരീക്ഷം സൃഷ്ടിക്കുവാൻ വേണ്ടി പ്രവർത്തിച്ചു. അതിനുവേണ്ടി സമരം ചെയ്തു. അതിനുവേണ്ടിത്തന്നെ ജീവനും കൊടുത്തു."

ആ ക്രിസ്തുവിനേയും അദ്ദേഹത്തിൻെറ ആദർശങ്ങളേയും നമുക്കു സ്നേഹിക്കുവാനാവില്ലേ? തീർച്ചയായും! പക്ഷെ ആ സ്നേഹം ഒരിക്കലും മനുഷ്യജീവിതത്തെ നിയന്ത്രിച്ചിട്ടില്ല. അതാണു നിർഭാഗ്യം! എന്നാൽ സി. ജെ. തോമസ്സ് പറയുന്നു:—

"ക്രിസ്തുവിൻെറ ആദർശങ്ങൾ സാമുദായികസംഘടനയെ സംബന്ധിച്ചിടത്തോളം പരാജയപ്പെട്ടെങ്കിലും, അവയും, അവയെപ്പോലുള്ള മററു ലക്ഷ്യങ്ങളും ജനങ്ങളുടെ മനസ്സിൽ തങ്ങിനിന്നു. കാലക്രമത്തിൽ, അറിവു വർദ്ധിച്ചതോടുകൂടി, ആ ആദർശങ്ങൾ നടപ്പിൽ വരുത്തുവാൻ മററു പ്രായോഗിക മാർഗ്ഗങ്ങൾ നിർദ്ദേശിക്കപ്പെട്ടു"—ആ 'മററു മാർഗ്ഗങ്ങ'ളിൽ ഒന്നാണത്രെ മാർക്സിസം. അപ്പോൾ ക്രൈസ്തവസിദ്ധാന്തങ്ങൾക്കു് അനുലോമമായി മാർക്സിസം വന്നു എന്നു്! തെററു്! ക്രിസ്തുവിൻെറ ഏററവും അടിസ്ഥാനാദർശങ്ങളെപ്പോലും, അവ അശാസ്ത്രീയങ്ങൾ എന്നു എണ്ണി, മാർക്സിസം പുച്ഛിച്ചു തള്ളുകയാണു ചെയ്തതു്. പിന്നെ, ക്രിസ്തുവിൻെറയും മാർക്സിൻേറയും ആദർശങ്ങൾക്കു തമ്മിൽ എവിടെയാണു ബന്ധം? ഒന്നു മാത്രം: രണ്ടുപേരും മനുഷ്യവർഗ്ഗത്തിൻെറ ആവശ്യങ്ങളെ കണ്ടു; മോഹങ്ങളെ സാക്ഷാൽക്കരിക്കാൻ ശ്രമിച്ചു. എന്നാൽ അവരുടെ പ്രായോഗികലക്ഷ്യങ്ങളും മാർഗ്ഗങ്ങളും വിരുദ്ധങ്ങളായി. അപ്രായോഗികതമൂലം ക്രൈസ്തവമാർഗ്ഗങ്ങളെ പുറംതള്ളിയ ചരിത്രം മാർക്സിസത്തെ അംഗീകരിച്ചു. മാർക്സിസത്തിൻെറ മൂലകന്ദം ക്രിസ്തുമതത്തിൽ ആരോപിക്കുന്നതു് ഒരിക്കലും സത്യത്തിനു ചേർന്നതല്ല.

"ഒരു ബുദ്ധികൗശലംകൊണ്ടും എനിക്കു മുതലാളിത്തവും ക്രിസ്തുമതവും തമ്മിൽ പൊരുത്തപ്പെടുത്താൻ കഴിയുന്നില്ല" എന്നു് ഹ്യൂലററ് ജോൺസണോടൊപ്പം നമ്മുടെ ഗ്രന്ഥകാരനും തെളിവുകൾ ഉദ്ധരിച്ചു പ്രഖ്യാപിക്കുന്നു. 'ക്രിസ്തുമതം'ത്തിനു പകരം 'ക്രൈസ്തവാദർശ'മെന്നു പ്രയോഗിക്കുന്നപക്ഷം കേവലമൊരു പ്രകടസത്യമാണതു്. അനീതിയ്ക്കും അസമത്വത്തിനും സ്വാതന്ത്ര്യവും നിയമവിധേയത്വം നൽകുന്ന മുതലാളിത്തമോ ക്രൈസ്തവം?—ആദ്ധ്യാത്മികതയുടെ മൂടുപടം അണിഞ്ഞാൽ പോലും മുതലാളിത്തത്തിനു് അതിനർഹമായി ഞെളിയാൻ സാദ്ധ്യമല്ല.

'നിൻെറ രാജ്യം' ഈ ലോകത്തു് സാധിതപ്രായം ആകണമെങ്കിൽ സോഷ്യലി

സംതന്നെ സ്വീകരിക്കണം എന്നത്രെ ഗ്രന്ഥകാരൻ പറഞ്ഞുനിൎത്തുന്നതു്. സോഷ്യലിസം മനുഷ്യനെ മനുഷ്യൻ ചൂഷണം ചെയ്യുന്നതിനു എതിരല്ലേ? അതു ‘ദേവലയുടെ മഹത്വം’ അംഗീകരിക്കുന്നില്ലേ? അതൊക്കെ ഒരു യഥാൎത്ഥ ക്രിസ്ത്യാനിയുടെ ലക്ഷ്യങ്ങൾ തന്നെ. എന്നാൽ ‘ഉയരങ്ങളിൽ മഹത്വം—ഭൂമിയിൽ സമാധാനം’ എന്ന തത്വം സോഷ്യലിസം പ്രായോഗികമാക്കുമെന്നു് ഇത്രയും കൊണ്ടു് സിദ്ധമായെന്നു തോന്നുന്നില്ല. ആ തത്വം അത്രയത്ര സങ്കീൎണ്ണതകളെ ഉൾക്കൊള്ളുന്നുണ്ടു്. സി. ജെ. വാദം തുടരുന്നു.

ഒന്നു് ലോകത്തെ വിറപ്പിക്കുന്ന ഏററവും വലിയ ആപത്തായ യുദ്ധം അവസാനിപ്പിക്കുവാൻ മതവും കമ്യൂണിസവും താൽപര്യപ്പെടുന്നു. എന്നാൽ, മതത്തിനു് അതിനുവേണ്ടശക്തിയില്ല. അതുകൊണ്ടു കമ്യൂണിസത്തിനു് അതു തുണനില്ക്കണം; പിന്തിരിപ്പൻ ശക്തികൾക്കു് ഒരുതരത്തിലും ഒത്താശ നൽകരുതു്....നല്ലൊരുപദേശം. എന്നാൽ മതമൊരു പൊതു മുതലാണു്, അതിന്റെ നാമം എടുത്തുപയോഗിക്കാൻ മനുഷ്യസ്നേഹികൾക്കെന്നപോലെ മനുഷ്യശത്രുക്കൾക്കും കഴിയും. അതു മതത്തിന്റെ കുററമല്ല, നിസ്സഹായതമാത്രം. ഈ അധഃപതനത്തെ ഒഴിച്ചുനിൎത്താൻ മതത്തിനു് ശക്തിയില്ല. ജനനാൽതന്നെ ഭൗതികശക്തികളുടെ ‘ഭാൎയ്യ’യായിക്കഴിയാൻ വിധിക്കപ്പെട്ട മതത്തിന്റെ ചാരിത്രം, യുദ്ധദാഹംമൂലം മതിമറന്ന മുതലാളിത്ത രാഷ്ട്രങ്ങളുടെ നടുവിൽ സുരക്ഷിതമായിരിക്കാൻ തരമില്ല. ഉപദേശം നിൎത്തി, മതത്തെ ഹിംസാസമ്പ്രദായങ്ങളുടെ മുദ്രാവാക്യമായി ഉപയോഗിക്കുന്നവൎക്കു് എതിരായി സി. ജെ. വിമൎശ ഖഡ്ഗം ഉയൎത്തട്ടെ.

രണ്ടു്: മതം ദൈനംദിനാവശ്യങ്ങൾക്കുവേണ്ടിയുള്ള സമരം ക്രൈസ്തവമായി അംഗീകരിക്കണം എന്നാണു് അടുത്തവാദം. “ആത്മാവു ശരീരമില്ലാതെ നിലനില്ക്കുന്നില്ല” എന്ന ന്യായം മതം ശരിവയ്ക്കില്ല. പോരാ, കേവലം ഭൗതികത്വത്തെ അതു, സ്വയം തകൎന്നുപോയാലും, തൊട്ടനുഗ്രഹിക്കുമെന്നോ!

മൂന്നു്: തൊഴിലാളിപ്രസ്ഥാനത്തിൽ മതം തലയിടുകയോ, പ്രതിബന്ധം ഉണ്ടാക്കുകയോ അരുതു്. അതായതു വൎഗ്ഗസമരത്തെ ധാൎമ്മികമായി കരുതണം. അതു സാധ്യമാകണമെങ്കിൽ, മതം മതമല്ലാതാകണം. വൎഗ്ഗവൈരുദ്ധ്യങ്ങളെ ആശയവാദംകൊണ്ടു നിഷേധിച്ചുകൊണ്ടിരിക്കുന്ന മതം, മനുഷ്യലോകം രണ്ടുചേരിയായി നിന്നു് സമരം ചെയ്യണം എന്ന തത്വം സ്വീകരിക്കുമോ? ഈ ന്യായവാദം തൊഴിലാളികളും മുതലാളികളും സൗഹാർദ്ദബുദ്ധിയോടുകൂടി വൎത്തിക്കണമെന്ന പ്രസംഗങ്ങളോളം പ്രമാദജടിലമാണു്.

നാലു്: “മതം ഒരു സ്വൎഗ്ഗത്തെയോ ദൈവരാജ്യത്തെയോ പ്രതീക്ഷിച്ചിരിക്കുന്നു. കമ്യൂണിസവും ഒരു പ്രഭാതത്തെ പ്രതീക്ഷിച്ചാണിരിക്കുന്നതു്”—അതായതു് മതവും കമ്യൂണിസവും മനുഷ്യോൽക്കൎഷത്തെ ലക്ഷ്യീകരിക്കുന്നു. ഇത്ര വിദൂരമായ ഒരു സാമ്യം വച്ചുകൊണ്ടു്, അവ സഹകരിക്കണമെന്നു പറഞ്ഞാൽ, അതൊരുവക ഭ്രാന്തായേ കണക്കാക്കാവൂ. സ്വന്തം മാൎഗ്ഗം മാത്രമേ സ്വൎഗ്ഗത്തിലെത്തിക്കൂ എന്ന മതത്തിന്റെ ശാഠ്യത്തിനു് ഈ ഗ്രന്ഥകൎത്താവിന്റെ ചിന്തയെക്കാളും പ്രായമുണ്ടു്.

മൗലികവ്യത്യാസങ്ങൾ പലതും ഉണ്ടെങ്കിലും മതത്തിനും കമ്യൂണിസത്തിനും പ്രായോഗികജീവിതത്തിൽ വളരെയെല്ലാം സഹകരിക്കാനാവുമെന്നു സി. ജെ. പറയുന്നു.

കമ്യൂണിസത്തെ വിശ്വസിക്കണമെങ്കിൽ, മതം അതിന്റെ അടിസ്ഥാനതത്വങ്ങൾ പലതും വിസ്മരിക്കേണ്ടിവരുമെന്ന തീരുമാനത്തിൽ നാം എത്തിക്കഴിഞ്ഞു. മതം ധനത്തിന്റെ കേന്ദ്രീകരണത്തെ മാത്രമല്ല ധനത്തെത്തന്നെ വെറുക്കുന്നു. എന്നിട്ടും ഒരു സാമ്പത്തിക രാഷ്ട്രീയ സാമൂഹ്യസിദ്ധാന്തമായ മാർക്സിസത്തെ കൈപിടിച്ചു സഹായിക്കുന്നതു് എങ്ങനെ? കമ്യൂണിസത്തിന്റെ മാഹാത്മ്യം മതത്തെ പറഞ്ഞു ധരിപ്പിക്കാനാണു് ഗ്രന്ഥകാരന്റെ പുറപ്പാടു് എന്നു തോന്നി. അതു വ്യർത്ഥമാണെന്നു് ചരിത്രത്തിൽ നിന്നു് അദ്ദേഹം പഠിച്ചിട്ടില്ലേ?

സി. ജെ. തോമസ്സിന്റെ പരിശ്രമം സഫലമാകണമോ,—ഇത്രയും സംഭവിക്കുകയും വേണം; ആധുനിക സംഘടിതമതം തിരോഭവിക്കണം. പിന്നെ അവശേഷിക്കുന്നതു് മതപ്രവാചകരുടെ ആദർശം മാത്രം—വ്യക്തിപരമായ ഒരു ആദർശം; ആ ആദർശം അതിന്റെ തത്വപരമായ അധിഷ്ഠാനങ്ങളും വിശ്വാസങ്ങളും എല്ലാമെല്ലാം ത്യജിച്ചു് മനുഷ്യസ്നേഹം എന്ന ഏകാംശം മാത്രമായി മാറണം. എന്നിട്ടു് കമ്യൂണിസത്തിൽ ലയിക്കുകയും വേണം.

ഗ്രന്ഥകർത്താവു് അതെല്ലാം അത്ര തെളിച്ചു പറയുന്നില്ല. കമ്യൂണിസത്തിൽ മതസ്വാതന്ത്ര്യം ഉണ്ടെന്നും രണ്ടിനും ഒന്നിച്ചു ജീവിക്കാമെന്നും മററുമുള്ള പ്രസ്താവനകൾ അർദ്ധസത്യങ്ങളത്രെ. അവയ്ക്കു തെളിവായി റഷ്യയിലെ മതചരിത്രം അദ്ദേഹം സവിസ്തരം പ്രതിപാദിക്കുന്നു. റഷ്യയെപ്പററി അറിയാൻ ഔത്സുക്യമുള്ളവർക്കു് എത്രയും പ്രയോജനകരമായ ഒരു അദ്ധ്യായമാണതു്. പക്ഷെ റഷ്യ ഇനിയും കമ്യൂണിസത്തെ പ്രയോഗത്തിൽ വരുത്തേണ്ടതായിട്ടാണിരിക്കുന്നതു്! പോരെങ്കിൽ അവിടെത്തന്നെ മതവിരുദ്ധ പ്രചരണത്തിനും നിരീശ്വരവാദത്തിനും അംഗീകാരം സിദ്ധിച്ചിട്ടുമുണ്ടു്. കമ്യൂണിസം ഒരിക്കലും മതത്തെ താലോലിക്കയില്ല. ആശയവാദത്തിന്റെ വേരറുത്തു് ഭൌതിക പുരോഗതിക്കു വേണ്ടിയുള്ള പ്രയത്നങ്ങളെ ത്വരപ്പെടുത്താനല്ലേ അതിന്റെ ആശ്വാസവും?

ഗ്രന്ഥകാരന്റെ ലക്ഷ്യങ്ങളെ സാധൂകരിക്കുന്നതിനു് പര്യാപ്തമാണെന്നു് അദ്ദേഹം കരുതുന്ന ചരിത്രസത്യങ്ങളുടേയും വാദങ്ങളുടേയും സമാഹാരമാണു് ഈ പുസ്തകം. അത്രത്തോളം ഇതു ശാസ്ത്രീയവുംതന്നെ. എന്നാൽ മതത്തെയും കമ്യൂണിസത്തെയും നിഷ്കൃഷ്ടമായി താരതമ്യപ്പെടുത്തുകയോ, മൂല്യനിർണ്ണയംചെയ്യുകയോ ഇവിടെ ചെയ്തിട്ടില്ല. കമ്യൂണിസത്തിന്റെ അടിസ്ഥാനമായ വൈരുദ്ധ്യാത്മക ഭൌതിക വാദത്തിന്റെ വിശദമായ ഒരു പ്രതിപാദനം ഒന്നാംഅദ്ധ്യായത്തിലുണ്ടു്. എന്നാൽ മതത്തിന്റെ ഉത്ഭവത്തെയോ ചരിത്രത്തെയോ കുറിച്ചു് അത്രയും ശാസ്ത്രീയമായ ഒരു അന്വേഷണത്തിനു് ഗ്രന്ഥകാരൻ തയ്യാറായിട്ടില്ല.

കമ്യൂണിസം വർഗ്ഗവൈരുദ്ധ്യങ്ങൾ അവസാനിപ്പിച്ചു് ഒരു ആദർശസമുദായം നിർമ്മിക്കാൻ പര്യാപ്തമാണു്. എന്നാൽ അതൊരു ശാശ്വതജീവിതാദർശമൊന്നുമല്ല. സമൂഹത്തെക്കുറിച്ചല്ലാതെ വ്യക്തിയെക്കുറിച്ചു് ഒന്നും പറയാനില്ലതിനു്. സമൂഹനിരപേക്ഷമായി വ്യക്തിക്കു് നിലനില്പില്ലെങ്കിലും, വ്യക്തിത്വത്തിനു് ഔന്നത്യവും താഴ്ചയും, വൈവിദ്ധ്യവും എന്നുമുണ്ടു്; എല്ലായിടത്തും ഉണ്ടു്. ഇന്ത്യയിൽ ഉള്ളവരൊക്കെ ഗാന്ധിമാർ അല്ലെങ്കിൽ, റഷ്യയിലും ലനിൻ ഒന്നേ ജനിച്ചുള്ളൂ......മതം വ്യക്തിഗതമായ ഉൽക്കർഷത്തിനു ശാശ്വതമായ പല നിർദ്ദേശ

ങ്ങളും നല്ലതു. അവ തീരെ തള്ളിക്കളയാവുന്നതല്ല. കമ്യൂണിസത്തിന് അവ ബാധകം ആകുമെന്നും തോന്നുന്നില്ല. അവയിൽ പ്രധാനമായുള്ള തത്വങ്ങൾ കമ്യൂണിസം അംഗീകരിക്കുമോ?—എങ്കിൽ മതത്തിനും കമ്യൂണിസത്തിനും, പലതും മറന്നും, പലതും കൂട്ടലായി അറിഞ്ഞും, മനുഷ്യപുരോഗതിക്കുവേണ്ടി സംയോജിച്ചു പ്രവർത്തിക്കാമെന്നു തോന്നുന്നു. അങ്ങോട്ടൊന്നും ഗ്രന്ഥകാരന്റെ ദൃഷ്ടി പോയിട്ടേ ഇല്ല. ഒരു ലക്ഷ്യം, ഒരു പ്രചാരണോദ്ദേശം—അതിന് ക്രമത്തിലേറെ പ്രാധാന്യം നൽകിയതുകൊണ്ടും, കമ്യൂണിസ്റ്റു സിദ്ധാന്തത്തെ മുറുകെപ്പിടിച്ചതുകൊണ്ടും ആയിരിക്കാം—സി. ജെ. തോമസ്സിന്റെ നിഗമനങ്ങൾ ധൃതഗതിയിൽ വാർത്തെടുത്തവയും അല്പം ഉപരിപ്ലവങ്ങളും ആയിപ്പോയില്ലേ എന്നു സംശയിക്കേണ്ടിവരുന്നു.

പ്രതിപാദനത്തിലേയ്ക്കു് കടന്നൊന്നു നോക്കേണ്ടതല്ലേ?

"ആശകളുടെ പരാജയം നിരാശയും തന്മൂലം ദുഃഖവും സൃഷ്ടിക്കുന്നുവെന്നും, അതുകൊണ്ടു് ആശാനിഗ്രഹംവഴി ദുഃഖനിവാരണം സാധിക്കാമെന്നും ശ്രീ ബുദ്ധൻ സിദ്ധാന്തിച്ചു. അതിന് പ്രായോഗികമായി അഹിംസാമാർഗ്ഗം നിർദ്ദേശിക്കുകയും ചെയ്തു. ഈശ്വരന്റെ പിതൃത്വവും അതിൽനിന്നു സംഭവിക്കുന്ന മനുഷ്യസാഹോദര്യവും ആയിരുന്നു ക്രിസ്തുദേവന്റെ പ്രധാന സുവിശേഷം. മനുഷ്യരെല്ലാവരും ഒരു കുടുംബമാണെന്നു വന്നാൽ സമസൃഷ്ടിസ്നേഹവും സഹകരണവും അനിർവാര്യമാണല്ലോ. ന്യൂട്ടനു തോന്നിയതു് ആകർഷണമാണു് ലോകസ്ഥിതിയുടെ അടിസ്ഥാനമെന്നായിരുന്നു. മാർക്സിന്റെ അഭിപ്രായത്തിൽ വൈരുദ്ധ്യാധിഷ്ഠിതവും ചരിത്രപരവുമായ ഭൗതികവാദം—കമ്യൂണിസം—ആണു് ശരിയായ തത്വം. ഐൻസ്റ്റീൻ വന്നപ്പോൾ സർവ്വജ്ഞതാനാടിസ്ഥാനമായി കണ്ടെത്തിയതു് സാപേക്ഷിക സിദ്ധാന്തമാണു്" എന്നിങ്ങനെ വിവിധമണ്ഡലങ്ങളിൽ നിൽക്കുന്ന, വിവിധ പ്രാധാന്യമുള്ള, തത്വങ്ങളെ ഒപ്പം നിരത്തിയിട്ടു് "ഇവയിൽ ഏതിനെയെങ്കിലും സർവ്വാബദ്ധമെന്നു പറഞ്ഞു തള്ളാവുന്നതല്ല" എന്നു പറഞ്ഞുവയ്ക്കുന്നിടത്തെ ഔചിത്യം എത്ര ആലോചിച്ചിട്ടും വ്യക്തമാകുന്നില്ല. അവയ്ക്കിടയ്ക്കു് 'ത്രുപഭദ്രതാ'സിദ്ധാന്തത്തെക്കൂടി പിടിച്ചിരുത്താത്തതു് ഗ്രന്ഥകാരൻ അതു മറന്നുപോയിട്ടോ, അതോ വായനക്കാർ ചിരിക്കുമെന്നു ഭയന്നോ?

"അടിസ്ഥാനതത്വങ്ങളിൽ ക്രിസ്തുവിന്റെ ആദർശങ്ങളും ഭഗവത്ഗീതയും കൊറാനുമായി സാമ്യമുള്ളതുകൊണ്ടു് ഈ പരിശോധനയുടെ ഫലം ഇതരമതങ്ങൾക്കും പൊതുവേ ബാധകമാണെന്നു പറയാം." അടിസ്ഥാനതത്വങ്ങളിൽ ആ ഗ്രന്ഥങ്ങൾ തമ്മിൽ വൈരുദ്ധ്യമുണ്ടെന്നു് മെററാഫസിക്സ് വിട്ടു് ശാസ്ത്രീയമായി പരിശോധിച്ചാൽ മനസ്സിലാകാതിരിക്കയില്ല. ഭഗവത്ഗീത ഹിന്ദുമതത്തിന്റെ തത്വസംഗ്രഹമൊന്നുമല്ലതാനും. ഗീതയുടെ ആവിർഭാവത്തിനു മുമ്പുതന്നെ ഹിന്ദുമതം വിഭിന്നാദർശങ്ങളോടുകൂടിയ ഉപമതങ്ങളെ ഉൾക്കൊണ്ടു തുടങ്ങിയിരുന്നു. ക്രിസ്തുമതാദർശത്തിനു വിരുദ്ധമായി ചാതുർവർണ്ണ്യവ്യവസ്ഥമൂലം അസമത്വത്തെ ധാർമ്മികമായി വിധിക്കുന്നതത്രെ ഹിന്ദുമതം. ഇതെല്ലാം വിസ്മരിച്ച് ബൈബിളിന്റേയും ഗീതയുടേയും കൊറാന്റേയും നാമത്തിൽ മതങ്ങളെ വിശുദ്ധീകരിക്കാൻ സന്യാസിമാരുടെകൂടെ സി. ജെ. തോമസ്സും ഒരുങ്ങിപ്പുറപ്പെട്ടതു അത്ഭുതകരമായി തോന്നുന്നു! എത്രയുക്ത

വികലമായ വാദമുഖം ആണല്ലു്. മാർക്സിസ്റ്റായ സി. ജെ. മതത്തിൻെറ ചരിത്രത്തേക്കാൾ വേദഗ്രന്ഥങ്ങളെ വിലമതിക്കുന്നതു് കഷ്ടമായിപ്പോയി. ഇതൊക്കെ അദ്ദേഹത്തിൻെറ ശാസ്ത്രീയ ബുദ്ധിയെയാണു് ഉദാഹരിക്കുന്നതെന്നു് പറയാൻ ആരൊക്കെ തയ്യാറായാലും ഞാനില്ല.

പലേടത്തും മാർക്സിസത്തെ മാർക്സിൻെറ വ്യക്തിപരമായ 'സിദ്ധാന്ത'മായി ഗ്രന്ഥകാരൻ വെട്ടിക്കുറച്ചതു് മാർക്സിസത്തിനുതന്നെ അഭിമാനകരമാണെന്നു് അദ്ദേഹം വിശ്വസിക്കുന്നുണ്ടോ?

ഒരു ശാസ്ത്രീയഗ്രന്ഥത്തിലെ അല്പമായ വൈകല്യങ്ങൾപോലും സാരവത്താണു്. അതുകൊണ്ടുമാത്രം അവയെ വിമർശിച്ചു എന്നേ ഉള്ളൂ. ഗ്രന്ഥകാരൻെറ നിരീക്ഷണപടുത്വത്തെക്കുറിച്ചാണെങ്കിൽ നമുക്കു് അഭിനന്ദിക്കുകയും അഭിമാനിക്കുകയും ചെയ്യാം. ശാസ്ത്രീയനിരീക്ഷണത്തിൻെറ വില ഇനിയും മലയാളികൾ മനസ്സിലാക്കേണ്ടിയിരിക്കുന്നു. മലയാളസാഹിത്യത്തിൽ അതിൻെറ പ്രഥമാദ്ധ്യായം കുറിക്കാൻ തയ്യാറായവരിൽ പ്രമുഖനായ സി. ജെ. തോമസ്സിനോടു സഹകരിക്കേണ്ടതാണു് നമ്മുടെ കർത്തവ്യം. അതിനു ഇനിയും വളരെ വാദപ്രതിവാദങ്ങളും ക്ലേശങ്ങളും വേണ്ടിവന്നേയ്ക്കാമെന്നും നാം ഓർമ്മിക്കണം.

ഏതായാലും പ്രിയപ്പെട്ട സി. ജെ., നിങ്ങളുടെകൂടെ ഞങ്ങൾ ഉണ്ടെന്നു ഇപ്പോഴേ ഉറപ്പുതരാം.

---

# പൊറേറക്കാട്ടിൻെറ "യാത്രാസ്മരണകൾ"



പി. സി. കുട്ടികൃഷ്ണൻ

എൻെറ സുഹൃത്തു് ശ്രീ. പൊറെറക്കാട്ടു് വീണ്ടും ഒരു യാത്രയ്ക്കൊരുങ്ങി നിൽക്കുകയാണു്; ആഫ്രിക്കയിലെ ഘനഗംഭീരമഹാടവീതടങ്ങളേയും പ്രാകൃതത്വത്തിൽനിന്നു വിട്ടുപോരാതെ അവിടെ കഴിഞ്ഞുകൂടുന്ന മനുഷ്യാത്മാക്കളേയും മണൽവാരണ്യങ്ങളേയും വൈവിധ്യമാർന്നു കൂടിക്കുഴഞ്ഞു തട്ടിമുട്ടി ശബ്ദമുണ്ടാക്കിയും കഴിയുന്ന വർഗ്ഗങ്ങളേയും സന്ദർശിക്കുവാൻ ഉൽസുകനായിരിക്കുകയാണു്. മനുഷ്യപ്രേമത്താലും ഉത്സാഹത്താലും പ്രേരിതനായ ഈ യുവഗ്രന്ഥകാരൻ ഇങ്ങിനെയൊരു യാത്രയ്ക്കൊരുമ്പെട്ടുവെന്നു പറഞ്ഞപ്പോൾ എനിക്കതിൽ ഒട്ടും അത്ഭുതം തോന്നിയില്ല; ഇത്രയും വൈകിയതെന്തേ എന്നൊരു സന്ദേഹമേ ഉണ്ടായുള്ളൂ. കാരണം, പൊറെറക്കാട്ടിൻെറ ജീവിതകഥ തന്നെ യാത്രകളുടെ കഥയാണല്ലോ. വരുന്ന തലമുറ അദ്ദേഹത്തെ 'യാത്രക്കാരനായ കവി' എന്നാവാം നിർവ്വചിക്കുക.

അദ്ദേഹത്തിൻെറ മതിവരാത്ത ഈ യാത്രാശീലത്തിൽനിന്നു മലയാളഭാഷയ്ക്കു നല്ല ചില നേട്ടങ്ങളുണ്ടായിട്ടുണ്ടു്. കഥകളിലൂടെ ആവിഷ്ക്കരിക്കപ്പെട്ട ജീവിതവൈവിധ്യങ്ങൾ മാത്രമല്ല, യാത്രാവിവരണങ്ങള

ലൂടെ ഉപന്യസിക്കപ്പെട്ടുവിട്ടുള്ള പ്രദേശങ്ങളും ചരിത്രകലാവറകളും ഇതിലുൾപ്പെടും. ദൂരത്തുള്ള പുൽത്തകിടികളിലേയ്ക്ക് ആർത്തിയോടെ നോക്കുന്ന കാലൊടിഞ്ഞ പശുവിനെപ്പോലെ അനുകൂലസാഹചര്യങ്ങളുടെ അഭാവത്തിൽ ഇരിപ്പിടം വിട്ടിളകാൻ കഴിയാത്ത മലയാളിയുടെ മേശപ്പുറത്തേക്ക് അദ്ദേഹം തന്റെ സഞ്ചാരാനുഭവങ്ങളെ ഒരുക്കി എത്തിച്ചുതരുന്നു. അദ്ദേഹം നമ്മോടു പറയുന്നതിങ്ങിനെയാണെന്നു തോന്നും. 'സുഹൃത്തേ, ഇതേ എനിക്കു കഴിയൂ. ഈ സുഖത്തിൽ നിങ്ങളും പങ്കുകൂടിക്കൊള്ളൂ.' ഇപ്പറഞ്ഞവിധം ഒരുക്കിയ യാത്രാവിവരണങ്ങളുടെ ഒരു സമാഹാരമാണ് പൊറേറക്കാട്ടിന്റെ "യാത്രാസ്മരണകൾ" എന്ന കൃതി. (പ്രസാ: മംഗളോദയം ലിമിറ്റഡ്, തൃശ്ശൂർ. വില 2 ക 4 ണ.)

ഇത്തരം പുസ്തകങ്ങൾ മലയാളത്തിൽ വിരളമാണ്. കെ. എം. പണിക്കരുടെ "ആപൽക്കരമായ യാത്ര" കേശവമേനോന്റെ "ബിലാത്തി വിശേഷം" മുണ്ടശ്ശേരിയുടെ "മറുനോട്ടത്തിൽ" ഈരാളിൽ വർഗ്ഗീസിന്റെ "അമേരിക്കൻ യാത്ര" എന്നിങ്ങനെ ചിലതേ നമുക്കുള്ളൂ. ഇവയിൽ പലതിന്റെയും പ്രതിപാദനവും പ്രതിപാദ്യവും നരകേറിയവയായിരിക്കുന്നു. പുതുതായി നമുക്കു യാത്രാവിവരണ ഗ്രന്ഥങ്ങൾ ഉണ്ടാകുന്നുമില്ല. കാരണങ്ങളുണ്ട്: സ്വതേ യാത്രാവിമുഖമായൊരു വർഗ്ഗം; വാണിജ്യവ്യവസായങ്ങളാൽ വിദേശങ്ങളുമായി കൂട്ടിക്കൊളുത്തിയിട്ടില്ലാത്ത ഒരു സാമൂഹ്യബന്ധം; യാത്രചെയ്യണമെന്നുള്ളവർക്കു സാമ്പത്തികസാഹചര്യങ്ങളില്ലായ്മ; വർഗ്ഗശുദ്ധിയെക്കുറിച്ച പരമ്പരാഗതമായുണ്ടായ മതിപ്പ്, ഇവയെല്ലാം നല്ല തടസ്സങ്ങളാണ്. കാശിയിലേയ്ക്കോ മക്കത്തേയ്ക്കോ ജറുസലമിലേയ്ക്കോ തീർത്ഥയാത്രയ്ക്കോ രുങ്ങി നില്ക്കുന്നവരെ ദുർല്ലഭമായി കാണാം. അവരാകട്ടെ, തങ്ങളെ എടുത്തു തീവണ്ടിയിൽ പ്രതിഷ്ഠിച്ചു ജാലകങ്ങളുമടച്ചു ഏതാണ്ടൊരു റെയിൽവെ പാർസ്സൽപോലെയാണ് പോയിവരുന്നതു്. ആ തീവണ്ടിപ്പാളങ്ങൾക്കിരുപുറവുമായി ചിന്നിപ്പരന്നു ആയിരമായിരം ജനപദങ്ങളിലേക്കും ജീവിതങ്ങളിലേയ്ക്കും ഒന്നു കണ്ണയച്ചുപോവില്ല. ഭക്തന്മാർ എന്ന സ്ഥാനപ്പേരോടെ അവർ തിരിച്ചുവരുന്നുവെന്നു മാത്രം. അഥവാ, വല്ലതുമൊക്കെ നോക്കി മനസ്സിലാക്കിയവർക്ക് അതു പകർത്തിക്കാട്ടാൻ ശില്പചാതുര്യമില്ല. ഒരുമ്പാടും ജീവിതാനുഭവങ്ങളുമുണ്ട്; പക്ഷേ പറഞ്ഞൊപ്പിക്കാനറിഞ്ഞുകൂടാ— ഇത്തരത്തിൽ ചിലരെ കാണുവാൻ ഇടവന്നിട്ടുണ്ട്. ചുരുക്കത്തിൽ കാര്യമിതാണ്. യാത്രാനുഭവം എഴുതത്തക്ക ആളുകൾ യാത്രചെയ്യുന്നില്ല. നമ്മുടെ സാഹിത്യകാരന്മാരേയും കലാകാരന്മാരേയും തന്നെ ഒന്നു നോക്കൂ. അവരിൽ എത്രപേർ ഇന്ത്യമുഴുവനുമൊന്നു കണ്ടിട്ടുണ്ട്. മററു ചില പരിഷ്കൃത രാഷ്ട്രങ്ങൾ ഇതിനുവേണ്ട സാഹചര്യങ്ങൾ സൃഷ്ടിച്ചുകൊടുക്കാറുണ്ട്. ഇവിടെ എഴുതിത്തീർത്ത ഗ്രന്ഥങ്ങളിൽ വിലങ്ങു വീഴാതിരുന്നാൽമതി എന്നു പ്രാർത്ഥിക്കയാണ് പല എഴുത്തുകാരും. ഇത്തരം പ്രതികൂലപരിതഃസ്ഥിതികളെയെല്ലാം കയറിക്കടന്നു മി. പൊറെറക്കാട്ട് ചില ദീർഘയാത്രകൾ നടത്തുകയും അവയിൽനിന്നൂറിക്കൂടിയ അനുഭവങ്ങളെ പാകപ്പെടുത്തിത്തരികയും ചെയ്തതിനു നാം അദ്ദേഹത്തെ അഭിനന്ദിക്കുകതന്നെ വേണം.

ഇന്ത്യയിൽ ഉടനീളം സഞ്ചരിച്ചതിന്റെ സ്മരണകളാണ് ഈ കൃതിയിലെ പ്രതിപാദ്യം. തലശ്ശേരിക്കോട്ടയുടെ ഗോപുരത്തിൽനിന്നു തുടങ്ങി ഒറിസ്സയിലെ ക്ഷേത്രങ്ങളുടെ കുംഭഗോപുരങ്ങൾവരെ ചെന്നെത്തു

ന്നൊരു യാത്രയാണിതു്. മുകിലഭരണത്തിന്റെ കല്പനാവൈഭവം വിരചിച്ച ഷാലിമർത്തോട്ടം, ഇന്ത്യയിലെ പുരാതന വിദ്യാക്ഷേത്രമായ തക്ഷശില, ആർഷഭൂമിയുടെ കൊച്ചുപതിപ്പായ ലക്ഷ്മൺഝൂല, നൂററാണ്ടുകളുടെ അലങ്കാരങ്ങൾ മായ്ക്കാൻ കഴിയാത്തവിധം വാത്മീകിയാൽ ചിരംജീവിയാക്കപ്പെട്ട അയോദ്ധ്യ, കാളിദാസഭാവനയുടെ കേളീരംഗമായിരുന്ന ഉജ്ജയിനി, മഹാത്മജിയുടെ നിശ്ശബ്ദ പ്രാർത്ഥനയാൽ പുളകം കൊള്ളുന്ന സന്ധ്യാകാലത്തെ ജൂഹൂ കടപ്പുറം സാമ്രാജ്യമർദ്ദനത്തിന്റെ 'മരണപത്രംപോലെ' കിടക്കുന്ന 'ജാലിയൻവാലാബാഗ്', മുകിലസംസ്കാരത്തിന്റെ പ്രതാപവും സൌന്ദര്യാവബോധവും നിശ്ശബ്ദമായുൽഘോഷിക്കുന്ന ദൽഹിയിലെ ചെങ്കോട്ട, മുസ്ലീം ശില്പകലകൊണ്ടുയർന്ന ഒരു പടുകൂററൻ ആശ്ചര്യചിഹ്നംപോലെ നിൽക്കുന്ന കുത്തബ്മിനാർ, അക്ബർ ചക്രവർത്തിയുടെ ഭരണവും മരണവുമൊക്കെക്കണ്ട ആഗ്രാദുർഗ്ഗം, ജഹാംഗീറിന്റെ ജന്മസ്ഥലമായ ഫത്തേപ്പൂരിസിക്രി, പരിഷ്കൃതനഗരമായ അലഹബാദ്, പുണ്യത്തിന്റെ ഇരിപ്പിടമായ കാശിയും പരിസരവും, ബൌദ്ധരുടെ പുണ്യസ്ഥലമായ സാരനാഥം, ഇന്ത്യൻ കലകളുടെ ഉയിർത്തെഴുന്നേല്പു് സജീവരൂപമാർന്ന മഹാകവി ടാഗോറിന്റെ ശാന്തിനികേതനം എന്നിങ്ങനെ പലേടത്തും പൊററെക്കാട്ട് യാത്രചെയ്തിട്ടുണ്ടു്. ഏതെങ്കിലുംവിധത്തിൽ ചരിത്രപ്രാധാന്യമുള്ള സ്ഥലങ്ങളിലേക്കാണു് ഏറിയകൂറും യാത്ര തിരിച്ചിട്ടുള്ളതു്. അവിടെക്കണ്ട ഭൂപ്രകൃതിയും കലാവശിഷ്ടങ്ങളും പുരാതന വസ്തുക്കളും അവയുടെ വ്യാഖ്യാനങ്ങളും, അനുവാചക ഹൃദയത്തിൽ ആഴ്ന്നുപതിയുംവിധം, പൊററെക്കാട്ടിന്റെ വർണ്ണനാവിദഗ്ദ്ധമായ തൂലിക എഴുതിവെച്ചിട്ടുണ്ടു്. ആ പൂന്തോപ്പുകളും കയ്യെഴുത്തുകളും ഉന്നതസ്തൂപികകളും കുംഭഗോപുരങ്ങളുമെല്ലാം തെളിഞ്ഞു കാണാം. അങ്ങനെ ഓരോ പ്രധാന സ്ഥലത്തും ചെന്നുനിന്നു് ചരിത്രത്തിന്റെ യവനിക പതുക്കെ ഒന്നു നീക്കി അതിനുള്ളിലേയ്ക്കു നോക്കാൻ നമ്മോടാവശ്യപ്പെടുന്നതുപോലെ തോന്നും. എന്നിട്ട്, അവിടെ കാണുന്ന എല്ലാററിനെപ്പററിയും മനോജ്ഞമായി വിവരിച്ചു തരികയും ചെയ്യുന്നു. ചുരുക്കത്തിൽ, ഇന്ത്യയിലെ ചരിത്രത്താവളങ്ങളിലെല്ലാം വർണ്ണനോത്സുകനായ ഒരെഴുത്തുകാരനോടു കൂടി സഞ്ചരിച്ച പ്രതീതി നമുക്കുണ്ടാകും.

ഈ കൃതിയിൽ എനിക്കുതോന്നിയ ഒരു കുറവുകൂടി ഇവിടെ എടുത്തു പറയട്ടെ. പൊററെക്കാട്ട് കാട്ടിത്തരുന്ന പൂന്തോപ്പുകളിലൂടെയും വിചിത്രഹർമ്മ്യങ്ങളിലൂടെയും ഗിരിനിരകളിലൂടെയും നദീതീരങ്ങളിലൂടെയും കടന്നുപോകുമ്പോൾ, പ്രകൃതിമനോഹാരിതകളാൽ നമ്മുടെ ഹൃദയം ആകൃഷ്ടമാകുന്നുണ്ടെങ്കിലും, ആ സ്ഥലങ്ങൾ ഒട്ടുമുക്കാലും വിജനങ്ങളായി കിടക്കുന്നതുപോലെ തോന്നുന്നു. എത്ര മനോഹരമായ പ്രകൃതിവിലാസവും ഹൃദയത്തെ പിടിച്ചു നിർത്തുംവിധം മഹത്തായിത്തീരുന്നതു് മനുഷ്യജീവിതത്തിന്റെ പശ്ചാത്തലമായിത്തീരുമ്പോൾ മാത്രമാണു്. ഈ ഗ്രന്ഥത്തെ സംബന്ധിച്ചിടത്തോളം അതിർത്തിസംസ്ഥാനത്തിലെ മലംപ്രദേശങ്ങളിലും ജൂഹൂവിലെ കടപ്പുറത്തുമല്ലാതെ മനുഷ്യനില്ല. മററിടങ്ങളിലും സുഖദുഃഖങ്ങളിൽ മുഴുകിക്കഴിഞ്ഞുപോകുന്ന ആളുകളില്ലേ? അവരും നമ്മെപ്പോലെ തന്നെയോ? അവരുടെ ജീവിതരീതി, പ്രവർത്തനം, ആചാരമര്യാദകൾ; അവയിൽനിന്നൊക്കെപ്പാടെ ഊറിക്കൂടുന്ന മനോഭാവം ഇവയെല്ലാമെന്താണു്? ഇത്തരം ചില ചോദ്യങ്ങൾ വായനക്കാരൻ ചോദിച്ചുപോകും. ഇക്കാര്യ

ങ്ങൾ എടുത്തുപറയായ്കകൊണ്ട് അദ്ദേഹം വരച്ചുകാട്ടിയ ചില പ്രകൃതിചിത്രങ്ങൾ പോലും മിഴിവററവയായിപ്പോയി.

ഗ്രന്ഥകാരൻ യാത്ര തുടങ്ങിയിരിക്കുകയാണ്. അദ്ദേഹത്തിൽനിന്ന് ഇനിയും വൈവിധ്യമാന്ന മനുഷ്യപരമ്പരയേയും അതിന്റെ പശ്ചാത്തലമായ പ്രകൃതി വിശേഷങ്ങളേയും ഉൾക്കൊള്ളിച്ച കൃതികൾ നമുക്ക് കൈവരുമെന്നാശിക്കുക.

---

# * മണ്ണിന്റെ ഒരു മഹാകാവ്യം



കെ. സുരേന്ദ്രൻ

"മണ്ണ്! വെറും മണ്ണ്. എന്നാൽ എത്ര മഹത്തമമാണ് ആ മണ്ണ്. മനുഷ്യജീവിതത്തിന്റെ പ്രാഥമികാവശ്യങ്ങൾ മിക്കതും അതിൽനിന്നും ലഭിക്കുന്നു. പോരാ, മനുഷ്യത്വത്തിന്റെ പ്രാഥമികമായ അംശംതന്നെയാണത്. നാം മണ്ണിന്റെ അംശമായി ജനിക്കുന്നു. മണ്ണിന്റെ സ്പർശം വിടാതെ ജീവിക്കുന്നു. മണ്ണിന്റെ വിഴ്പാംശങ്ങൾകൊണ്ട് വളരുന്നു. ഒടുവിൽ മണ്ണിൽത്തന്നെ ഉടഞ്ഞു ചേരുകയും ചെയ്യുന്നു........മണ്ണിനു വേണ്ടി രക്തച്ചൊരിച്ചിലും കലാപങ്ങളും മഹായുദ്ധങ്ങളും നടക്കുന്നു. വിശ്വമഹാകാവ്യങ്ങൾ മണ്ണിന്റെ മണം പരത്തുന്നു."

മണ്ണിന്റെ മണം പരത്തുന്ന വല്ല വിശ്വമഹാകാവ്യങ്ങളിൽനിന്നല്ല എനിക്കീ വാചകങ്ങൾ കിട്ടിയത്. നമ്മുടെ പാവപ്പെട്ട മലയാളത്തിൽ ഇയ്യിടെ പിറന്ന ഒരു പുസ്തകത്തിൽനിന്നുമാണ് ഞാൻ ഇവ പകർത്തുന്നത്. തകഴി എഴുതിയതോ? അല്ല. കേശവദേവ് എഴുതിയതോ? അല്ല. പിന്നെ ആരെഴുതി? ശ്രീമാൻ എസ്സ്. കെ. പൊറ്റെക്കാട്ട്. പൊറ്റെക്കാട്ടോ! അതെ;—ചെറുതായൊരാശ്ചര്യം ഈ മട്ടിൽ എനിയ്ക്കും തോന്നിയതാണ്. നമ്മുടെ മുൻകിട സാഹിത്യകാരന്മാരിൽ, താരതമ്യേന മണ്ണിനോട് കുറച്ചുമാത്രം അടുത്തിട്ടുള്ള ആൾ പൊറ്റെക്കാട്ടാണെന്നിരിയ്ക്കെ, അദ്ദേഹം ഇവ്വിധം ഒരു മണ്ണിന്റെ മഹാകാവ്യം ചൊല്ലിത്തുടങ്ങുമ്പോൾ, ആർക്കും അല്പമൊരാശ്ചര്യം തോന്നിപ്പോകും. ജീവിതത്തിന്റെ പൂങ്കാവനങ്ങളിലും കളിത്തോപ്പുകളിലും ചുററിത്തിരിയുന്ന റൊമാൻറിസ്റ്റെന്ന് സുപ്രസിദ്ധനോ കുപ്രസിദ്ധനോ ആയ എസ്സ്. കെ. ഇങ്ങിനെ വളമടിഞ്ഞ കരിമണ്ണിൽ ചെരിപ്പിടാതെ നില്ക്കുന്നതു കാണാൻ, സാമാന്യത്തിലധികം കൌതുകം തോന്നുന്നു.

പുസ്തകത്തിന്റെ പുറഞ്ചട്ടയിൽ പറയുന്നതുപോലെ, 'വടക്കെമലബാറിലെ കാട്ടുനിലങ്ങളിൽ കൃഷിചെയ്തു കുടിയേറിപ്പാർത്തുവരുന്ന തിരുവിതാംകൂർ ക്രിസ്തീയകുടുംബങ്ങ

---

* വിഷകന്യക: എസ്സ്. കെ. പൊറ്റെക്കാട്ട്,—പി. കെ. ബ്രദേഴ്സ്, കോഴിക്കോട്; 294 പേജ്; വില മൂന്നുരൂപ.

ളുടെ ഇരുണ്ട ജീവിതത്തിലേയ്ക്കു് വെളിച്ചം വീശുന്ന ഒരു നോവലാണിതു്. തിരുവിതാംകൂർ സ്റ്റേററ് കാൺഗ്രസ്സിന്റെ ആദ്യകാലപ്രക്ഷോഭണത്തെ തുടർന്നുണ്ടായ പരാജയത്തിന്റെ പ്രത്യാഘാതം; ക്രൈസ്തവരുടെ പ്രാബല്യത്തെയും അവരുടെ സാമ്പത്തികാടിസ്ഥാനങ്ങളെയും തകർക്കാൻവേണ്ടി സർ. സി. പി. അഴിച്ചുവിട്ട നിഗൂഢ മർദ്ദന പരിപാടികൾ; സർവ്വോപരി, രണ്ടാം മഹായുദ്ധത്തിന്റെ അകമ്പടിയായിവന്ന ജീവിതാധഃപതനം—ഇവ മൂലം മദ്ധ്യതിരുവിതാംകൂറിലെ ദരിദ്രക്രിസ്ത്യാനികൾ, തങ്ങൾക്കുള്ളതെല്ലാം വിററു് കടലാസ്സാക്കി മടിയിൽ തിരുകി, വീട്ടുസാമാനങ്ങളും ചപ്പുചിപ്പുകളുമെല്ലാം കാളവണ്ടികളിലും തലകളിലുമേററി, കുഞ്ഞുകുട്ടിപരാധീനരായി, കൂട്ടംകൂട്ടമായി, അനുസ്യൂതമായി മലബാറിലേക്കു് ഒഴുകുന്നു. വളമടിഞ്ഞു വീര്യമേറിയ തന്റെ ഉടലിനെ പച്ചക്കാടുകളാൽ മോടിപിടിപ്പിച്ചുകൊണ്ടു്, മദോന്മത്തയായ ഒരു കന്യകയെപ്പോലെ മലബാറൻവനങ്ങൾ അവരെ മാടിവിളിച്ചു നിന്നിരുന്നു. ഭൂമിയില്ലാത്ത ആ ഭൂമിയുടെ മക്കളാകട്ടെ, മനുഷ്യസ്പർശമേററിട്ടില്ലാത്ത ആ അചുംബിതകന്യകയെ മോഹാവേശത്തോടെ പുണർന്നു: പാറകളെല്ലാം മുഷ്ടികൾകൊണ്ടു് അടിച്ചുപൊടിച്ചു; കാടുകൾ പല്ലുകൊണ്ടു് കടിച്ചുപറിച്ചു. അങ്ങനെ ഭൂമിയിൽവച്ചു് ഏററവും മഹിമയേറിയ ആ സമരം—പ്രകൃതിയോടുള്ള സമരം—മലബാറൻ വനങ്ങളിൽ ഉൽഘാടനം ചെയ്യപ്പെട്ടു. പക്ഷെ, അത്ര വേഗത്തിൽ വശഗയാകുന്ന ഒരുവളായിരുന്നില്ല, ആ വനകന്യക, നൂററാണ്ടുകളായി മനുഷ്യസമ്പർക്കമേൽക്കാതെ വന്യയായി അവൾ, ക്രൂരമായ വിനോദത്തോടെ കുതറിമാറി. മനുഷ്യയുവാക്കളെ ആകർഷിച്ചടുപ്പിച്ചതിനുശേഷം നിണമൂററിക്കുടിക്കുന്ന രക്തകാളിയെപ്പോലെ, തന്റെ കാമുകരുടെ നേരേ അവൾ വിഷനഖങ്ങൾ വിടർത്തി. പട്ടിണി, പട്ടർ (സി. പി.)—ഇങ്ങനെ രണ്ടു 'പ്'കാരങ്ങളെപ്പേടിച്ചു് നാടുവിട്ട അവരുടെ നേരേ, മൂന്നു 'പ'കാരങ്ങളാണു് അവൾ എടുത്തു പ്രയോഗിച്ചതു്:—പുല്ലു്, പന്നി, പനി. എത്ര കിളച്ചാലും പിന്നെയും പിന്നെയും കിളിർത്തുവരുന്ന വിഷബുദ്ധിയായ തൊട്ടാവാടിപ്പുല്ലാണു് ആദ്യത്തെ ബാധ. തളരാത്ത പരിശ്രമത്തോടെ അതിനെ വകവരുത്തുമ്പോഴേക്കും, അതാ, കാട്ടുപന്നികൾ വിഷത്തേററയും കൂർപ്പിച്ചുകൊണ്ടുവരുന്നു—കൃഷികളെല്ലാം കിളച്ചു മറിക്കാൻ. പിന്നെ, എല്ലാററിനും മീതേ, വിഷക്കാററുപോലെ മലമ്പനിയും:—ക്രൂരന്മാരായ പുരുഷന്മാർ മഞ്ഞക്കങ്കാളങ്ങളായി മാറുന്നു; ശരീരത്തിളപ്പുള്ള യുവാക്കൾ, പേക്കോലങ്ങളെപ്പോലെ വിറച്ചുവിറച്ചു് നിരങ്ങുന്നു; കൊയിനാഗുളികകൾ തിന്നുതിന്നു ശിഥിലഗർഭരായ സ്ത്രീകൾ, രക്തക്കളത്തിൽ മുങ്ങിമറിയുന്നു; ഇനിയൊരിടത്തു്, സമരത്തിൽ പൊളിഞ്ഞു്, പണവും ആരോഗ്യവും ബന്ധുക്കളും നശിച്ചു്, ഒടുവിൽ വൃക്ഷക്കൊമ്പുകളിൽ തൂങ്ങിനിൽക്കുന്ന ഹതാശർ; തള്ളയും തന്തയും തീന്നു്, ഊതിയ വയറുമായി അലഞ്ഞുതിരിയുന്ന മാക്കിറിപ്പിള്ളർ മറെറാരിടത്തു്....

....ഇങ്ങനെ തന്നെ പുണരുന്നവരെ ആ വനകന്യക വിഷശക്തികൊണ്ടു് നശിപ്പിച്ചു തുടങ്ങുന്നു. ഓ, അവൾ വനകന്യകയല്ല—വിഷകന്യകയാണു്: വിഷകന്യക. ആ വിഷകന്യകയത്രേ, ഈ നോവലിന്റെ കഥാനായിക. അവളോടുള്ള ആക്രമണവും അവളുടെ പ്രത്യാക്രമണവുമത്രേ ഇതിന്റെ വിഷയവും.

എന്നിട്ട് ആർ ജയിക്കുന്നു,—വിഷകന്യകയോ, അവളെ കീഴ്പ്പെടുത്താനുന്ന മനുഷ്യശക്തിയോ? എസ്സ്. കെ. തീർത്തുപറഞ്ഞിട്ടില്ല. എങ്കിലും നമുക്ക് ഊഹിക്കാവുന്നതേയുള്ളു. അവൾക്കെന്നല്ല, ഒരു വിഷകന്യകയ്ക്കും മനുഷ്യശക്തിയെ ഏറിയകാലം പ്രതിരോധിച്ചുനിൽക്കുക സാദ്ധ്യമല്ല; അവരെ കീഴടക്കാതെ മനുഷ്യൻ പിന്മാറുകയുമില്ല. പിന്മാറാൻ അവന് സാദ്ധ്യമല്ല എന്നതാണ് ഒന്നുകൂടി ശരി. കാരണം, അജയ്യമായ ജീവശക്തിയുടെ—Life Force—ന്റെ—കിങ്കരനത്രെ, അവൻ! അതിന്റെ നിയോഗങ്ങൾക്കൊത്ത് അവൻ നിലകൊള്ളുകതന്നെ വേണം. അല്ലെങ്കിൽ, ജീവിതത്തിന്റെ മണ്ഡലത്തിൽനിന്നും മനുഷ്യൻ പുറന്തള്ളപ്പെടും. ജീവിക്കുക!—ആ ജീവശക്തി ആജ്ഞാപിക്കുന്നു........ജീവിക്കുവാൻ വേണ്ടി സമരം ചെയ്യുക.... ...വേണ്ടിവന്നാൽ ജീവിക്കുവാൻവേണ്ടി മരിക്കുക!!....

ജീവിക്കാൻവേണ്ടി സമരം ചെയ്യുകയും, ജീവിക്കാൻവേണ്ടി മരിക്കുകയും ചെയ്യുന്ന ആ മനം ത്രസിപ്പിക്കുന്ന കാഴ്ചയാണ്, "വിഷകന്യക"യിൽ ചിത്രീകരിക്കപ്പെട്ടിരിക്കുന്നത്. പ്രകൃതിയോടുള്ള സമരം!—ഇതിനേക്കാൾ മഹിമയേറിയ ഒരു യുദ്ധം ജീവിതത്തിൽ എന്തുണ്ട്? കോടാനുകോടി മനുഷ്യാത്മാക്കളെ പുകച്ചു മഹായുദ്ധങ്ങൾ രണ്ടും, ഇത്തരം ക്രിയാത്മകങ്ങളായ സമരങ്ങളുടെ മുമ്പിൽ എത്രയോ നിസ്സാരങ്ങളായിട്ടേ എനിക്കു തോന്നുന്നുള്ളു. ഞാൻ പറയുന്നത്, പൊറ്റെക്കാട്ട്, തന്റെ നോവലിനുവേണ്ടി സ്വീകരിച്ചിരിക്കുന്ന വിഷയത്തിന്റെ മഹത്വത്തെപ്പറ്റിയാണ്. എന്റെ അഭിപ്രായത്തിൽ ഇത്രത്തോളം മാഹാത്മ്യമേറിയ ഒരു വിഷയം മലയാളത്തിലെ നോവൽസാഹിത്യം ഇന്നോവരെ കൈകാര്യം ചെയ്തിട്ടില്ല. ഇതിന്റെ മുമ്പിൽ, ചന്തുമേനവന്റെ വിഷയങ്ങൾ എത്രയോ ബാലിശം! സി. വി. കൃതികളുടെ വിഷയങ്ങൾ എത്രയോ കൃത്രിമങ്ങൾ!

അതു പോകട്ടെ. മഹത്തായ ഈ വിഷയത്തിന് എങ്ങിനെയൊക്കെയാണ് പൊറ്റെക്കാട്ട് രൂപംകൊടുത്തിരിക്കുന്നത്?

എടുത്തുപറയത്തക്ക ഒരു കഥയോ, പ്രത്യേകമായ പാത്രങ്ങളോ ഈ പുസ്തകത്തിലില്ല. കുലുങ്ങിക്കുലുങ്ങി ഇഴയുന്ന കാളവണ്ടികളിൽ ചപ്പുചിപ്പു സാമാനങ്ങൾ വാരിനിറച്ച്, അവയ്ക്കു പുറകെ, പൈതങ്ങളെ മാറത്തുകിടത്തിയ തള്ളമാരും, പടുകിഴവന്മാരും, പ്രാഞ്ചിപ്രാഞ്ചി പായുന്ന കിടാങ്ങളും പ്രായംതികഞ്ഞ പെൺകുട്ടികളും, പട്ടാളത്തിനെപ്പോലെ കവാത്തുചെയ്യുന്ന ചെറുപ്പക്കാരും അടങ്ങിയ മനുഷ്യസംഘങ്ങൾ ഒന്നിനുപുറകെ ഒന്നായി നീങ്ങുന്നു. അവർ മലബാറിലെത്തി, പണത്തിനൊത്തവണ്ണം മലനിലങ്ങൾ ചാർത്തിവാങ്ങി, കൃഷി ആരംഭിക്കുകയാണ്. ഒന്നോ രണ്ടോ ആളുകളേയോ കുടുംബങ്ങളേയോ അല്ല പൊറ്റെക്കാട്ട് ചിത്രീകരിക്കുന്നത്,—അനേകമനേകം കുടുംബങ്ങൾ; മുണ്ടക്കയംവക്കി, ചെറുകാട്ടിൽ വക്കി, ആനക്കയം ഔസേപ്പ്, പൊട്ടക്കയം ഔസേപ്പ്, കുഴിമാടത്തിൽ ഔസേപ്പ് പൊട്ടക്കയം വർഗ്ഗീസ്, ചെറം വർഗ്ഗീസ്, മത്തായി, മാത്തൻ, മറിയം, വറീതു്, വറീതുകുഞ്ഞ്, പോൾ, ജോൺ, ചാക്കോ—ഇങ്ങിനെ അനേകമനേകം ആളുകൾ (—ഇന്നിടത്തുവച്ച് ഇന്നാരെപ്പറ്റിയാണ് പറയുന്നതെന്ന് ആദ്യത്തെ വായനയിൽ ഒരു പിടിയും കിട്ടുകയില്ല; പേരുകൾതന്നെ കുഴഞ്ഞുമറിഞ്ഞു കിടക്കുന്നു—); ഇതിനുംപുറമെ മലബാറിലെ ജന്മിമാർ, അവരുടെ കാര്യ

സ്ഥന്മാർ, അവരുടെ ബന്ധുക്കൾ, അവിടുത്തെ പ്രാകൃത വർഗ്ഗക്കാർ........ഇങ്ങനെ ആകെക്കൂടി ഒരു നാട്ടിലെ ആളുകൾ മുഴുവൻ. ഒരു മനുഷ്യസഞ്ചയം തന്നെ.

ഒരു കാലഘട്ടത്തെയോ മനുഷ്യസഞ്ചയത്തെയോ ചിത്രീകരിക്കുന്നതിന്, പ്രത്യേകമായൊരു കുടുംബത്തിന്റെ കഥയെടുത്ത്, പൊതുവായ ഒരു പശ്ചാത്തലത്തിൽവച്ച് പറയുന്ന മാർഗ്ഗമാണ്, സാധാരണ സ്വീകരിക്കപ്പെടാറുള്ളത്. പേൾബക്കും ഗാൽസ്വർത്തിയും മറ്റും അങ്ങനെയാണ് ചെയ്തിട്ടുള്ളത്. തകഴിയും അതുപോലെതന്നെ. പേൾബക്കതന്നെ ചൈനീസ് ജീവിതത്തെ മുഴുവൻ മൂന്നു നോവലുകൾകൊണ്ട് ചിത്രീകരിച്ചിട്ടുണ്ട്. ആ നോവൽത്രയം ഒരേ ഒരുകുടുംബത്തിന്റെ ചരിത്രമാണ്. മറിച്ച്, ഒരു ജനസഞ്ചയത്തെ അപ്പാടെ കഥാപാത്രമാക്കുന്ന സമ്പ്രദായം, ഫ്രഞ്ചു സാഹിത്യ നായകനായ സോളായും സ്വീകരിച്ചു കണ്ടിട്ടുണ്ട്. പൊറ്റെക്കാട്ട് ഏതാണ്ട് രണ്ടാമത്തെ മട്ടാണ് കൈക്കൊണ്ടിട്ടുള്ളത്. സോളായുടെ മനുഷ്യസഞ്ചയങ്ങൾ ഒന്നോടെ ചലിക്കുന്ന മനുഷ്യപ്രവാഹങ്ങളാണ്, അദ്ദേഹത്തിന്റെ വ്യക്തികൾ ചലിക്കുന്ന ഒരു നദിയിലെ ബിന്ദുക്കൾ മാത്രമാകുന്നു. മറെറാരുവിധത്തിൽ പറഞ്ഞാൽ, പൊതുവായ ഒരു ജീവിതത്തെ ചിത്രീകരിക്കുന്ന ബൃഹത്തായ ഒരു ചിത്രത്തിന്റെ വരകളും പൊട്ടുകളും മാത്രം. പക്ഷെ, പൊറെറക്കാട്ടിന്റെ മനുഷ്യസഞ്ചയം ചലനാത്മകമല്ല; ഒന്നോടെ നീങ്ങുന്ന ഒരു ഘോഷയാത്രയല്ല. ചിതറിക്കിടക്കുന്ന അനേകം ജീവിതങ്ങളുടെ ചില ചിത്രങ്ങൾ എടുത്ത് അദ്ദേഹം വിരിഞ്ഞ പീലിയെപ്പോലെ വിരിച്ചു കാണിക്കുകയാണ്. പൊതുവായ ഒരു ജീവിതത്തിന്റെ സമഗ്രമായ ഒരു ധാരണ അവ വേണ്ടതു ജനിപ്പിക്കുന്നുണ്ടോ എന്ന് സംശയമാണ്. വ്യക്തികളേയും അവരുടെ കഥകളേയും കോതിയൊരുക്കി, യഥാക്രമം അടുക്കിവച്ച്, സർവ്വസ്പർശിയായ ഒരു ചട്ടക്കൂട് സൃഷ്ടിക്കുവാൻ ശ്രമിച്ചിരുന്നെങ്കിൽ, കുറേക്കൂടി ഫലിതവത്തായ ഒരു ഫലം കിട്ടുമായിരുന്നു. ഇഷ്ടികകളും കതകുകളും, ഉത്തരങ്ങളും കഴുക്കോലുകളുമെല്ലാം അതിമനോഹരമാംവണ്ണം പൊറെറക്കാട്ട് ചെയ്തുവച്ചിരുന്നു. പക്ഷെ, അവയെ ശരിയായ അളവിൽ അടുക്കിയൊതുക്കി, പൊതുവായ ഒരു പ്ലാനനുസരിച്ച് അടിച്ചുകൂട്ടി, അങ്ങനെ ബലവത്തായ ഒരെടുപ്പ് തീർക്കുന്നതിൽ പൊറെറക്കാട്ട് മതിയാംവണ്ണം വിജയിച്ചിട്ടില്ല. ചുരുക്കം പറഞ്ഞാൽ, പുസ്തകത്തിന് ശില്പഭദ്രത പോരാ.

ശില്പഭദ്രത—ഓ, മാപ്പ്! മാപ്പ്! ആ പദം അറിയാതെ വീണുപോയതാണ്. ശില്പഭദ്രതയില്ലായ്മ ഒരു സാഹിത്യകൃതിയുടെ പോരായ്മയായി പറയാവുന്ന കാലമല്ല ഇന്ന്. അതുകൊണ്ട്, ശില്പത്തെപ്പററി കൂടുതലായൊന്നും ചിന്തിയ്ക്കാൻ നിൽക്കാതെ, ധൃതിയിൽ, ഞാൻ പുസ്തകത്തിന്റെ ഉള്ളടക്കത്തിലേക്ക് കടക്കുന്നു.

ഏതാണ്ടു മദ്ധ്യഭാഗം കഴിയുന്നതുവരേയും പൊറെറക്കാട്ട് കരിമണ്ണിൽത്തന്നെ കാലുറപ്പിച്ചു നിൽക്കുന്നുണ്ട്. ഹൃദയഹാരികളായ മലബാറൻ വനങ്ങളേയും, അവിടത്തെ വീര്യമേറിയ മണ്ണിനേയും, അതിൽ ഭാവി സമ്പാദിക്കാൻ വന്ന പുതുമനുഷ്യരേയും, അവരുടെ ആശകളേയും കിനാവുകളേയും, അവരുടെ ദുരിതങ്ങളേയും വൈകൃതങ്ങളേയും, ഉററുനോക്കിക്കൊണ്ട് പൊറെറക്കാട്ട് നിൽക്കുന്നു. നിറഞ്ഞ സഹാനുഭൂതിയോടെ നാമും. പക്ഷെ, നിർഭാഗ്യവശാൽ ആ റൊമാൻറിസിസത്തിന്റെ ലഹരി, അപ്പോഴേക്കും അദ്ദേഹത്തെ കടന്നുപിടിച്ചെന്നു തോന്നുന്നു,

പിന്നെ, വെളിച്ചം, മേഘവും മിന്നലും, മിസ്റ്ററികളും റൊമാൻസുകളും തേടി, ക്രമേണ, യാഥാർത്ഥ്യങ്ങളിൽനിന്ന അകലുകയായി. മരണപ്പാറിൽ മുഴകിക്കിടക്കുന്ന ആ ജനസഞ്ചയത്തിൽനിന്നും ചില വ്യക്തികളിലേക്ക് ചുരുങ്ങുകയായി,–പ്രധാനമായും, അന്തോണി എന്ന 'സന്മാർഗ്ഗ'ക്കോമരത്തിലേക്ക്. കട്ടത്ത വേദപുസ്തക സന്മാർഗ്ഗത്തിന്റെ ചൊല്ലിൽ വളൻ അവന് പള്ളിയിലെ ഒരു അച്ചനാകണം. ആ ജീവിതവും സ്വപ്നംകണ്ടുകൊണ്ട്, ബൈബിളും വായിച്ചു അവൻ സമയം കഴിയും. പക്ഷേ ആ വന പ്രകൃതിയുടെ സന്താനമെന്നോണം വളൻ മാധവിക്കാകട്ടെ, കാമോപമനായ അവനെ എങ്ങനെയും വശപ്പെടുത്തണം. ഒരു രാത്രി അവൾ അന്തോണിയുടെ കട്ടിലിൽചെന്നു. 'വഞ്ചന' നിറഞ്ഞ ചില പരിതഃസ്ഥിതികളെല്ലാംകൂടി, അവനെ 'ദുർബ്ബലനാക്കി' എന്ന വച്ചാൽ അവന്റെ പുരുഷത്വം മേൽകൈനേടി. മാധവിയുടെ മാർവ്വിടത്തിലേക്ക് അന്തോണി മറിഞ്ഞുവീണു........ഏതോ ലഹരിയുള്ള വിഷപദാർത്ഥം കുടിച്ചതുപോലെ തോന്നി, അന്തോണിക്ക്. 'നരകത്തി'ൽപതിച്ച അവൻ, അതിനശേഷം ബൈബിളിനെ പൂർവ്വാധികം ദൈന്യതയോടെ കെട്ടിപ്പിടിച്ചു തുടങ്ങുന്നു. ഒരിക്കൽ ലഹരി അനുഭവിച്ച മാധവിയാകട്ടെ, അവനെ 'കൈവിഷം' കൊടുത്തു് വശീകരിക്കാൻ ശ്രമിക്കുന്നു. അന്തോണി ചീനി പുഴുങ്ങിവച്ചിരുന്ന കലത്തിൽ അവൾ അമവു കൂട്ടി അതുകൊണ്ടു കലത്തി. പക്ഷേ യാദൃച്ഛികമായി, മറെറാരാളാണ് ചീനി തിന്നാൻ ഇടവന്നതു്. അവൻ മരുന്നിന്റെ വിഷശക്തിയാൽ മരിച്ചുപോയി. മരണത്തിന്റെ കാരണം അന്തോണിക്കും മനസ്സിലായി. അപ്പോഴേക്കും, വേറൊരു ഉദ്വേഗജനകമായ സംഭവംകൂടി! അന്തോണിയുടെ ചിററപ്പൻ, ചെറിയാൻ, അറസ്റ്റ് ചെയ്യപ്പെട്ടു. അയാളുടെ കുററങ്ങൾ രണ്ടാണ്. ഒന്ന കള്ളനോട്ടടിച്ചു. രണ്ട്—ആ രഹസ്യം അറിഞ്ഞിരുന്ന ഒരു സ്നേഹിതനെ, തക്കത്തിൽ (ഒരു നായാട്ടരംഗത്തിൽവച്ച്) വെടിവച്ചു കൊന്നു. ഈ രണ്ടു കുററങ്ങൾക്കുംകൂടി, ചെറിയാൻ എത്രയോ കൊല്ലങ്ങൾക്ക് ശിക്ഷിക്കപ്പെടുന്നു. ഈ സംഭവം കൂടിയായപ്പോഴേക്കും അന്തോണി ആകെ ഇളകി. അവൻ തിരികെ, നാട്ടിലേക്കുതന്നെ പോകുന്നു. ചുററിനുമുള്ള വശ്യമായ വനഭംഗി അവനെ ഭയപ്പെടുത്തുകയാണ് ചെയ്തതു്. ആലിംഗനംചെയ്യുന്നവരെ വിഷമേല്പിച്ചു കൊല്ലുന്ന ആ വിഷകന്യകയേയും, അവളുടെ വിഷശ്വാസമേററ് ഇഞ്ചിഞ്ചായി മരിച്ചടിഞ്ഞ അനേകമനേകം മനുഷ്യാത്മാക്കളേയും ഓർത്തുകൊണ്ട്, ഭയമൂകനായി, അവൻ കാളവണ്ടിയിൽ ഇരുന്നു. നോവൽ തീരുകയാണ്:–

"അന്തോണി അവസാനമായി മാധവിയെ ഓർത്തു. 'അതേ, പ്രേമപ്പിശാചികേ, ഈ പ്രകൃതിയുടെ ഉടപ്പിറപ്പായ നീയും ഒരു വിഷകന്യകതന്നെ.'

ആ വിഷകന്യകമാരിൽനിന്നും തന്നെ രക്ഷിച്ചതു് കർത്താവായ യേശുവാണെന്ന ബോധത്തോടുകൂടി, അവൻ ഭക്തിപൂർവ്വം ബൈബിൾ നിവർത്തി വായന തുടങ്ങി"....

അങ്ങനെ, മലബാറൻവനമാകുന്ന വിഷകന്യകയിൽനിന്നും, അവളുടെ ഇരയായ ജനസഞ്ചയത്തിൽനിന്നും, ക്രമേണ ചുരുങ്ങിച്ചുരുങ്ങി കള്ളനോട്ടുകേസിലും അന്തോണിയിലുംകൂടി ഒടുവിൽ നമ്മുടെ ശ്രദ്ധ മാധവി എന്ന വിഷകന്യകയിൽചെന്നു നിൽക്കുന്നു. "വിഷകന്യക" എന്ന ഗ്രന്ഥനാമം, അപ്പോൾ, എന്തിനെ ഉദ്ദേശിച്ചാണ്? വന

കന്യകയേയോ, അതോ മാധവിയേയോ?—എന്നുകൂടി സംശയിക്കുവാൻ നമുക്കു് അവകാശം ലഭിക്കുന്നുണ്ടു്.

“വിഷകന്യക” ആദ്യത്തെ പ്രാവശ്യം വായിച്ചപ്പോൾ, പണ്ടു കുംഭകർണ്ണൻ വരം വാങ്ങാൻ പോയ കഥയാണു് ഞാൻ ഓർത്തുപോയതു്. തപസ്സുചെയ്തു തപസ്സുചെയ്തു്, മൂപ്പർ ഒരുവിധത്തിൽ ദൈവത്തെ മുന്നിൽ വരുത്തി. പക്ഷേ, വരം ചോദിക്കേണ്ടപ്പോഴാകട്ടെ, സരസ്വതിയുടെ കുത്തിത്തിരുപ്പുമൂലം, ‘ഇന്ദ്രപ്പട്ട’ത്തിനുപകരം ‘നിദ്രപ്പട്ട’മാണു് ആവശ്യപ്പെട്ടതു്!

പൊറ്റെക്കാട്ടു് അത്രത്തോളം പരാജയപ്പെട്ടു എന്നല്ല ഞാൻ അർത്ഥമാക്കുന്നതു്. എങ്കിലും, ‘റൊമാൻസി’ന്റെ കുത്തിത്തിരുപ്പുമൂലം, നാം ആഗ്രഹിച്ചതും പൊറ്റെക്കാട്ടു് ഉദ്ദേശിച്ചതുമല്ല (?) ഒടുവിൽ അദ്ദേഹം നേടുന്നതു്. കളകളും കാടുകളുമെല്ലാം പണിപ്പെട്ടു പറിച്ചുകളഞ്ഞു്, നിലം ഭംഗിയായി ഉഴുതു മറിച്ചു്, അതിൽ വിതയ്ക്കാനെന്നഭാവത്തിൽ വിത്തുംകൊണ്ടുവച്ചു്, നെല്ലു കൃഷിചെയ്തു കാണ്മാനുള്ള നമ്മുടെ മോഹത്തേയും വളത്തിവിട്ടു്, അങ്ങിനെയിരിക്കേ, അതാ പൊറ്റെക്കാട്ടു് വിത്തെല്ലാം തട്ടിക്കളഞ്ഞു്, പകരം താൻ ഒളിച്ചുവച്ചിരുന്ന പൂച്ചെടികൾ നിലമാകെ നട്ടുകളയുന്നു! ഇതൊരു നേട്ടമാണോ നഷ്ടമാണോ എന്നതു്, നെല്ലിനോടുള്ള കാഴ്ചക്കാരുടെ മനോഭാവം അനുസരിച്ചിരിക്കും. ആവശ്യത്തിനു നെല്ലുള്ളവർ പൂച്ചെടികൾ ഇഷ്ടപ്പെടും; ഇല്ലാത്തവർ നിരാശപ്പെടുകയും ചെയ്യും. ഏതായാലും തന്റെ കയ്യിൽ വന്നുചേന്ന മഹത്തായ വിഷയത്തോടു് പൂണ്ണമായ നീതി പൊറ്റെക്കാട്ടു് കാണിച്ചു, എന്നു് ഞാൻ വിചാരിക്കുന്നില്ല. മണ്ണിനോടുള്ള ഐതിഹാസികമായ ഒരു സമരം ആവേശപൂർവ്വം നോക്കിക്കൊണ്ടുനിന്ന ഈ അസാധാരണ കലാകാരൻ, ക്രമേണ പിന്തിരിഞ്ഞു്, ലൈംഗികവികാരങ്ങളുടെ തരിപ്പു തീർക്കുവാൻ നടന്ന ഒരു പെണ്ണിന്റെ പിന്നാലെ പോകുന്നതു കണ്ടപ്പോൾ, ഞാൻ ആലോചിച്ചു:—“ഈ അവസരത്തിൽ തകഴി എന്തു ചെയ്യും” എന്നു്.

പിന്നെ ഞാൻ “രണ്ടിടങ്ങഴി”യുടെ കഥ ഓർത്തു. അതിന്റെ വിഷയം തീർച്ചയായും ഇത്രത്തോള ചൈതന്യവത്തല്ല; ചലനാത്മകമല്ല. നൂറാണ്ടുകളായി നിലനിന്നുവരുന്ന ഒരു ജീവിതമാണു് “രണ്ടിടങ്ങഴി”യുടെ കഥ. “വിഷകന്യക”യാകട്ടെ ഈ തലമുറയുടെ കൺവെട്ടത്തുവച്ചു് പൊട്ടിപ്പുറപ്പെട്ട ഒരു ജീവിതമാണു്. അതിന്റെ തീവ്രതയും സമരപ്രസക്തിയും ആദ്യത്തേതിനില്ല എങ്കിലും, ആ കലാശില്പി, ആ സാമൂഹ്യസേവകൻ—തകഴി—എത്ര വിലപിടിപ്പുള്ള ഒരു ശില്പം നിമ്മിച്ചെടുത്തു!

പൊറ്റെക്കാട്ടിലുള്ള സാമൂഹ്യസേവകനു് ഇവ്വിധം വഴിപിഴച്ചെങ്കിലും, അദ്ദേഹത്തിലുള്ള ആ കലാകാരൻ അതുല്യനായി, അജയ്യനായിത്തന്നെ, “വിഷകന്യക”യിൽ നില്ക്കുന്ന ഹരിതമനോഹരങ്ങളായ മലബാർ കുന്നുകളും വനങ്ങളും, അന്യാദൃശമായ അവിടത്തെ പ്രകൃതിഭംഗിയും, “വിഷകന്യക”യുടെ ഓരോ പുറങ്ങളിലും ജീവിക്കുന്നു. പ്രകൃതിയുടെ കാമുകനായ മറെറാരു കലാകാരൻ പൊറ്റെക്കാട്ടിനെപ്പോലെ നമുക്കില്ല. അതുപോലെ, ഏതൊരുവനിലേയും പരിഹാസ്യതയെ പിഴിഞ്ഞെടുക്കുവാനും, ഏതൊരുവനിലും പരിഹാസ്യത തേച്ചുപിടിപ്പിക്കുവാനും, പൊറ്റെക്കാട്ടിനു് ഒരു വിരുതുണ്ടു്. ചിലപ്പോഴൊക്കെ അതു് അതിർകടന്നെന്നും വരാം, പൊറ്റെക്കാട്ടിന്റെ ഈ വക

കഴിവുകൾ 'വിഷകന്യക'യിൽ പരമകോടിയെ പ്രാപിച്ചതുപോലെയെന്നു തോന്നുന്നു. ചെറിയ ഒരു കാലത്തെ പരിചയംമാത്രം വച്ചുകൊണ്ടു്, തിരുവിതാംകൂർ ക്രിസ്ത്യാനികളുടെ സംഭാഷണവും ജീവിതവും ഇത്രത്തോളം ഭംഗിയായി പകർത്തിക്കാണുന്നതും അത്ഭുതകരമാണു്. പൊററക്കാട്ടിന്റെ ഈ ഇടനില, അവരെ കുറേക്കൂടി സഹാനുഭൂതിയോടെ മനസ്സിലാക്കുവാൻ മലബാറുകാരെ സഹായിക്കും, എന്നും ഞാൻ വിശ്വസിക്കുന്നു; അതുപോലെ നേരേമറിച്ചും. അതു് "വിഷകന്യക"യുടെ ഒരു നേട്ടംതന്നെയാണു്. അതിൽ കവിഞ്ഞും പലതുംകൂടി നേടാമായിരുന്നു എന്നു മാത്രമാണു് ഞാൻ ഈ പറഞ്ഞതിന്റെയെല്ലാം താൽപര്യം. ഉദാഹരണമായി, രാഷ്ട്രത്തിന്റെ ഭക്ഷ്യസമ്പത്തു് പെരുക്കുവാനുള്ള കുടിയേറിപ്പാർപ്പുകാരുടെ പരിശ്രമത്തെ, ഗവണ്മെന്റിന്റെ നിലപാടുമായി ഘടിപ്പിക്കാമായിരുന്നു. തീർച്ചയായും ഗവണ്മെന്റിന്റെ രക്ഷാധികർതൃത്വം ഏററവും കൂടുതൽ അർഹിക്കുന്ന ഒന്നാണു് അവരുടെ പണി. ഗവണ്മെന്റു് എന്തുകൊണ്ടു് അവർക്കുവേണ്ട പിൻബലം കൊടുക്കുന്നില്ല എന്നു ഒരുവൻ പലകുറി അൽഭുതപ്പെട്ടുപോകും. ആ വശം കൂടി, "വിഷകന്യക"യിൽ മുഴപ്പിച്ചു കാട്ടേണ്ടിയിരുന്നു.

ഇതൊക്കെ, പൊററക്കാട്ടിലുള്ള സാമൂഹ്യജീവിയോടേ ഒരുവനു് പറയാവൂ. പക്ഷേ, പൊററക്കാട്ടാകട്ടെ, ആദ്യമായി ഒരു കലാകാരനാണു്; രണ്ടാമതായി പ്രകൃതികാമുകനാണു്; മൂന്നാമതായി ഒരു സഞ്ചാരിയാണു്; നാലാമതായി മാത്രമേ സമൂഹ്യസേവകനാകുന്നുള്ളു. ആ നാലാമനോടു്, മററു മൂന്നുപേരുടേയും തലയ്ക്കുമീതേകൂടി സംസാരിക്കുന്നതു്, ഒരുവക സാഹസമോ പാഴ്വേലയോ ആയേ വരൂ. ആ നിലയ്ക്കു് തന്റെ കൃതികളിൽവച്ചു് ഏററവും കൂടുതൽ മണ്ണിന്റെ മണം പരത്തുന്ന ഈ മനോഹരകൃതി രചിച്ച പൊററക്കാട്ടിനെ ഹൃദയപൂർവ്വം അനുമോദിക്കമാത്രം ചെയ്തുകൊണ്ടു്, ഞാൻ പിന്മാറട്ടെ........

---

# തെക്കൻപാട്ടുകൾ



കാഞ്ഞിരംകുളം
കെ. കൊച്ചുകൃഷ്ണൻനാടാർ

കേരളത്തിലെ നാടോടിപ്പാട്ടുകളെ പൊതുവെ വടക്കൻപാട്ടുകളെന്നും തെക്കൻപാട്ടുകളെന്നും രണ്ടായി വിഭജിക്കാം. ഇന്നു വടക്കൻപാട്ടെന്ന പേരിനാൽ അറിയപ്പെടുന്നതു് പ്രധാനമായി തച്ചോള്ളിപ്പാട്ടുകളും ആരോമൽച്ചേകവർ കോമപ്പൻ മുതലായ വീരന്മാരെക്കുറിച്ചുള്ള പാട്ടുകളുമാണു്. വടക്കൻപാട്ടെന്ന പദംകൊണ്ടു് ഞാൻ വിവക്ഷിക്കുന്നതു് അതുമാത്രമല്ല. ഭദ്രകാളിപ്പാട്ടു്, സർപ്പപ്പാട്ടു്, ബ്രാഹ്മണിപ്പാട്ടു്, യാത്രക്കളിപ്പാട്ടു് മുതലായി സാഹിത്യ ചരിത്രത്തിൽസ്ഥലം പിടിച്ചിട്ടുള്ള മിക്ക പാട്ടുകളേയും ഉൾപ്പെടുത്തിയാണു്. ചുരുക്കിപ്പറഞ്ഞാൽ ദക്ഷിണതിരുവിതാംകൂറിലെ പാട്ടുകളെ തെക്കൻപാട്ടെന്നും കേരളത്തിൻെറ ഇതരഭാഗത്തുള്ളവയെ വടക്കൻപാട്ടെന്നും ഇവിടെ വ്യവഹരിക്കുന്നു. ഇത്തരം പാട്ടുകളാണു് നമ്മുടെ പൂർവചരിത്രത്തിനുള്ള ആധാരങ്ങളിൽ ഒന്നു്. ഭാഷാസംബന്ധമായും സാഹിത്യസംബന്ധമായും ചരിത്രസംബന്ധമായും ഇവ മററുകാവ്യങ്ങളോടൊപ്പമോ ചില വിഷയങ്ങളിൽ അതിലും ഉപരിയായോ മതിക്കപ്പെടേണ്ടവയാണു്.

ഉത്തരകേരളത്തിലെ ഇത്തരം പാട്ടുകൾ ഇതിനുമുൻപുതന്നെ സാഹിത്യചരിത്രത്തിൽ ഗണ്യമായ ഒരു സ്ഥാനം അലങ്കരിച്ചു കഴിഞ്ഞിട്ടുണ്ടു്. ഭാഷാഭിമാനികൾ ഈ അമൂല്യസമ്പത്തുകളെ തേടിപ്പിടിച്ചു് ഭാഷാഭണ്ഡാഗാരത്തിൽ സൂക്ഷിക്കുന്നു. മദ്രാസ് സർവ്വകലാശാലയുടെ ചുമതലയിൽ ശ്രീ ചേലനാട്ടു് അച്യുതമേനവൻ അവർകൾ പല ഗ്രന്ഥങ്ങളും വെളിച്ചത്തു കൊണ്ടുവന്നു. ഇതിനുവേണ്ടി അനവരതം പരിശ്രമിച്ചുകൊണ്ടിരിക്കുന്ന മററു പല ഭാഷാഭിമാനികളുടേയും നിരന്തരശ്രമത്തിൻെറ ഫലമായി പല പാട്ടുകളും പുനരുദ്ധരിക്കപ്പെട്ടിട്ടുണ്ടു്.

ഇങ്ങനെ വടക്കൻപാട്ടുകൾക്കു് സമ്മതിയും സ്വീകാരവും ലഭിച്ചുകൊണ്ടിരിക്കുന്നെങ്കിലും തെക്കൻപാട്ടുകൾ ഏറിയക്രമം അസൂര്യംപശ്യമായിതന്നെ ശേഷിക്കുന്നതേ ഉള്ളു. വടക്കൻപാട്ടുകളെക്കാൾ ഭാഷാപരമായും ചരിത്രപരമായും ഇത്തരം പാട്ടുകൾ നമുക്കു വെളിച്ചം തരുമെന്നുള്ളതു് ഒരു പരമാർത്ഥം മാത്രമാണു്. എൻെറ പ്രത്യേകമായ പ്രതിപത്തികൊണ്ടു് ഞാനിവിധം പറയുകയില്ലെന്നു് പിന്നാലെ തെളിയിക്കാം. പക്ഷേ തെക്കൻപാട്ടുകളുടെ ഈ പ്രാധാന്യം കൊണ്ടാടപ്പെടാതിരിക്കാൻ ചില കാരണങ്ങൾ ഉണ്ടു്. വടക്കൻപാട്ടുകൾ മലയാളത്തിൻേറയും മലയാളിയുടേയും തനിസ്വത്തുക്കളാണു്. ഉത്തരകേരളത്തിൽ സംജാതമായ ഇത്തരം പാട്ടുകൾ അവിടത്തെ ജീവിതരീതിയുടേയും ഭാഷാരീതിയുടേയും ആചാരസമ്പ്രദായങ്ങളുടേയും വിശ്വാസപ്രമാണങ്ങളുടേയും മാനാപമാന ബോധങ്ങളുടേയും തോതുകളാണു്. ഈ നിലയ്ക്കു് കേരളത്തിൻെറ ഇതരഭാഗങ്ങളിലുള്ള ആളുകൾക്കു് ഈ

സമ്പ്രദായങ്ങൾ ഗ്രഹിക്കുന്നതിനും അവയെ അനുകരിക്കുന്നതിനും ഈ പാട്ടുകൾ ഉപകരിക്കുന്നതാണ്.

തെക്കൻപാട്ടുകൾ ഒരംശത്തിൽ വടക്കൻ പാട്ടുകളിൽനിന്നും വ്യത്യസ്ഥമാണ്. ശുദ്ധ കേരളഭാഷയല്ല ഇതിൽ മുന്തിനിൽക്കുന്നത്. തമിഴ്നാടിനോട് അധികം ബന്ധമുള്ള ദക്ഷിണതിരുവിതാംകൂറിലെ വ്യവഹാരഭാഷ ഇന്നും തമിഴ്പ്രചുരമായും തമിഴ്രൂപാനുകരണംകൊണ്ടുള്ള ദേശ്യപ്രയോഗബഹുലമായും ഇരിക്കുന്നു. തന്നിമിത്തം ഈ പാട്ടുകൾക്ക് വടക്കോട്ട് പ്രചാരം സിദ്ധിക്കുന്നതിന് ഒരു വലിയ തടസ്സമുണ്ടായി. വടക്കൻ പാട്ടുകൾ മലയാളികൾക്ക് മനസ്സിലാകുന്നതിന് യാതൊരു പ്രയാസവും ഉണ്ടാകുന്നില്ല. എന്നാൽ തെക്കൻപാട്ടുകളാകട്ടെ അവയുമായി—ആ ഭാഷയിൽ അല്പമായ പരിചയമെങ്കിലും ഇല്ലാത്തവർക്ക് പൂർണ്ണമായി ആസ്വദിക്കാൻ സാധ്യമല്ല. ഇതാണ് ഈ പാട്ടുകൾക്ക് പ്രചാരം ലഭിക്കാത്തതിനുള്ള ഒരു പ്രധാന കാരണം. ഈ പാട്ടുകൾ പ്രത്യേക ഉപകരണങ്ങളുടെ സാഹചര്യംകൊണ്ട് പ്രത്യേക അവസരങ്ങളിൽ പ്രയോഗിക്കുന്നതിന് ദക്ഷിണതിരുവിതാംകൂറിൽ തിങ്ങിക്കൂടിപ്പാർക്കുന്ന നാടാർസമുദായത്തിൽ പെട്ടവരിൽചിലർ അഭ്യസിച്ചുവന്നു. ഇതിൽ നിന്നും ഇതരസമുദായക്കാർ അഭ്യസിച്ചിരുന്നില്ലെന്ന് അർത്ഥമാകുന്നില്ല. ഈ പാട്ടുകൾ ഇന്നും കൂടുതലായി പ്രചാരത്തിൽ ഇരിക്കുന്നത് ഈ ജാതിക്കാരുടെ ഇടയിൽ മാത്രമാണ്. ഇത്തരം ഉപകരണവിധാനങ്ങളും അതിലുള്ള പ്രയോഗ പരിചയവും വടക്കോട്ട് ഇല്ലാതേയും ഇരിക്കുന്നു. ഇതും പ്രചാരത്തിനുള്ള മറെറാരു വിഘാതമാണ്. തെക്കൻപാട്ടുകളുടെ വിഷയവും അതിന്റെ പ്രതിപാദനവും കേരളത്തിന്റെ ഇതരഭാഗങ്ങളിൽ അറിയപ്പെട്ടവയല്ല. അവ ജനകീയസംസർഗ്ഗംകൊണ്ട് ഇതരദേശങ്ങളിലേയ്ക്കു പ്രചരിക്കത്തക്കവണ്ണമുള്ള സ്ഥിതി മുൻകാലങ്ങളിൽ ഉണ്ടായിരുന്നതുമല്ല. ഇങ്ങനെ അനേകംസംഗതികൾ പലപ്രകാരത്തിൽ ഇതിന്റെ പ്രചാരത്തിന് തടസ്സം നേരിട്ടിരുന്നുവെന്ന് പറയേണ്ടിയിരിക്കുന്നു.

ലീലാതിലകത്തിൽ വിധിച്ചിരിക്കുന്ന വണ്ണം യതുക, മോന എന്നിവയും രാമചരിതം കണ്ണശ്ശകൃതികൾ തുടങ്ങിയവയിലെപ്പോലെ അന്താദിപ്രാസവും തെക്കൻ പാട്ടുകളിൽ പ്രായേണ കാണാവുന്നതാണ്. ഈ പാട്ടുകളെ സാഹിത്യകൃതികൾ വൈദ്യഗ്രന്ഥങ്ങൾ—അതിൽ തന്നെ മർമ്മശാസ്ത്രം, ജ്യോത്സ്യഗ്രന്ഥങ്ങൾ, രേഖാശാസ്ത്രഗ്രന്ഥങ്ങൾ എന്നിങ്ങനെ പ്രധാനമായി നാലായി വിഭജിക്കാവുന്നതാണ്.

സാഹിത്യഗ്രന്ഥങ്ങളെ കേൾവിപ്പാട്ട് എന്നും ബാധപ്പാട്ട് എന്നും രണ്ടായി വേർതിരിക്കാം. വിവാഹാവസരങ്ങളിലും മററും പാടുന്നവ ആദ്യത്തെ ഇനത്തിലും ക്ഷേത്രങ്ങളിലും മററും പാടുന്നവ രണ്ടാമത്തെ ഇനത്തിലും ഉൾപ്പെടുന്നു. ഈ രണ്ടിനം പാട്ടുകൾക്കും ഗീതോപകരണങ്ങൾ ഒന്നുതന്നെ. വില്ലും കുടവും ആയതിനാൽ ഈ സാഹിത്യകൃതികളെ വില്ലടിച്ചാൻ പാട്ടെന്നു പറഞ്ഞാലും വലിയ തെററുണ്ടെന്നു തോന്നുന്നില്ല. മലയാളികൾക്കുള്ള സ്വന്തമായ സംഗീതത്തിന്റെ ശുദ്ധരൂപം ഈ പഴയ പാട്ടുകളിലാണ് കാണുന്നത്. കർണ്ണാടകത്തിലും ഹിന്ദിയിലും മററുമുള്ള നവീനവർണ്ണമട്ടുകളിൽ ഭ്രമിക്കുന്ന പുതുപ്പരിഷ്കാരികൾക്ക് ഇത്തരം പഴയ പാട്ടുകൾ ആസ്വാദ്യം അല്ലാതെ വന്നേക്കാം. എന്നാൽ ഇന്നിശ, പാടി, കം

നക്ഷത്രി മുതലായ കേരളീയ രാഗങ്ങളും അടന്ത, മർമ്മ, കാരിക, ലക്ഷ്മി, കുണ്ടനാച്ചി തുടങ്ങിയ കേരളീയ താളങ്ങളും ഈ പാട്ടുകളിലാണ് കാണുന്നതെന്ന സംഗതി അവർ സ്മരിക്കേണ്ടതാണ്.

അത്യുത്തമമായ സാഹിത്യകൃതികൾ എന്ന നിലയ്ക്കും ഈ തെക്കൻ പാട്ടുകൾക്ക് മഹിതമായ ഒരു സ്ഥാനമുണ്ട്. ഓരോ പാട്ടുകളും പൂർണ്ണമായ ഓരോ കഥയെ ആസ്പദമാക്കി രചിച്ചവയായിരിക്കും. വൃത്തം അലങ്കാരം ധ്വനി മുതലായ സംഗതികളിൽ സാഹിത്യത്തിൽ പിൽകാലത്തുണ്ടായ വളർച്ച അത്ഭുതകരവും അഭിലഷണീയവുമാണെന്ന സമ്മതിക്കാം. അത്തരം കൃതികളുമായി താരതമ്യംചെയ്യുകൊണ്ട് ഇവയ്ക്ക് സാഹിത്യഗുണമില്ലെന്ന് ചിലർ പറയുമായിരിക്കാം. വികാരോദ്ദീപനമാണ് സാഹിത്യത്തിന്റെ സ്വഭാവമെങ്കിൽ, രസാത്മകമായ വാക്യമാണ് കാവ്യമെങ്കിൽ ഈ തെക്കൻപാട്ടുകളും ഉത്തമകവിതകൾ തന്നെയാണ്. കൃത്രിമമായ അലങ്കാരങ്ങൾ കൂടാതെ വൃത്തങ്ങളുടെ അസ്വാതന്ത്ര്യത്തിന് അധികം അടിമപ്പെടാതെ ഋജുവായി കാര്യം പറഞ്ഞുപോരുന്ന ഇത്തരം പാട്ടുകളുടെ ലാളിത്യവും ഭംഗിയും ഏതു ഹൃദയത്തേയും ചമൽക്കരിക്കുന്നതാണ്. ഉദ്ദേശം അഞ്ഞൂറു കൊല്ലത്തെ പഴക്കമുണ്ടെന്നു ഊഹിക്കാവുന്ന ചാമുണ്ഡികഥയിൽ ചാമുണ്ഡീദേവിയുടെ വസ്ത്രാദ്യലങ്കാരാദികൾ സംസ്കൃതത്തിലെ മല്ലികാവൃത്തത്തിൽ എത്ര ഹൃദയാവർജ്ജകമായ രീതിയിലാണ് കവി വർണ്ണിച്ചിരിക്കുന്നത്.

“തുള്ളുമാൻ മിഴിതരിത്തോൻ പെററ-
മകൾ ചാമുണ്ഡി അമ്മയും
മലയാമലെ വന്നദേവതകളെ കണ്ടു
മനമകിഴ
ള്ളിയമുഴമതിപോൽ മുഖം വിളങ്കക്കളി
ത്തെഴിന്തു്
മുഴറിജഡമുടിയുതമാല അണിന്താൾ
തിരുകഴുത്തിൽ
മെല്ലവേ മിഴിക്കഞ്ജനമിട്ടു മേവിയേ
തിരുപുകഴാൾ
മെയ്പ്പതാകവെ ചിംതൂരപ്പൊട്ടുമണി
ന്താൾ പണിക്കിണങ്ക
വന്നമാകവെ മഞ്ചട്ടിപ്പട്ടും തിരുവരക്ക
ചാത്തിയേ
മടിയാടയും ഞൊറിഞ്ഞുകെട്ടി ഉടുത്തേ
മുന്തിവിരിത്തേ
മലമേപാൽ മുലയിറുകകച്ചുമണിന്താള
വ്ളിതത്താൽ
അണിയായ് കയ്യിൽനിറയേ പൊന്നിൻ
വൈരമുടനഴകം
അണിമമാതിരം വിരൽക്കേമിന്നും പണി
യാകവെ അണിന്താൾ
കട്ടതാകിയ പാടകം തണ്ട ചിലമ്പു
തിരുവടിക്കേ
കനകപ്പണിയാന പീലിയും കാലിൽ
മോതിരമണിന്താൾ
ഉടവാളെടുത്തചെത്തേ തിടമോട്ടു ചാമു
ണ്ഡി അമ്മയും
ഉററദേശങ്കൾ കാണവേണമെന്നാക്ക
വേ അവർ നടന്താർ”

ഈ ഭാഗത്തിലെ ശബ്ദാർത്ഥഭംഗിയും വൃത്തവിശേഷവും അലങ്കാരചമൽക്കാരങ്ങളും ഏതു സാഹിത്യകാരനെയാണ് കോൾമയിർ കൊള്ളിക്കാത്തതു്?

തുള്ളൽപ്പാട്ടുകളുടെ ഉപജ്ഞാതാവ് കുഞ്ചൻനമ്പ്യാരെന്നാണല്ലോ ചിലർ വിശ്വസിച്ചുപോരുന്നതു്. അദ്ദേഹത്തിന്റെ ജനനം കൊല്ലം 880–തിനോടടുത്തായിരുന്നതാണം. അദ്ദേഹത്തിന്റെ ജനനത്തിന്

മുൻപുതന്നെ തുള്ളൽവൃത്തത്തിൽ കവിതകൾ രചിക്കുന്നതിന് സാമർത്ഥ്യമുള്ള കവികൾ ദക്ഷിണതിരുവിതാംകൂറിൽ ജീവിച്ചിരുന്നു. ചണ്ഡൻ മുണ്ഡൻമാരുമായി ചാമുണ്ഡീദേവി ചെയ്ത യുദ്ധത്തെ തുള്ളലിലെ തരംഗിണീവൃത്തത്തിൽ കവി എത്ര ഹൃദയാവർജ്ജകമായ രീതിയിലാണ് വർണ്ണിച്ചിരിക്കുന്നതെന്ന് നോക്കുക.

"വണ്ടണികുഴലാളേ പാരെടന്ന
വടിവൊടു ചൂലമെടുത്തുടനെറിയ
കൊണ്ടലിടത്തലവം പടിശ്ശൂലം
കുവലയമെറിയവെ വറ്റുകണ്ട്
മണ്ടിയെ തറയിൽ വീണു ചതുങ്ക
വടിവൊടു ചൂലം തപ്പിയെപോക
കണ്ടനമൊഴിയാൾ വില്ലതു പൂട്ടി
കണകൾ തൊടുത്താൾ മാരികൾപോലെ

മാരിയിലസുരപ്പടകൾ തമക്ക്
മണ്ടകൾ തന്നിലേ അമ്പുകൾ ചടവെ
കാതിരുകുഴലാൾതൻ പടചെന്നു
കട്ടകവെ അസുരപ്പടയെ വളഞ്ഞു
വീര്യമൊടസുരപ്പടയതുവരവെ
വിനമുഖമതിലെ വിലകിറനേരം
പോർ കുഴലാളുടവാളതിനാലെ
പൊരുതവർ തലയറവെട്ടിടു വാളേ,"

ഇങ്ങിനെ പോകുന്നു കവിതാരീതി.

വടക്കൻ പാട്ടുകളുടെ ആദ്യകവിതകൾ നാം പരിശോധിച്ചാൽ ഈ തെക്കൻ പാട്ടുകൾക്കുള്ളത്ര കവിതാഗുണമുണ്ടെന്നു തോന്നുന്നില്ല. വടക്കൻ പാട്ടുകളിൽ ഏററവും പ്രസിദ്ധിയുണ്ടായിട്ടുള്ളത് തച്ചോള്ളി ഒതേനന്റെ പാട്ടുകൾക്കാണല്ലോ. അതിൽ അല്ലിമലർക്കാവിൽ കൂത്തു കാൺമാൻ ഭീരുവായ സ്വഭർത്താവിനോടുകൂടിപ്പോയ ഉണ്ണിയാർച്ചയെ ജോനകർകൂടി വളഞ്ഞു പിടിക്കാൻ ഭാവിച്ചപ്പോൾ

"ആലിലപോലെ വിറ തുടങ്ങി
അങ്കക്കലികൊണ്ടു നിന്നവളും

"അടിയിന്നു മുടിയോളം വിറച്ചുപോയി
പകിരി തിരിഞ്ഞൊന്നു നിന്നപ്പെണ്ണും
കതിരപ്പാച്ചിൽ ഒന്നു പാഞ്ഞു പെണ്ണും
നന്നവുണ്ട വീശിട്ടുനിന്നാവളും
അഞ്ചുരും മൂന്നും വീണവിടെ
രണ്ടാമതൊന്നുമറിഞ്ഞവളും
പതിനെട്ടാളെ കരത്തിൽ വക്കുന്നുണ്ട്
തൊട്ടുവാർ കളരിടെ എകരം വന്നു"

എന്നു പറഞ്ഞിരിക്കുന്നു.

ഇതിൽനിന്നും ഈ രണ്ടുതരം പാട്ടുകളിലേയും കവിതാഗുണം എത്രാണ്ടു ഗ്രഹിക്കാവുന്നതാണ്.

ദക്ഷിണതിരുവിതാംകൂറിലെ ഇത്തരം സാഹിത്യഭണ്ഡാഗാരങ്ങളെ തേടിപ്പിടിച്ച് ഉത്തമ ഗ്രന്ഥങ്ങളെ വെളിച്ചത്തു കൊണ്ടുവന്ന് സാഹിത്യചരിത്രത്തിൽ ഒന്നു പ്രതിഷ്ഠിക്കണമെന്ന ഉദ്ദേശത്തോടുകൂടി ഈ ലേഖകൻ കുറച്ചുനാളായി പരിശ്രമിച്ചുവരുകയാണ്. തൽഫലമായി ചാമുണ്ഡികഥ, മതിലകത്തുകഥ, ഇരവിക്കുട്ടിപ്പിള്ളപ്പോരു് എന്നീ മൂന്നുഗ്രന്ഥങ്ങൾ പ്രസിദ്ധംചെയ്യുന്നതിനും നൂറിൽപരം കൈയ്യെഴുത്തു് പ്രതികൾ സംഭരിക്കുന്നതിനും സാധിച്ചിട്ടുണ്ട്. ഇക്കൂട്ടത്തിൽ മനുഷ്യരുടെ നിത്യോപയോഗത്തിനുള്ളവയും അവശ്യം അറിഞ്ഞിരിക്കേണ്ടവയുമായ അനവധി വൈദ്യഗ്രന്ഥങ്ങൾ, മർമ്മശാസ്ത്രഗ്രന്ഥങ്ങൾ, രേഖാശാസ്ത്രഗ്രന്ഥങ്ങൾ മുതലായവയും ഉൾപ്പെട്ടുന്നു. ഇത്തരം പ്രാചീനഗ്രന്ഥങ്ങളിൽ പലതും നഷ്ടപ്രായമായെങ്കിലും ഇനി അവശേഷിച്ചിട്ടുള്ളവയെങ്കിലും ശേഖരിച്ചു് സൂക്ഷിച്ചാൽ ഭാവി തലമുറകൾക്കൊരനുഗ്രഹമായിരിക്കുമെന്നു് വിശേഷിച്ചു പറയണമെന്നില്ലല്ലോ. ആയതിനാൽ നമ്മുടെ സർവ്വകലാശാലയിലെ മാനസ്ക്രിപ്റ്റ്സ് ലൈബ്രറിയിൽനിന്നും പ്രത്യേകം ശ്രദ്ധപതിപ്പിക്കേണ്ട കാലം എത്രയും വൈകിയിരിക്കുന്നു. ഉടൻതന്നെ തെക്കൻപാട്ടുകളുടെ പ്രസിദ്ധീകരണത്തിൽ നമ്മുടെ സർവ്വകലാശാല ഒരു ഗണ്യമായസ്ഥാനം നൽകുമെന്നു് നമുക്കു് പ്രതീക്ഷിക്കാം.

# ചില
# മൗലികതത്ത്വങ്ങൾ



ഏ. ശങ്കരപ്പിള്ള
എം. ഏ., എൽ. റി.

അഖിലേന്ത്യാ ലൈബ്രറികാൺഫറൻസിന്റെ അംഗീകാരത്തിനായി, സമ്മേളനാദ്ധ്യക്ഷനായ ഡാക്ടറർ രംഗനാഥൻ അവതരിപ്പിച്ച ലൈബ്രറി ബില്ലിന്റെ മൗലികതത്ത്വങ്ങളോട് ഞാൻ പൂർണ്ണമായി യോജിക്കുന്നു. സാർവ്വത്രികമായും സൗജന്യമായും ഗ്രന്ഥശാലാസേവനം ഭാരതത്തിലെല്ലായിടത്തും ലഭ്യമാക്കിത്തീർക്കുന്നതിന് നിയമം മൂലം വേണ്ട വ്യവസ്ഥകൾ ചെയ്യണമെന്നാണല്ലോ നമ്മുടെ ഉദ്ദേശം. സാർവത്രികം എന്ന പദംകൊണ്ട് ഇവിടെ വിവക്ഷിക്കുന്നതു്, ഒരു പൌരന്റെ താമസസ്ഥലം എവിടെയായിരുന്നാലും അദ്ദേഹത്തിന് ഗ്രന്ഥശാലാസേവനം ലഭിക്കുന്നതിന് യാതൊരുതടസ്സവും ഉണ്ടാകരുതെന്നുള്ളതാണ്. പണക്കാർക്ക് മാത്രമല്ല, മാസവരികൊടുക്കാൻ കഴിവില്ലാത്തവർക്കുപോലും ഗ്രന്ഥശാലാസേവനം ലഭിക്കത്തക്ക വ്യവസ്ഥ വേണമെന്നുള്ളതിന് അഭിപ്രായവ്യത്യാസത്തിന് അവകാശമില്ല. ഇപ്രകാരം ഗ്രന്ഥശാലാസേവനം നൽകുന്നതിനുള്ള ചുമതല വഹിക്കേണ്ടതു് പ്രാദേശികാധികാരികളാണെന്ന് പാശ്ചാത്യ രാജ്യങ്ങളിലെ ഗ്രന്ഥശാലാചരിത്രം വ്യക്തമാക്കുന്നു. ഇത്ര വിപുലവും സർവവ്യാപകവുമായ ഒരു പദ്ധതി ആസൂത്രണം ചെയ്ത് പ്രവൃത്തിപഥത്തിൽ കൊണ്ടുവരുന്നതിനായി ഒരു മാതൃകാലൈബ്രറിബിൽ തയ്യാറാക്കിയ ഡാക്ടറർ രംഗനാഥനോട് ഭാരതത്തിലെ ഗ്രന്ഥശാലാപ്രവർത്തകർ വളരെ കടപ്പെട്ടിരിക്കുന്നു എന്ന് പറയേണ്ടതില്ലല്ലോ.

## ചെലവു്

സാർവ്വത്രികമായി ഗ്രന്ഥശാലാസേവനം നൽകുന്നതിന് നാട്ടുമുഴുവൻ ഗ്രന്ഥശാലകളാൽ ശൃംഖലിതമാക്കേണ്ടിയിരിക്കുന്നു. ലൈബ്രറിസേവനം സൗജന്യമാകുമ്പോൾ മാസവരി മുതലായ ഇനങ്ങളിൽനിന്നും ഇപ്പോൾ ലഭിക്കുന്ന വരവ് ഇല്ലാതാകും. അപ്പോൾ ഗ്രന്ഥശാലകൾക്കായി പൊതു മുതലിൽനിന്നും ചെലവാക്കേണ്ടിവരുന്ന തുക ധാരാളം വർദ്ധിക്കുമെന്നുള്ളതു് തീർച്ചയാണ്. എന്നാൽ ചെലവു് എത്ര കൂടിയാലും, ഗ്രന്ഥശാലാസേവനം സാർവ്വത്രികവും സൗജന്യവും ആക്കണമെന്നു സകലരും സമ്മതിക്കും. പ്രായപൂർത്തി വോട്ട

---

പ്രാചീന കൃതികളെക്കുറിച്ചുള്ള ഒരു സാമാന്യ വിവരണം മാത്രമേ ഇവിടെ പ്രതിപാദിച്ചിട്ടുള്ളൂ. തെക്കൻപാട്ടുകളിൽ ഓരോന്നിനെ ആസ്പദമാക്കി ഓരോ പ്രബന്ധം തന്നെ രചിക്കാവുന്നതാണ്. അതിനുള്ള സൗകര്യം ലഭിക്കുകയാണെങ്കിൽ ഒളിവിൽ കിടക്കുന്ന പല പാട്ടുകളും നമുക്ക് പുനരുദ്ധരിക്കാൻ സാധിക്കുമെന്ന അഭിപ്രായത്തോടുകൂടി ഈ ലേഖനം ഉപസംഹരിച്ചുകൊള്ളുന്നു.

---

* അഖിലേന്ത്യാ ലൈബ്രറി കാൺഫറൻസിൽ (നാഗപ്പൂർ) വച്ചു് ചെയ്ത പ്രസംഗം.

വകാശവും ഉത്തരവാദഭരണവും നൽകപ്പെട്ടതോടുകൂടി, നമ്മുടെ യജമാനന്മാരായിത്തീർന്നിരിക്കുന്ന സമ്മതിദായകന്മാർക്ക് സ്വയം വിദ്യാഭ്യാസസാദ്ധ്യത ഉണ്ടാക്കിക്കൊടുത്താൽമാത്രമേ, സ്വാതന്ത്ര്യഭാരതത്തിന്റെ ഭാവി സുരക്ഷിതമാവുകയുള്ളൂ. അതിനാൽ വയോജനവിദ്യാഭ്യാസം, ഗ്രന്ഥശാലാസേവനം മുതലായ സൃഷ്ടിപരങ്ങളായ പ്രവൎത്തനങ്ങൾക്കുവേണ്ടിവരുന്ന ചെലവു് എത്രതന്നെ വർദ്ധിച്ചാലും അതിനുവേണ്ട ധനാഗമമാർഗ്ഗങ്ങൾ കണ്ടുപിടിച്ചേ മതിയാവൂ.

## ധനാഗമമാർഗ്ഗങ്ങൾ

ഗ്രന്ഥശാലാസേവനം നൽകുന്നതിനുവേണ്ട പണം ഉണ്ടാക്കുന്നതിനായി ഡാക്റ്റർ രംഗനാഥൻ നിർദ്ദേശിക്കുന്ന മാർഗ്ഗങ്ങൾ പ്രധാനമായി രണ്ടാണ്. അവ: —

(1) പ്രാദേശികാധികാരികൾ ചുമത്തുന്ന ലൈബ്രറി നികുതി.

(2) പ്രവിശ്യകളിലെ പൊതുവരവിൽ നിന്നും ഗ്രന്ഥശാലകൾക്കായി നീക്കിവെയ്ക്കുന്ന തുക.

ഇവകൊണ്ടു മാത്രം സാർവ്വത്രികമായും സൌജന്യമായും ഗ്രന്ഥശാലാസേവനം നൽകുവാൻ പ്രവിശ്യകൾക്കു സാധിക്കുമോ എന്നു് വളരെ സംശയമുണ്ടു്. വരവു വർദ്ധിച്ചുവരുന്ന, ആദായനികുതി, ചുങ്കം മുതലായ ധനാഗമ മാർഗ്ഗങ്ങൾ യൂണിയൻഗവണ്മെന്റിലേയ്ക്കു് അടങ്ങിക്കഴിഞ്ഞിരിക്കുന്നു. മദ്യനിരോധം ഏർപ്പെടുത്തിയതോടുകൂടി പ്രവിശ്യകളുടെ വരവു് വളരെ കുറഞ്ഞിട്ടുണ്ടു്. ദൈനംദിനം വർദ്ധിച്ചുവരുന്ന ചെലവുകൾ മൂലം പ്രവിശ്യകൾക്കു് വിദ്യാഭ്യാസം പൊതുജനാരോഗ്യം മുതലായ സൃഷ്ടിപരങ്ങളായ പ്രവൎത്തനങ്ങൾക്കു് വേണ്ട പണംപോലും ഇല്ലാതായിരിക്കുന്നു. അതുകൊണ്ടു് ഗ്രന്ഥശാലാസേവനം ഉൾപ്പെടെയുള്ള സൃഷ്ടിപരമായ പ്രവൎത്തനങ്ങൾക്കു വേറെ ധനാഗമമാർഗ്ഗങ്ങൾകൂടി കണ്ടുപിടിക്കേണ്ടതു് അത്യാവശ്യമാണു്.

## കേന്ദ്രവിദ്യാഭ്യാസോപദേശക സമിതിയുടെ ശുപാർശകൾ

ഗ്രന്ഥശാലാ പ്രവൎത്തകരെ അഭിമുഖീകരിക്കുന്ന ഈ പ്രശ്നം തന്നെയാണു് വിദ്യാഭ്യാസപ്രവൎത്തകരേയും വിഷമിപ്പിക്കുന്നതു്. സാൎവ്വത്രികമായും സൌജന്യമായും പ്രാഥമിക വിദ്യാഭ്യാസം നടപ്പിലാക്കുവാനുള്ള ഒരു പദ്ധതി ഇപ്പോൾ യൂണിയൻ ഗവണ്മെന്റിന്റെ ആലോചനക്കു് വിഷയീഭവിച്ചിട്ടുണ്ടു്. അതിനുവേണ്ട ധനാഗമമാർഗ്ഗങ്ങളെപ്പററി അന്വേഷിച്ചു് നിർദ്ദേശങ്ങൾ സമർപ്പിക്കുവാൻ സെൻട്രൽ അഡ്വൈസറിബോർഡ് ആഫ് എഡ്യുക്കേഷൻ ഒരു കമ്മററിയെ നിയമിക്കുകയുണ്ടായി. ഈ കമ്മററിയുടെ റിപ്പോർട്ട് ഈയിടെ അലഹബാദിൽവച്ചുകൂടിയ കേന്ദ്രവിദ്യാഭ്യാസോപദേശകസമിതി പര്യാലോചിക്കുകയും, താഴെ പറയുന്ന പ്രധാന തീരുമാനങ്ങളിൽ അവർ എത്തിച്ചേരുകയുംചെയ്തു എന്നു് റിപ്പോർട്ടു ചെയ്തിരിക്കുന്നു.

(1) യൂണിയൻ ഗവണ്മെൻറ് പ്രവിശ്യകളിലെ വിദ്യാഭ്യാസ പ്രവൎത്തനത്തിനു് വേണ്ട ധനസഹായം നൽകണം.

(2) ആകെ ചെലവിന്റെ മുപ്പതു ശതമാനം യൂണിയൻഗവണ്മെൻറ് വഹിക്കണം.

(3) യൂണിയൻഗവണ്മെന്റിന്റെ ആകെ വരവിൽ 10 ശതമാനവും, പ്രവിശ്യാ ഗവണ്മെൻറുകളുടെ ആകെ വരവിൽ 20

ശതമാനവും വിദ്യാഭ്യാസ ചെലവിലേക്കായി മാററി വയ്ക്കണം.

(4) വയോജന വിദ്യാഭ്യാസത്തിനുവേണ്ടി വരുന്ന ചെലവിൽ പകുതിയും യൂണിയൻ ഗവൺമെൻറ് വഹിക്കണം.

യൂണിയൻഗവൺമെൻറിൻെറ ധനസഹായം കൂടാതെ വിപുലമായ രീതിയിൽ വിദ്യാഭ്യാസപ്രവർത്തനം നടത്തുവാൻ പ്രവിശ്യകൾക്ക് സാധിക്കുകയില്ലെന്ന് തീർച്ചയാണ്. വയോജനവിദ്യാഭ്യാസത്തിന് നൽകുന്ന തോതിൽത്തന്നെ ഗ്രന്ഥശാലാസേവനത്തിനും യൂണിയൻ ഗവൺമെൻറ് ധനസഹായം ചെയ്യേണ്ടതാണ്. പ്രാഥമിക വിദ്യാഭ്യാസം കഴിഞ്ഞ് ജീവിതായോധനത്തിൽ പ്രവേശിക്കുന്ന അനേകലക്ഷം പൗരന്മാർക്ക്, ഗ്രന്ഥശാലാസേവനംമൂലം സ്വയം വിദ്യാഭ്യാസ സാദ്ധ്യതഉണ്ടാക്കിക്കൊടുത്തില്ലെങ്കിൽ, അവരുടെ സ്കൂൾവിദ്യാഭ്യാസംകൊണ്ട് യാതൊരു പ്രയോജനവുമില്ല. കാലക്രമേണ അവർ നിരക്ഷരത്വത്തിലേക്ക് വഴുതിപ്പോകുന്നതാണ്. അതുപോലെതന്നെ ഗ്രന്ഥശാലകൾ കേന്ദ്രമാക്കി സാമൂഹ്യവിദ്യാഭ്യാസം തുടർന്നുകൊണ്ടു പോകേണ്ടതും അത്യാവശ്യമാണ്. അതുകൊണ്ട് ഗ്രന്ഥശാലാപ്രവർത്തനവുംകൂടി, വയോജനങ്ങൾക്കായുള്ള സാമൂഹ്യവിദ്യാഭ്യാസത്തിൻെറ പരിധിയിൽ ഉൾപ്പെടുത്തി, പ്രാദേശികാധികാരികളും പ്രവിശ്യകളും ചെലവാക്കുന്ന തുകയിൽ കുറയാത്ത ഒരു തുക യൂണിയൻ ഗവൺമെൻറ് പ്രവിശ്യകൾക്ക് ലൈബ്രറി ഗ്രാൻറായി കൊടുക്കേണ്ടതാണ്. ഇപ്രകാരം സഹായധനം കിട്ടിയാൽമാത്രമേ, സാർവ്വത്രികമായും സൌജന്യമായും ഗ്രന്ഥശാലാസേവനം നൽകുന്നതിന് പ്രവിശ്യകൾക്കു സാധിക്കൂ.

## തിരുവിതാംകൂറിലെ പ്രവർത്തനം

ഒരു നാട്ടുരാജ്യമായ തിരുവിതാംകൂർ ലൈബ്രറി പ്രവർത്തനത്തിൽ വളരെ മുന്നിട്ടു നിൽക്കുന്നു എന്നു പറയാൻ എനിക്ക് സന്തോഷമുണ്ട്. തിരുവനന്തപുരം പബ്ലിക്ക് ലൈബ്രറി, സെൻട്രൽ എഡ്യൂക്കേഷനൽ ലൈബ്രറി, മുതലായ കേന്ദ്രസ്ഥാപനങ്ങൾക്കു പുറമെ എണ്ണൂറോളം ഗ്രന്ഥശാലകൾ സംസ്ഥാനത്തിൻെറ നാനാഭാഗങ്ങളിലായി ഉണ്ട്. തിരുവനന്തപുരം പബ്ലിക്ക് ലൈബ്രറി മുതലായവയുടെ ചെലവ് മുഴുവനും സർക്കാർതന്നെ വഹിക്കുന്നു. മററു ഗ്രന്ഥശാലകൾക്കു ഗണ്യമായ രീതിയിൽ ധനസഹായം ചെയ്തുവരുന്നു. കഴിഞ്ഞ കൊല്ലം 15,000 രൂപ ഗ്രാൻറ നൽകിവന്നതു് ഈ കൊല്ലം ഒരുലക്ഷംരൂപയായി വർദ്ധിപ്പിട്ടുണ്ട്. വേറെ ഒരുലക്ഷം രൂപ വയോജന വിദ്യാഭ്യാസത്തിനായി മാററിവച്ചിട്ടുണ്ട്. ഇതുകൂടാതെ ഗ്രാമോദ്ധാരണത്തിനായി നൽകിയിട്ടുള്ള 40 ലക്ഷം രൂപയിൽ ഒരു ഭാഗം ഗ്രാമീണഗ്രന്ഥശാലകൾക്കായി ചെലവാക്കുന്നു. താരതമ്യേന നോക്കുമ്പോൾ ഗണ്യമായ ഒരു തുകയാണ് തിരുവിതാംകൂർ സർക്കാർ ഗ്രന്ഥശാലകൾക്കുവേണ്ടി ചെലവാക്കുന്നതു്.

എന്നാൽ സാർവ്വത്രികമായ സേവനം സാദ്ധ്യമാക്കുന്നതിന് ഇനിയും കൂടുതൽ പണം ചെലവാക്കുവാൻ സർക്കാർ തുനിയുമോ എന്ന് സംശയമാണ്. ഏകദേശം 70 ലക്ഷം ജനങ്ങളും 7000 ചതുരശ്രമൈൽ വിസ്താരവുമുള്ള തിരുവിതാംകൂറിൻെറ ആകെ വരവ് 8½ കോടി രൂപയാണ്. ആദായനികുതി ചുങ്കം മുതലായ ഇനങ്ങൾ യൂണിയൻ ഗവൺമെൻറിലേക്ക് വിട്ടുകൊടു

## ലഘുനിരൂപണങ്ങൾ

★ പ്രസിഡണ്ടു് കുഞ്ചി

★ ഞാൻ കണ്ട സാഹിത്യകാരന്മാർ

★ ഒടയൻെറ സ്വപ്നം

★ ഗ്രാമീണഗായകൻ

★ രൂപമേഖല

എസ്. ജി.

1. പ്രസിഡണ്ടു് കുഞ്ചി—ഗ്രന്ഥകർത്താ, പി.കെ. രാജരാജവർമ്മ. പ്രസാധകൻ, ജി. എൻ. എം. പിള്ള. ചങ്ങനാശ്ശേരി.

'പഞ്ചുമേനവനേയും കുഞ്ചിയമ്മയേയും ഉപജീവിച്ചുതന്നെ പല നല്ല ഫലിതകൃതികളും നമുക്കു പ്രദാനംചെയ്തിട്ടുള്ള ശ്രീ. പി. കെ. രാജരാജവർമ്മ ഇപ്പോൾ കുഞ്ചിയമ്മയെ പുതിയൊരു നിലയിൽ ഈ കൃതിയിലൂടെ പരിചയപ്പെടുത്തുന്നു. അവർ ഇപ്പോൾ അഖിലകേരള ഭാര്യാസംഘം പ്രസിഡൻറാണത്രേ. ആ നിലയിൽ അവർ പുറപ്പെടുവിച്ച പ്രസ്താവനകളും ചെയ്ത പ്രസംഗങ്ങളും ആണു് ഈ പുസ്തകത്തിൽ ഉൾക്കൊള്ളിച്ചിരിക്കുന്നതു്. ഭർതൃക്ഷാമം, സ്റ്റാൻഡേർഡ് ഭർത്താക്കന്മാർ, വനിതാസൗന്ദര്യം, വനിതാസ്ഥാൻ, ഭാര്യമാരുടെ ബന്ധുക്കൾ ഇങ്ങനെ അവയ്ക്കു് തികച്ചും അർഹതയുള്ള കാര്യങ്ങളെപ്പററി തന്നെയാണു് മിക്ക ഉപന്യാസങ്ങളും. ഇതിൽ പലതും സാങ്കല്പികമായ ഒരു രോഷത്തോടെ എഴുതപ്പെട്ടതാണു്. സാങ്കല്പികമെന്നു പറഞ്ഞതു മററൊന്നുംകൊണ്ടല്ല, അല്പംവല്ലതുമുള്ളതു് വലുതാക്കി കാണിച്ചാണല്ലോ ഫലിതകാരന്മാർ ഫലിതം സൃഷ്ടിക്കുന്നതു്. അങ്ങനെ നിസ്സാരമായ ചില കാര്യങ്ങൾക്കുവേണ്ടി—സ്ത്രീകൾക്കു് ആക്ഷേപകരമാകുമെന്നു സംശയിക്കപ്പെടാവുന്ന ചില കാര്യങ്ങൾക്കുവേണ്ടി—വാശിപിടിച്ചു വാദിക്കുകയാണു് കുഞ്ചിഅമ്മ ചെയ്യുന്നതു്. അതിനിടയിൽ ഒന്നാംതരം ചില പരമാ

---

ത്താൽ 3 കോടി രൂപയോളം വരവിൽ കുറയും. ഇപ്പോൾതന്നെ 2 കോടി രൂപ വിദ്യാഭ്യാസത്തിനായി ചെലവാക്കുന്നു. ഭക്ഷ്യസാധനങ്ങൾ വാങ്ങി വിതരണം ചെയ്യുന്ന ഇനത്തിൽതന്നെ ഒന്നരകോടി രൂപയോളം സർക്കാരിനു് നഷ്ടമുണ്ടു്. മദ്യനിരോധനം സംസ്ഥാനമൊട്ടുക്കു് ഏർപ്പെടുത്തുമ്പോൾ ഒരുകോടി രൂപ കൂടി നഷ്ടമാകും. ഇങ്ങനെ വരുമ്പോൾ, സൃഷ്ടിപരമായ പ്രവർത്തനങ്ങൾക്കു് കൂടുതൽ പണം ചെലവാക്കുവാൻ കഴിയുകയില്ലെന്നു് വിചാരിക്കേണ്ടിയിരിക്കുന്നു. അതുകൊണ്ടു് യൂണിയൻ ഗവണ്മെൻറിൻെറ ഉദാരമായ സഹായം ലഭിച്ചില്ലെങ്കിൽ സൃഷ്ടിപരമായ പ്രവർത്തനങ്ങൾ തുലോം മന്ദീഭവിച്ചുപോകുമെന്നു നിസ്സംശയം പറയാം. സെൻട്രൽ അഡ്വൈസറി ബോർഡു് ആഫ് എഡ്യൂക്കേഷൻ നിർദ്ദേശിച്ചിട്ടുള്ള രീതിയിൽ ധനസഹായം ലൈബ്രറി പ്രവർത്തനത്തിനും ലഭ്യമാകുന്നതിനു് വേണ്ട കാര്യപരിപാടികൾ സമ്മേളനം സ്വീകരിക്കുമെന്നു് വിശ്വസിക്കുന്നു. ഇപ്രകാരമുള്ള ധനസഹായം പ്രവശ്യകൾക്കുമാത്രമല്ല ഇൻഡ്യൻ യൂണിയനിൽ ചേർന്ന നാട്ടുരാജ്യങ്ങൾക്കും നൽകേണ്ടതാണു്.

---

ത്ഥങ്ങളും ആവിഷ്കരിക്കപ്പെടുന്നുണ്ട്. 'വനിതാസൗന്ദര്യത്തെപ്പററി സ്ത്രീകൾതന്നെ പറയരുതു" ഭർത്താക്കന്മാരെക്കൊണ്ട് പറയിക്കുകയേ ആകാവൂ, എന്ന കുഞ്ചിയമ്മയുടെ അഭിപ്രായം വളരെ ആദരണീയമായിട്ടുണ്ട്, കുഞ്ചിയമ്മ പറയുകയാണ് "എന്റെ തലമുടിയെപ്പററി സ്തുതിക്കാൻ എനിക്കു തോന്നുമ്പോൾ ഞാൻ ഓമനക്കുട്ടൻറച്ഛനോടു ചോദിക്കും 'എന്റെ തലമുടിയെല്ലാം പൊഴിഞ്ഞുപോയി ഇല്ലേ? ഇപ്പോൾ അരയററമേ ഉള്ളു.' അപ്പോൾ അദ്ദേഹം പറയും 'ഇല്ല, ഒട്ടും പൊഴിഞ്ഞിട്ടില്ല. ഉൾക്കട്ടി കൂടിയിട്ടുണ്ട്. കാലിന്റെ പാദംവരെ എത്താറായിരിക്കുന്നു."

കുഞ്ചിയമ്മയുടെ നേരിട്ടുള്ള പ്രസ്താവനകളല്ലാത്ത രണ്ടു പ്രബന്ധങ്ങളിതിലുണ്ട്. പുരോഗമനഭക്ഷണം, സ്റ്റാൻഡേർഡ് ഭർത്താക്കന്മാർ ഇവ. വളരെമിതമായി പറഞ്ഞാൽ ഈ രണ്ടു ഉപന്യാസങ്ങളും സഞ്ജയന്റെ 'ഓക്കാനപ്രസ്ഥാന'ത്തിൽ പെടുന്നവയാണ്. കുഞ്ഞുങ്ങൾ 'അപ്പി'യിടുന്ന കഥയും ചോരയും ചൊറിയും കൊണ്ടു കൂട്ടാൻവയ്ക്കുന്ന കാര്യവും മററും ദൈവത്തെയോർത്ത് സാഹിത്യത്തിലിങ്ങനെ വിളമ്പരുതെന്ന് ശ്രീമാൻ വർമ്മയോട് എനിക്കപേക്ഷയുണ്ട്. മറെറതുവിധത്തിലും ഫലിതം നിർമ്മിക്കാൻ കഴിവുള്ള വർമ്മ ഈ വൃത്തികെട്ട പണിയ്ക്കു എന്തിനു പോകുന്നു!

2. [ഞാൻ കണ്ട സാഹിത്യകാരന്മാർ—എസ്. കെ. നായർ മദിരാശി സർവ്വകലാശാല വില 1 രു. 8 ണ]. മിതമെങ്കിലും സാരവത്തായ ഒരു പരിശ്രമമാണ് ശ്രീ. എസ്. കെ. നായർ ഈ കൃതികൊണ്ടു സാധിച്ചിരിക്കുന്നതു്. പ്രമുഖരായ 13 സാഹിത്യകാരന്മാരെ മലയാളവായനക്കാർക്കു പരിചയപ്പെടുത്തിക്കൊടുക്കുന്ന ഈ കൃതിയെ 'തൂലികാചിത്ര'മെന്നു ലേബലൊട്ടിച്ചു വിളിക്കണമെന്ന് അദ്ദേഹത്തിനു തന്നെ ആഗ്രഹമില്ല. "ഞാൻ ചില സാഹിത്യകാരന്മാരെക്കണ്ടു; എനിക്കു തോന്നിയപോലെ അവരെ നിങ്ങൾക്കുംകാണിച്ചുതന്നു". ഇതേയുള്ളു അദ്ദേഹത്തിന്റെ വിജ്ഞാപനം. ഈ ചിത്രങ്ങളിൽ ചിലേടം ഇരുണ്ടുപോയിട്ടുണ്ടോ എന്നു അദ്ദേഹത്തിനു ശങ്കയുണ്ട്. അതെപ്പററി എനിക്കു പറയാനുള്ളതു്. ഇത്രയും ഇരുൾച്ച കുറഞ്ഞ 13 ചിത്രങ്ങൾ ഒന്നിച്ചു മററാരുടേതെങ്കിലും വകയായി എടുത്തു കാണിക്കാനുണ്ടാകയില്ല എന്നു മാത്രമാണ്. വിശേഷിച്ചും മുണ്ടശ്ശേരി, മഹാകവി ഉള്ളൂർ, ഡി. പി. ഉണ്ണി, ചങ്ങമ്പുഴ ഇങ്ങനെ പല നിലകളിലും തലകളിലും ചെന്നു പെട്ടിട്ടുള്ള സാഹിത്യകാരന്മാരെയെല്ലാം നല്ല സമചിത്തതയോടെ നോക്കി കാണാൻ എസ്. കെ. നായർക്കു സാധിച്ചിരിക്കുന്നു എന്നതു് പ്രശംസാവഹമല്ലേ? അതു കേവലം യാദൃച്ഛികമൊന്നുമല്ല. ഒരു നല്ല ഹൃദയം ഉണ്ടെങ്കിലേ മനുഷ്യരെ വേണ്ടവണ്ണം മാനിക്കാൻ സാധിക്കൂ. ഏതെങ്കിലും വിധത്തിൽ നാലുപേരെക്കാൾ ഉയർന്ന ഒരുവനിൽ പ്രശംസനീയമായതെന്തെങ്കിലും കാണാതെ വരികയില്ലെന്നു തീർച്ചയാണ്. എന്നിട്ടും ചിലർക്കു അതു കാണാൻ സാധിക്കാത്തതെന്തുകൊണ്ട്? അവരുടെ ഹൃദയച്ചുരുക്കം കൊണ്ടുതന്നെ.

മനുഷ്യരെ മാനിക്കാൻ തയ്യാറുള്ളവനേ തൂലികാചിത്രങ്ങൾ എഴുതാവൂ. എസ്. കെ. നായർക്കു ആ ബഹുമാനം ഉണ്ട്. അദ്ദേഹം തന്നെ പറയട്ടെ. "ഞാൻ ലോകത്തിൽ ഏററവും കൂടുതൽ ഒരു കൂട്ടരെമാത്രമേ മാനിക്കുന്നുള്ളു സാഹിത്യകാരന്മാരെ, വിശേഷിച്ചും; എന്റെ ഭാഷയിലെ സാഹിത്യകാരന്മാരെ".

ഈ കൃതിയിൽ മധുരവും പ്രസന്നവുമായൊരു ശൈലി ഉടനീളം കാണാം. ഹ്രസ്വമധുരങ്ങളായ ചൂർണ്ണികകളിൽ (Epigrams) എസ്. കെ-യുടെ സാമർത്ഥ്യം തെളിഞ്ഞുകാണാം. ഉദാ... കുമാരനാശാനെപ്പററി "ആലുവായിൽ ഞാൻ കേവലം ഒരു കുമാരനും അദ്ദേഹം ആശാനുമായി അദ്വൈതാശ്രമത്തിൽ—" കുററിപ്പുഴയെപ്പററി "കോളേജിൽ സഭാപ്രവേശവും അയോദ്ധ്യാകാണ്ഡവും പഠിപ്പിക്കുന്ന ആളാണ്. മനുഷ്യപ്പററ് അധികമില്ല. ദൈവത്തോടും അങ്ങനെതന്നെ."

എസ്. കെ-യുടെ ആത്മകഥോപന്യാസമായ 'ദിവ്യസ്വപ്നം' ആശയത്തിൽ വളരെ നന്ന്, ആവിഷ്ക്കരണത്തിൽ അത്ര പററിയില്ല. കഴിഞ്ഞുപോയ സാഹിത്യകാരന്മാരുടെ പട്ടിക ഇങ്ങനെ സമഗ്രമാക്കേണ്ടിയിരുന്നില്ല. ഏററവും അഭിമതരായ നാലഞ്ചുപേരെക്കൊണ്ടു് കാര്യം നിർവഹിക്കാമായിരുന്നു.

ഇതിൽ ചിത്രിതരായ സാഹിത്യകാരന്മാരുടെ എഴുത്തുകൾ സമ്പാദിക്കാൻ സാധിച്ചതിൽ ഗ്രന്ഥകാരനെ പ്രത്യേകിച്ച് അഭിനന്ദിക്കണം. ആ ചുരുക്കം വാചകങ്ങൾ അവരുടെ വ്യക്തിത്വത്തെ എത്ര ഭംഗിയായി ആവിഷ്ക്കരിക്കുന്നു! ചുരുക്കത്തിൽ ഈ കൃതിയെപ്പററി സി. വി—യുടെ കൊടന്തയാശാൻ പറഞ്ഞതുപോലെ 'മനോരമ്യം രമ്യം' എന്നല്ലാതെ ഒന്നും പറയുവാൻ ഇല്ല.

3. [ഭടന്റെ സ്വപ്നം—വെട്ടൂർ രാമൻനായർ, അരുണോദയം പ്രസ്സ് വടക്കാഞ്ചേരി. വില 1. 4.]

ശ്രീമാൻ രാമൻനായരുടെ കഥാസമാഹാരങ്ങളിൽവച്ച് മൂന്നാമത്തേതോ നാലാമത്തേതോ ആണ് ഈ ഭടന്റെ സ്വപ്നം. 'താഴ്വരകളിൽ' തുടങ്ങിയ അദ്ദേഹത്തിന്റെ കഥാനിർമ്മാണയത്നം അനുക്രമമായ പുരോഗതിയെ പ്രാപിക്കുന്നുണ്ടെന്ന് നിർമ്മത്സരന്മാരായ നിരൂപകന്മാരൊക്കെ സമ്മതിച്ചുകഴിഞ്ഞിട്ടുണ്ടു്. ആഹ്ലാദിപ്പിക്കൽ എന്ന ഒററ അംശത്തിലാണ് രാമൻനായർ മററു പല കഥാകാരന്മാരെക്കാളും മെച്ചം നേടുന്നതു്. മറെറാന്നുംതന്നെ അദ്ദേഹം സാധിച്ചില്ലെങ്കിലും അതു സാധിക്കും. അദ്ദേഹം നിങ്ങളെ ആഹ്ലാദിപ്പിക്കും. പക്ഷേ അതിന്റെകൂടെ നിങ്ങളാവശ്യപ്പെടുന്ന പലതും ഉണ്ടു്. ഹൃദയത്തെ സ്പർശിക്കുന്ന സംഭവങ്ങളുടെ ഹൃദയസ്പൃക്കായ പരാമർശനം, ദീനരുടെ ഉള്ളുകാണുന്ന ഒരു ഹൃദയം, മനോഹരമായ ഒരാഖ്യാനരീതി ഇതെല്ലാം. അദ്ദേഹത്തിന്റെ ശൈലിയെപ്പററി പറയുമ്പോൾ ഒരു പ്രസിദ്ധ ഇംഗ്ലീഷ് സാഹിത്യകാരൻ W. H. Hudson—നെ പററി പറഞ്ഞതാണോർമ്മിക്കുന്നതു്. "He writes as the grass grows (പുല്ലു വളരുന്നതുപോലെ അദ്ദേഹം എഴുതിപ്പോകുന്നു) എന്നു വച്ചാൽ ആ 'പദം' വയ്പ് നാം അറിയാത്തവണ്ണം അത്ര അയത്നവും അനുക്രമവും ആണെന്നർത്ഥം. വെട്ടൂരിനെപ്പററി ഇതു തികച്ചും പറയാം. അദ്ദേഹത്തിന്റെ ആഖ്യാനം, സ്മരണകളുടെ രൂപത്തിലായാലും കത്തുകളുടെ രൂപത്തിലായാലും നേരിട്ടു പറയുന്ന വിധത്തിലായാലും ഒരുപോലെ ആകർഷകമാണ്.

ഇതിലെ കഥകളോരോന്നും എടുത്തു സംഗ്രഹിക്കാൻ ഇവിടെ അവസരമില്ല. എങ്കിലും വായിച്ചു വളരെനാൾ കഴിഞ്ഞിട്ടും മനസ്സിൽ തങ്ങിനിന്ന മൂന്നു കഥകളെപ്പററി മാത്രം പറഞ്ഞുകൊള്ളട്ടെ. ഒന്ന്: ഭടന്റെ സ്വപ്നം 2. രഹസ്യം നിറച്ച ബലൂൺ 3

ഒരുദിവസത്തെ ഡ്യൂട്ടി. വെട്ടൂരിൻെറ മുമ്പിലത്തെ കഥാസമാഹാരത്തിൽ തിരിച്ചുവന്ന പട്ടാളക്കാരൻെറ കഷ്ടതയെയും ദാരിദ്ര്യത്തെയും ഭംഗിയായി ചിത്രീകരിക്കുന്ന ഒരു കഥയുണ്ട്. ഇവിടെ ആദ്യം പറഞ്ഞ ഭടൻെറ സ്വപ്നം എന്ന കഥ പട്ടാളസേവനത്തിലിരിക്കുന്ന ഒരുവൻെറ അനുഭവങ്ങളെ വർണ്ണിക്കുന്നു. കൂട്ടുകാരെല്ലാം സ്റ്റോറിൽ നിന്ന് ഓരോ സാധനങ്ങൾ മോഷ്ടിച്ച് വിററു പണമുണ്ടാക്കുന്നു. ജോസഫിനുമാത്രം ഇതുവരെ അതിനു ധൈര്യംവന്നിട്ടില്ല. അതുകൊണ്ട് അയാൾക്കുമാത്രം ദാരിദ്ര്യം. ഇരുന്നിട്ടന്ന് അയാളും ഒരു മോഷണത്തിനു തുനിഞ്ഞു. പിടിയുംകൂടി. വാസ്തവത്തിൽ ജോസഫ് നല്ലവനാണ്. പക്ഷേ അബദ്ധംപററി. കഷ്ടം, എന്നു നാം പറഞ്ഞുപോകുന്നു.

രഹസ്യംനിറച്ച ബലൂൺ, ഒരു പ്രേമവിവാഹത്തിൻെറ പരിണാമത്തെപ്പററിയാണ്. ഒരു നായരീഴവ വിവാഹം. പക്ഷേ അവൾക്ക് കുറേക്കഴിഞ്ഞപ്പോൾ ഭർത്താവിനെ വേണ്ടാതെയായി. അവൾ മററൊരുവനെ സ്വാധീനപ്പെടുത്തി. അയാൾ ഉയർന്നനിലയിലുള്ള ഒരാളായതുകൊണ്ട് അവളുടെ ഭർത്താവ് കുകയില്ലെന്ന് അവൾ കണ്ടു. അവൾ മൂന്നാമതൊരുവനെ ഭർത്താവാക്കിക്കൊണ്ട് സ്ഥലം വിട്ടു. വാസ്തവത്തിൽ തങ്കമ്മ ചീത്തയല്ല. പക്ഷേ അങ്ങനെയൊക്കെപ്പററി. ഇവിടെയും കഷ്ടം എന്നേ നമുക്കു പറയാനുള്ളു.

മൂന്നാമത്തെ കഥ ഒരു പോലീസ് ഇൻചാർജ്ജിൻെറ കാമവിക്രിയകളെപററിയാണ്. ഒരു പാവംപെണ്ണിൻെറമേൽ ഇല്ലാത്ത കുററങ്ങളൊക്കെ വച്ചുകെട്ടി അയാൾ അവളെ ക്രാസ്ചെയ്യും മററും രസിക്കുകയാണ്. ആ വയസ്സൻ ഇൻചാർജ്ജിനെ കൈയ്യിൽ കിട്ടിയാൽ രണ്ടു പൊട്ടിക്കണമെന്ന് ഈ കഥ വായിക്കുന്ന ഏതൊരുവനും തോന്നും. എന്നാൽ രാമൻനായർ അയാൾക്കെതിരായി ഒരക്ഷരവും പറഞ്ഞിട്ടില്ലതാനും. ആ പെണ്ണിനെ ഓർക്കുമ്പോഴും കഷ്ടം എന്നേ നമുക്കു പറയാനുള്ളു. ഇങ്ങനെയാണ് രാമൻനായരുടെ സമ്പ്രദായം. സി. ജെ. തോമസ് പറഞ്ഞതുപോലെ 'ജനങ്ങളുടെ ഇടയിലേയ്ക്ക് ഇറങ്ങിച്ചെല്ല്' എന്നൊന്നും നിങ്ങൾ വെട്ടൂരിനോടു വിളിച്ചുകൂവേണ്ട. അദ്ദേഹം തികച്ചും അവരുടെ മദ്ധ്യത്തിലാണ്. കഥപറയുക എന്ന കല അദ്ദേഹത്തിന് സ്വാധീനവുമാണ്.

4. [ഗ്രാമീണഗായകൻ—കെ. പി. രാമചന്ദ്രൻപിള്ള, കാഞ്ഞിപ്പുഴ വില 1. രൂ] മുഗ്ദ്ധങ്ങളായ ചില അർച്ചനാഗീതങ്ങൾ, ആവേശജനകങ്ങളായ ചില വിപ്ലവഗാനങ്ങൾ, വിദ്യാർത്ഥിസഹജമായ ചില ക്ഷണികക്ഷോഭങ്ങൾ ഇത്രയും ചേർന്നാൽ ഈ ഗ്രാമീണഗായകൻെറ സപ്തസ്വരങ്ങളുമായി. ഈ കവിതയ്ക്കു രണ്ടു പ്രത്യേകതകൾ പറയാനുണ്ട്. ഒന്ന്: പ്രണയചാപല്യങ്ങൾ വളരെ കുറവ്. രണ്ട്: വിഷാദാത്മകതയോട് തീവ്രമായ എതിർപ്പ്. വിപ്ലവബോധമാണു മിക്ക കവിതകളുടെയും പിന്നിൽ നില്ക്കുന്നതെന്നു പൊതുവായി പറയാം. വിഷാദാത്മകനോട് അദ്ദേഹം പറയുന്നു.

സുപ്തലോകത്തെയുണർത്താൻ കഴിയാത്ത
തപ്തഗീതത്തിലിന്നാർക്കുണ്ടഭിരുചി?

* * * * *

ജീവരക്തത്തിൽ മഷിമുക്കി വിപ്ലവ
ഗീതകങ്ങൾ രചിച്ചീടാൻ കഴിയുകിൽ
കർമ്മവീര്യത്തിൻകൊഴുപ്പാൽ ഭവാനിനി
നിർമ്മിക്കുമെങ്കിൽ സമരസംഗീതികൾ
ഹാ ഹാ! ജഗത്തിനാതില്പരം മററെന്തു
മാഹാത്മ്യമേററാൻ കഴിയുമതങ്ങേയ്ക്കഹോ.

നല്ല രാഷ്ട്രീയപ്രബുദ്ധതയുള്ള ഒരു ഹൃദയമാണ് ഈ കവിയുടേതെന്ന് എല്ലാ കവിതകളും സ്പഷ്ടമാക്കുന്നു. ആ കവിതകൾ തികച്ചും ഫലഗ്രാഹിയാകണമെങ്കിൽ അവയ്ക്കു കുറേക്കൂടി ഭാവദീപ്തി വേണമെന്നുമാത്രം.

അർച്ചനാഗീതങ്ങൾ-ടാഗോർ, മഹാത്മാ, ചങ്ങമ്പുഴ ഇവരുടെ മരണത്തിലുള്ള അനുശോചനങ്ങൾ കൂടിയാണ്. ചങ്ങമ്പുഴയെ പററിയുള്ള ആ ഒടുക്കത്തെ കൃതി എല്ലാററിനും മകുടം ചാർത്തുന്നു. ചങ്ങമ്പുഴയുടെ ശയ്യയെ ഏതാണ്ട് വിജയകരമായിത്തന്നെ അദ്ദേഹം അതിൽ പിൻതുടൎന്നിട്ടുണ്ട്.

"മഴമാറിത്തെളിയുമ്പോഴ് —മുററത്തെ
മരതകച്ചില്ലകളാട്ടിയാട്ടി [വാഴയിൽ
മലയജ മാരുതനെത്തി പ്പുണരുവ
മലയാളമോക്ഷമാശോകഗാനം"

ഇത്രയും ജന്മസിദ്ധികൾ ഉള്ള ഈ കവിയ്ക്കു നല്ലൊരു ഭാവിയുണ്ടെന്ന് ന്യായമായി പ്രതീക്ഷിക്കാം.

5 [രൂപമേഖല—ആർ. വി. ഉണ്ണിത്താൻ, മുദ്രണം പി. കെ. മെമ്മോറിയൽ പ്രസ്സ്. വില 1. രൂ.]

നോവൽ, ചെറുകഥ, നാടകം, ഭാവഗീതം ഈ നാലു സാഹിത്യവിഭാഗങ്ങളുടെ ശില്പത്തെ അഴിച്ചുവച്ച് പരിശോധിക്കുകയാണ് ഗ്രന്ഥകാരൻ ചെയ്തിരിക്കുന്നതു്. നാലു പുസ്തകത്തിലായി വിസ്തരിച്ച ചർച്ചചെയ്യപ്പെടാവുന്നതു വിഷയങ്ങളെ ഒരു ചുരുങ്ങിയ പരിധിയിൽ (78 പേജിൽ) ഉൾക്കൊള്ളിച്ചാൽ എത്രത്തോളം വിജയം കിട്ടുമോ, അത്രയും വിജയം കിട്ടിയിട്ടുണ്ട് ഈ ഗ്രന്ഥകാരന്. പരിശോധിച്ച ഗ്രന്ഥങ്ങളുടെ ഒരു പട്ടിക ഒടുവിലോ, അതാതു അദ്ധ്യായങ്ങളുടെ അവസാനത്തിലോ കൊടുക്കേണ്ടതായിരുന്നു. തികച്ചും സ്വന്തമെന്നു പറയാവുന്ന ആശയങ്ങൾ സുദുർല്ലഭമായിരിക്കെ, അങ്ങനെ ചെയ്യുന്നതു് ഔദാൎയ്യമെന്നു മാത്രമല്ല, ഒരത്യാവശ്യം കൂടിയാണ്. ഇനിയൊരു പതിപ്പുണ്ടാകുമ്പോൾ അതു ചെയ്യുമെന്നു വിശ്വസിക്കുന്നു. നോവലിനെപ്പററിയും ചെറുകഥയെപ്പററിയും ഉള്ള അദ്ധ്യായങ്ങളിൽ ഉപശീർഷകങ്ങൾ കാണുന്നില്ല. ക്ഷണത്തിൽ കാൎയ്യം ഗ്രഹിക്കാൻ അതു കൂടിയേ തീരൂ. നോവലിനെപ്പററിയുള്ള അദ്ധ്യായം കുറച്ചുകൂടി വിസ്തരിക്കുകയും വേണം. ഏതായാലും എ. ബാലകൃഷ്ണപിള്ളയുടെ 'രൂപമഞ്ജരി' നോക്കിക്കഴിഞ്ഞാൽ നല്ലൊരു കൈവിളക്കായിക്കൊള്ളിക്കാം ഈ പുസ്തകത്തെ. പുരോഗമനസാഹിത്യത്തിനു രൂപമില്ലെന്നും രൂപം വേണ്ടെന്നും ഒക്കെ പറയുന്ന നിരൂപകന്മാർ ആ വക കാൎയ്യങ്ങൾ ഇത്തരം മലയാളപുസ്തകങ്ങളെങ്കിലും വായിച്ചു പഠിക്കുമെങ്കിൽ നന്നായിരുന്നു.

---

[ഹൃദയത്തുടിപ്പുകൾ— കെ. പി. ബെൻ. പട്ടകടവ്, ഭാരതാ പ്രസ്സ് കൊല്ലം വില 8 ണ.]

ആത്മനിഷ്ഠമായ കാവ്യത്തിന്റെ വസന്തകാലമായിരുന്നു ചങ്ങമ്പുഴക്കാലം. അതിന്റെ പൂമുഖത്തുനിന്നു തഴച്ചു, പി. ഭാസ്കരന്റെ സമരാഹ്വാനപരമായ കാവ്യപ്രസ്ഥാനം. തദനന്തരം വന്ന യുവകവികളിൽ ഭൂരിഭാഗവും അനുഗൃഹീതരായ ആ കലാകാരന്മാരുടെ പിമ്പേതന്നെ കണ്ണടച്ചു നടന്നു. അതു സ്വാഭാവികം. എങ്കിലും, അതു തൽക്കാലമൊരു പുതുമയാണെന്നിരിക്കിലും, അതിനെ ഗതാനുഗതികത്വം എന്നേ വിളിക്കാവൂ. ഇന്നത്തെ അന്തരീക്ഷം വഴി മാറുമ്പോൾ ഇവയിൽ കലാമൂല്യം തികഞ്ഞ ഏതാനും എണ്ണം ഒഴിച്ച് അധികവും കൊ

ഴിഞ്ഞുപോവുകയേ ഉള്ളൂ. പക്ഷെ, ‘ഹൃദയത്തുടിപ്പു’കളുടെ അവതാരികാകാരൻ പറയുന്ന “നിശിതമായ നിരൂപണദൃഷ്ടിയോടെ നോക്കിയാൽ അവയിൽ പല പിശകുകളും കണ്ടുപിടിക്കാൻ കഴിഞ്ഞേക്കാം. പക്ഷേ, തൽക്കർത്താക്കളുടെ കവിതാവാസനയേയോ ആത്മാർത്ഥതയേയോ സംശയിക്കുവാൻപോലും സാദ്ധ്യമല്ല.” അതു നിശ്ചയിക്കുവാൻ കാലം കാത്തുനിൽക്കുന്നു. എങ്കിലും ‘ഹൃദയത്തുടിപ്പുക’ളുമായി നമ്മെ സമീപിക്കുന്ന കെ. പി. ബെന്നിനെ ഭാവിഭാഷാകാവ്യസരണിയെ മലരണിയിക്കുവാൻ പോകുന്നൊരു വാസനാസമ്പന്നനെന്ന നിലയിൽ നമുക്കു സ്വീകരിക്കുക.

“പടയൊരുക്കം—സഖാക്കളേ, നിങ്ങളിപ്പടനിലത്തിലേയ്ക്കെത്തുവിൻ സത്വരം” എന്ന കാഹളം മുഴക്കിക്കൊണ്ടു് രംഗപ്രവേശം ചെയ്യുന്ന കവിയുടെ ആത്മാർത്ഥതയിലും കർത്തവ്യബോധത്തിലും നമുക്കു് ആശങ്കാവഹമല്ല. അദ്ദേഹം മർദ്ദിതരുടെ ഉററസുഹൃത്താണു്. പക്ഷെ വിപ്ലവം ഇന്നൊരു ഫാഷനായിപ്പോയിട്ടുണ്ടു്. ‘വിപ്ലവാത്മകത്വം’ പുരോഗമനത്വത്തിന്റെ ഒരു മാനദണ്ഡവുമല്ല. കവിതയിലൂടെ ബെൻ പ്രഖ്യാപിക്കുന്നതെന്തൊക്കെയാണു്?—അദ്ദേഹം മർദ്ദിതവർഗ്ഗങ്ങളുടെ സജീവസമരവേദിയെ സ്വയം വരിക്കുകയാണു്. നിരാശയേയും ദുർബലതകളേയും വലിച്ചെറിയുകയാണു്. എങ്കിലും അദ്ദേഹത്തിനു് പുരോഗതിയെക്കുറിച്ചുള്ള ബോധം പലേടത്തും വികലമാണെന്നു സമ്മതിച്ചേതീരൂ. പ്രേമലീല വെടിഞ്ഞു് രണഭൂമിയിലേയ്ക്കു പായുന്ന കാമുകനേയും കലാകാരനേയും കവി കാണുന്നുണ്ടു്. പക്ഷെ, അദ്ദേഹത്തിന്റെ വനിത അപ്പോഴും വിരഹിണിയായി, കാമുകന്റെ പ്രത്യാഗമം കാത്തുകാത്തിരിക്കുന്നൊരു ദുർബലമാത്രമാണു്. അത്രയുമല്ല, ആദർശധീരതയേക്കാൾ പ്രേയസിയെ ഒരു വീരപത്നിയാക്കാനുള്ള മോഹമാണു് അയാളെ സമരത്തിലേയ്ക്കു് ആകർഷിക്കുന്നതു്.

“നാളെനിൻമുന്നിൽ വന്നുനില്ക്കുമൊ–
രാഹവജയ ഭാസുരൻ
അപ്പൊഴാനന്ദമൂർച്ഛപൂണ്ടു നീ
വിസ്മരിക്കൊല്ല ചുംബനം!”

അദ്ദേഹം ജീവിതത്തിൽ രണ്ടു യാഥാർത്ഥ്യമേ കാണുന്നുള്ളൂ. ആനന്ദസങ്കേതമായ തന്റെ ‘ഓമന;’ പുരോഗതിക്കുവേണ്ടിയുള്ള മർദ്ദിതരുടെ ‘സമരം’ പക്ഷെ ക്രാന്തദർശിയായ കവി കാണേണ്ടതായി ഇതിനപ്പുറവും വളരെ വളരെയുണ്ടു്. ഇത്തരം ന്യൂനതകളെല്ലാം വളരേണ്ട ഒരു വാസനാസമ്പന്നനിൽ തിരുത്തപ്പെടാവുന്നതേ ഉള്ളൂ. ആഹ്വാനവും ശപഥവും പടയൊരുക്കവും മാത്രം കൊണ്ടു നേരം പോക്കാതെ, കെട്ടുപിണഞ്ഞ നാനാജീവിതാനുഭൂതികളിലേയ്ക്കു് ഇറങ്ങിച്ചെന്നു് ഈ യുവകവി തൂലികയുമേന്തി അടരാടുമെന്നു വിശ്വസിക്കുന്നു.

കെ. എസ്സ്.

## മാസികകളും വിശേഷാൽ പ്രതികളും

★

എസ്. ജി.

### 1. അബ്ദുറഹ്മാൻസ്മാരകഗ്രന്ഥം വില 2. രൂപ 1949

തലശ്ശേരി അബ്ദുറഹ്മാൻ സ്മാരക വായനശാലയിൽ നിന്നും പ്രസിദ്ധീകരിക്കപ്പെട്ടതാണ് ഈ സ്മാരകഗ്രന്ഥം. സ്മർത്തവ്യപുരുഷനെ അടുത്തറിഞ്ഞവരും അകന്ന് ആരാധിച്ചവരും ആയ പല മാന്യന്മാരുടെ ലേഖനങ്ങളും ഇതിലുണ്ട്. പ്രത്യേകിച്ചും ചൂണ്ടിക്കാണിക്കപ്പെടേണ്ടവയാണ് വക്കം അബ്ദുൽഖാദരുടെ ലേഖനവും വയലോപ്പിള്ളിയുടെ കവിതയും. അവ യഥാക്രമം മുൻപറഞ്ഞ രണ്ടിനും ഉദാഹരണവുമാവും. പദ്യങ്ങൾ, കഥകൾ, വിവിധവിഷയങ്ങളായ ലേഖനങ്ങൾ ഇങ്ങനെ വേണ്ട വൈവിധ്യത്തോടുകൂടിയാണ് ഈ സ്മാരകഗ്രന്ഥം പുറപ്പെടുന്നത്. വിചാരഗൗരവമുള്ള മൂന്നു ലേഖനങ്ങളെ ഞങ്ങൾ പ്രത്യേകം ചൂണ്ടിക്കാണിച്ചുകൊള്ളട്ടെ, വിദ്വാൻ ഗോവിന്ദൻകുട്ടിനായരുടെ 'റിയലിസവും ഐഡിയലിസവും' ഡാക്ടർ ഭാസ്കരൻനായരുടെ 'ശാസ്ത്രത്തിന്റെ ഒരു വമ്പിച്ച ഉപകരണം' (ഹെയ്ൽടെലസ്കോപ്പിനെപ്പററി) സുകുമാർ അഴീക്കോടിന്റെ 'യുനെസ്കോ'. ഇത്തരം സ്മാരകഗ്രന്ഥങ്ങളിൽ കവിതകൾക്കും കഥകൾക്കും വലിയ പ്രസക്തിയൊന്നും ഞങ്ങൾ കാണുന്നില്ല. (സ്മർത്തവ്യപുരുഷനെക്കുറിച്ചുള്ള കവിതകൾ ഒഴികെ) അതുപോലെതന്നെ ഇംഗ്ലീഷ് ലേഖനങ്ങൾക്കും. പ്രൊഫ: ഹുമയൂൺ കബീറിന്റെയും ഡാക്ടർ ആർ. എൻ. പൊതുവാളിന്റെയും ലേഖനങ്ങൾ സമ്പാദിക്കാൻ കഴിഞ്ഞതു ഒരു നേട്ടംതന്നെ. പക്ഷെ അവ മലയാളത്തിൽ തർജ്ജമചെയ്തു ചേർത്താൽ എന്തു പോരായ്മയാണെന്നു മനസ്സിലാവുന്നില്ല.

ഈ സ്മാരകഗ്രന്ഥം പ്രകൃതിയിലെന്നപോലെ ആകൃതിയിലും അതിമനോഹരമായിട്ടുണ്ട്. തൽപ്രസാധകന്മാരുടെ കലാബോധം ഗ്രന്ഥത്തിന്റെ സംവിധാനത്തിലാകെതന്നെ കാണാം. ഈ സ്മാരകഗ്രന്ഥത്തിനും, സ്മാരകഗ്രന്ഥശാലയ്ക്കും സകലവിജയവും നേർന്നുകൊള്ളുന്നു.

### 2. വൈദ്യബന്ധു (പുസ്തകം 1 ലക്കം 3) കൊല്ലം.

ഡാക്ടർ ആർ. പി. പിറേറഴത്തിന്റെ പത്രാധിപത്യത്തിൽ കൊല്ലത്തുനിന്നു പ്രസിദ്ധീകരിക്കപ്പെടുന്ന ഒരു വൈദ്യമാസികയാണിതു്. വൈദ്യന്മാരുടെ മാത്രമല്ല, ആയുർവ്വേദതല്പരന്മാരായ വൈദ്യേതരന്മാരുടെയും ലേഖനങ്ങൾ ഇതിലുണ്ട്. മററു വൈദ്യശാസ്ത്രജ്ഞന്മാരുടെ ചിന്തോദ്ദീപകങ്ങളായ ലേഖനങ്ങൾകൂടി ഏതാനും സമ്പാദിക്കാൻ പ്രവർത്തകന്മാർ ശ്രമിക്കുന്നതു കൊള്ളാം. അനാവശ്യമായ സമഗ്രപ്രസ

ക്കി ഉപേക്ഷിക്കുന്നതും നന്ന്. ആ സമയംകൂടി സൃഷ്ടിപരമായ നിർദ്ദേശങ്ങൾക്ക വേണ്ടി ചെലവാക്കാമല്ലോ.

3. ടാഗോർ (പുസ്തകം 5 ലക്കം 3) കൊല്ലം.

മുടങ്ങിക്കിടന്ന 'ടാഗോർ' മാസിക വീണ്ടും പ്രവർത്തനമാരംഭിച്ചിരിക്കുന്നു. സംസ്കാരതല്പരന്മാർക്ക ഈ മാസിക പ്രിയതരമായ ഒരുപഹാരമാണ്. ഈ ലക്കത്തിൽ 'പരിഷ്ക്കാരവും സംസ്കാരവും' എന്ന വിഷയത്തെക്കുറിച്ച് ശ്രീ. പി. അനന്തൻപിള്ള ഭംഗിയായി പ്രതിപാദിച്ചിരിക്കുന്നു. ശ്രീ എ. ജി. കൃഷ്ണവാര്യരുടെ, ഗീതാജ്ഞലിയിലെ ഈശ്വരൻ, ചിന്താമധുരമായ ഒരു ഉപന്യാസമാണ്. മഹാകവിയുടെ വേദാന്തത്തെ കാണേണ്ടപോലെതന്നെ അദ്ദേഹം കണ്ടിരിക്കുന്നു. ഗീതാഞ്ജലിയിലെ സത്യസൗന്ദര്യങ്ങളുടെ സമ്മേളനത്തെ ശരിക്ക് കാണാനും കണ്ടതു ഭംഗിയായി അന്യർക്ക് മനസ്സിലാക്കിക്കൊടുക്കാനും ഇതുയും കഴിവുള്ളവർ നമ്മുടെ ഇടയിൽ അധികമില്ല. ശ്രീ. കൈനിക്കരയുടെ 'ഷേക്സ്പിയർ' കെ. സി. പിള്ളയുടെ 'സമാധാനസംരംഭം' എം. ആർ. മാധവവാര്യരുടെ 'റഷ്യയും മതവും' എന്നീ ലേഖനങ്ങളേയും ഞങ്ങൾ വായനക്കാർക്ക് സസന്തോഷം ശുപാർശചെയ്യുന്നു.

4. ലോകവാണി (പുസ്തകം 2 ലക്കം 1) മദിരാശി.

ലോകവാണി ഈ രണ്ടാംകൊല്ലത്തോടുകൂടി ഒരു 'ഡൈജസ്റ്റ്'മാസികയായി മാറിയിരിക്കുകയാണ്. 'ഡൈജസ്റ്റ്' മാസികയോ? അതെന്തൊരു സൂത്രമാണ്— എന്ന് ശുദ്ധമലയാളക്കാർ ചോദിക്കും. പല ചട്ടിയിലേയും കൂട്ടാനെടുത്ത് ഒരു ചട്ടിയിലാക്കിക്കൊടുക്കുക എന്നർത്ഥം. അതൊരു പുരോഗമന-അലങ്കാരമായിപ്പോയി എന്നുണ്ടെങ്കിൽപല ഉദ്യാനങ്ങളിലെ പൂക്കൾ പറിച്ച് ഒരു പുഷ്പഹാരം നിർമ്മിക്കുക എന്നും പറയാം. അങ്ങനെ പരിഷ്കൃതരാജ്യങ്ങളിലെല്ലാം പതിവുണ്ട്. 'റീഡേഴ്സ് ഡൈജസ്റ്റ്' എന്ന അമേരിക്കൻ മാസികയാണ് അതിൽവച്ച് ഏററവും മുമ്പൻ. പിന്നെ ബ്രിട്ടീഷ് ഡൈജസ്റ്റ്, ഏഷ്യാററിക് ഡൈജസ്റ്റ് ഇങ്ങനെ പലതും ഉണ്ട്. ഈയിടെ തമിഴിലും ഒന്നാരംഭിച്ചിട്ടുണ്ട്. മഞ്ജരി എന്നാണതിൻെറ പേര്.

അപ്പോൾ മലയാളത്തിലും അത്തരം ഒരെണ്ണത്തിന കാലമായി. ഇതാ 'ലോകവാണി' മുൻകൈയെടുത്തിരിക്കുന്നു. നല്ല ആകൃതിയിൽ ധാരാളം ലേഖനങ്ങളോടുകൂടിയാണ് ലോകവാണിയുടെ പുറപ്പാട്. ദൈവമാസികം, ഗ്രന്ഥാലോകം, ക്യാരവാൻ ഇങ്ങനെ പല മാസികകളിൽനിന്നും നല്ല ലേഖനങ്ങൾ പകർത്തിയും പരിഭാഷപ്പെടുത്തിയും ചേർത്തിട്ടുണ്ട്. പകർപ്പല്ലാത്ത നല്ല ലേഖനങ്ങളും ആവശ്യത്തിനുണ്ട്. ആകപ്പാടെ ഒരാണ്ട് വായിക്കാനുള്ള ഒരുക്ക് ഇതിൽ ഒപ്പിച്ചിട്ടുണ്ട്. അധികം മാസികകൾ വരുത്താൻ പണമില്ലാത്ത ഗ്രന്ഥശാലക്കാർക്ക് ലോകവാണി ഒരനുഗ്രഹമാണ്.

5. ലോകക്ഷേമം. (പുസ്തകം 1. ലക്കം 7) കായംകുളം.

വിവിധ വിഷയങ്ങളെപ്പററിയുള്ള ലേഖനങ്ങളടങ്ങിയ ഒരു വാരികയാണ് ഇത്. പ്രശസ്തന്മാരായ ലേഖകന്മാരുടെ കുറവുണ്ടെങ്കിലും ഉള്ളവയിൽ പലതിലും കഴമ്പുണ്ട്. പക്ഷേ വിനോദമാസികകളുടെ സ്വരവും ഭാഷയും ചില ലേഖനങ്ങളിലും കുറിപ്പുകളിലും അധികമായി കാണുന്നുണ്ട്. ലോകാനുഗ്രഹത്തിനുവേണ്ടിനില്ക്കുന്ന ഒരു വാരികയ്ക്കു അതു് ഭൂഷണമല്ല.

6. Thought. Vol 1 No. 6. Delhi. പണ്ടു് സ്റ്റേറ്റ്സ്മാൻ പത്രത്തിന്റെ പത്രാധിപത്യം പ്രശംസനീയമാംവണ്ണം വഹിച്ചിരുന്ന ആർതർമൂറിന്റെ മേൽനോട്ടത്തിൽ ഡൽഹിയിൽനിന്നു് പ്രസിദ്ധീകരിച്ചു തുടങ്ങിയിട്ടുള്ള ഒരു നല്ല വാരികയാണിതു്. രാഷ്ട്രീയവും സാമ്പത്തികവും സാംസ്കാരികവും ആയ എല്ലാ വിഷയങ്ങളേയും കുറിച്ചു് ബുദ്ധിപരമായി ചർച്ച ചെയ്യുന്ന ഈ മാസികയ്ക്കു ഉയർന്ന ഒരു തോതുണ്ടു്.

7. Mirror - Vol 2. Publicity society of India, General Patters Road. Madras.

ഒരു അർദ്ധഔദ്യോഗിക പ്രസിദ്ധീകരണമായ 'മിറർ' രണ്ടാം കൊല്ലത്തിലേക്കു പ്രവേശിച്ചിരിക്കുന്നു. കൂടുതൽ പേജുകളും (128) കൂടുതൽ ചിത്രങ്ങളും ഈ ലക്കത്തിലുണ്ടു്. ശാസ്ത്രം, ലോകസമാധാനം, പൗരസ്ത്യകല ഇവയാണു് ഇവയ്ക്കു് അഭിമതങ്ങളായ വിഷയങ്ങൾ. ഒരു ഇൻറർനാഷനൽ റിവ്യൂ എന്നു് അവകാശപ്പെടത്തക്ക ലക്ഷ്യങ്ങളും നേട്ടങ്ങളും മിററിനുണ്ടു്.

8. മലയാളി (പുസ്തകം 1. ലക്കം 2.) ബോംബെയിൽനിന്നു് ശ്രീ. കെ. എ. ചെറിയാന്റെ പത്രാധിപത്യത്തിൽ പുറപ്പെടുന്നതാണു്. ഈ മാസിക. ഒന്നു രണ്ടു നല്ല ലേഖനങ്ങളും കുറെവൃത്താന്തങ്ങളും ചില നിരീക്ഷണങ്ങളുംഒക്കെ ചേർന്നു് ഒരവിയൽ മട്ടാണു് ഈ മാസികയിൽ കാണുന്നതു്. സി. ഐ. രാമൻനായരുടെ ഫലിതലേഖനം വായിക്കാൻകൊള്ളാം. സെയ്തുമുഹമ്മദിന്റെ എ. ബാലകൃഷ്ണപിള്ളയെപ്പറ്റിയുള്ള ലേഖനം കെ. ആർ. രാമകൃഷ്ണന്റെ 'സാഹിത്യകാരന്മാരോടുള്ള അഭ്യർത്ഥന, ഇവയെ ഞങ്ങൾ പ്രത്യേകം ശുപാർശചെയ്യുന്നു.

മലയാളിയുടെ മട്ടിലും ഉള്ളടക്കത്തിലും കുറേക്കൂടി ഈടും ഭംഗിയും ഉണ്ടായിക്കാണാൻ ആഗ്രഹിക്കുന്നു.

# ഇന്ത്യയിലെ ഗ്രന്ഥകാരന്മാരുടെ നില



കെ. ഏ. അബ്ബാസ്

[ഭാരതീയ സാഹിത്യങ്ങളുടെ ഭാവിയെക്കുറിച്ച് ഒരു ഗ്രന്ഥകാരനെന്ന നിലയ്ക്ക് പണ്ഡിററ് നെഹ്റു തന്റെ വിദഗ്ദ്ധമായ ചില നിരീക്ഷണങ്ങൾ പത്രദ്വാരാ പ്രസിദ്ധപ്പെടുത്തുകയുണ്ടായല്ലോ. സംസ്കൃതസാഹിത്യത്തെയും സാങ്കേതിക സംജ്ഞകളെയും മററും കുറിച്ചുള്ള ചർച്ചകൾ അടങ്ങിയ ആ പ്രബന്ധത്തിന്റെ ഒരനുബന്ധമെന്ന മട്ടിൽ ശ്രീ അബ്ബാസ് എഴുതിയതാണ് ഈ ലേഖനം.]

....പണ്ഡിതജി പരാമർശിച്ചിട്ടുള്ള ചില കാര്യങ്ങൾ എനിക്കറിയാൻ ഇടയായിട്ടുണ്ട്. "നിരാല" എന്ന പേരിലറിയപ്പെടുന്ന സുപ്രസിദ്ധനായ ഹിന്ദി കവി (ഇന്നു ജീവിച്ചിരിക്കുന്ന ഹിന്ദി കവികളിൽ അഗ്രഗണ്യൻ ഇദ്ദേഹമാണ്.) ഒരഡസൻ കവിതാസമാഹാരങ്ങൾ പ്രസിദ്ധപ്പെടുത്തിയിട്ടുണ്ട്. ഓരോന്നും പല പതിപ്പുകൾ ചിലവായിട്ടുമുണ്ട്. എന്നിട്ടും ഈയിടെ അദ്ദേഹം കഠിനമായ രോഗബാധിതനായിക്കിടന്നപ്പോൾ ആവശ്യമുള്ള മരുന്നു വാങ്ങാൻപോലും പണം അദ്ദേഹത്തിന്റെ കയ്യിലില്ലായിരുന്നു. അദ്ദേഹത്തിന്റെ പുതിയ പുസ്തകങ്ങളുടെ റോയൽററിവകയിൽ എന്തെങ്കിലും കുടിശ്ശിക കിട്ടുവാനുണ്ടോ എന്നു സ്നേഹിതന്മാർ പ്രസാധകന്മാരെ സമീപിച്ചന്വേഷിച്ചപ്പോൾ യാതൊരു റോയൽററിയും കിട്ടുവാനില്ലെന്നും അവയുടെ പകർപ്പവകാശം പൂർണ്ണമായി അവർ വിലയ്ക്കു വാങ്ങിയിരിക്കയാണെന്നും അറിയാൻ സാധിച്ചു. എന്തുവിലയ്ക്കാണെന്നോ? നൂറുറുപ്പികയ്ക്ക്! അമ്പതുറുപ്പികയ്ക്ക്! ഇന്നു ജീവിച്ചിരിക്കുന്ന ഏററവും പ്രമുഖനായ ഹിന്ദി കവിയുടെ കവിതാസമാഹാരങ്ങൾ മുഴുവനും—വരാൻ പോകുന്ന ശതാബ്ദങ്ങളിൽ വായിച്ചാസ്വദിക്കപ്പെടുന്ന കവിതകൾ, നൂറു പതിപ്പുകൾ ഇനിയും അച്ചടിക്കപ്പെടുന്ന കവിതകൾ നൂറുറുപ്പികയ്ക്കു. ഒരുപക്ഷേ രോഗിയും പട്ടിണിക്കാരനുമായ കവിയെ ബുദ്ധിമുട്ടിച്ച് വെറും 50 ക. കൊടുത്ത് എല്ലാക്കാലത്തേയ്ക്കുമുള്ള അവകാശം എഴുതിവാങ്ങിക്കുവാൻ കഴിഞ്ഞേയ്ക്കും.

ഹിന്ദിയിലോ ഉറുദുവിലോ ഒരു നോവലെഴുത്തുകാരന് 500 പേജുള്ള ഒരു നോവലിന് (ഇതെഴുതാൻ ഒന്നോ രണ്ടോ കൊല്ലം വേണ്ടിവരും) 500 ക. അഡ്വാൻസ് കിട്ടുന്നപക്ഷം—അതായത് പ്രതിമാസം 25 ക. പ്രതിഫലം അതൊരു ഭാഗ്യമായി കണക്കാക്കണം. പലപ്പോഴും അതു "മൊത്തവില"യായിരിക്കും. പിന്നെ യാതൊരു റോയൽററിയുമില്ല. ആ ഗ്രന്ഥം എത്ര പതിപ്പ് അച്ചടിച്ചാലും. ഉറുദുവിലെ ഏററവും പ്രശസ്തനായ കഥാകൃത്ത് കൃഷൻചന്ദർക്കുപോലും തന്റെ പ്രഥമ നോവലിന്റെ എല്ലാ അവകാശങ്ങളും 500 ക യ്ക്കു വിൽക്കേണ്ടിവന്നു. 300 പേജോളം വരുന്ന ഒരു ചെറുകഥാസമാഹാരത്തിന് സാധാരണ ഒരു ഗ്രന്ഥകാരന് 150-200 ക-യിൽ കൂടു

തൽ പ്രതീക്ഷിക്കാൻ സാദ്ധ്യമല്ല—അതായതു് പേജിന് എട്ടണ! അതേസമയത്തു ചില ബ്രിട്ടീഷ് ഗ്രന്ഥകാരന്മാർക്ക് വാക്കിന് എട്ടണയും ചില അമേരിക്കൻ ഗ്രന്ഥകാരന്മാർക്ക് വാക്ക് ഒന്നിന് ഒരു ഡോളറും ലഭിക്കുന്നു. ഒരു ലോകസഞ്ചാരത്തിനുശേഷം (അതിന് എനിക്ക് 5000 ക. ചിലവായി) ഞാൻ ഉറദുവിൽ എഴുതിയ സഞ്ചാരവിവരണഗ്രന്ഥത്തിന് 150 ക. മാത്രമാണ് എനിക്കു പ്രതിഫലം കിട്ടിയതു്!

കഴിഞ്ഞ ഒരു ദിവസം, ഉറദുവിൽ പ്രചുരപ്രചാരം സിദ്ധിച്ചിട്ടുള്ള പതിനാറിൽ കുറയാത്ത ഗ്രന്ഥങ്ങളെഴുതിയ, ഒരു സാഹിത്യകാരനുമായി ഞാൻ സംസാരിക്കയുണ്ടായി. അദ്ദേഹത്തിന്റെ പല ഗ്രന്ഥങ്ങളുടെയും നിരവധി പതിപ്പുകൾ പ്രസിദ്ധംചെയ്തിട്ടുണ്ടു്. അവയിൽനിന്നെല്ലാംകൂടി പ്രതിമാസം 200 ക പോലും ലഭിക്കാൻ സാധിക്കുന്നില്ല. ഇംഗ്ലണ്ടിലോ അമേരിക്കയിലോ ആണെങ്കിൽ ഇത്തരമൊരു സാഹിത്യകാരൻ ഇന്നൊരു കോടീശ്വരനായിരിക്കും.

## ഗ്രന്ഥകാരന്മാർ യോജിക്കുക

പണ്ഡിതജിയുടെ ഗുണദോഷംപോലും ചില പ്രസാധകന്മാരുടെ ഹൃദയങ്ങളെ അലിയിപ്പിക്കുമോ എന്നു് എനിക്കു സംശയമാണ്. (വൈകുന്നേരം ഏതാനും "പെഗ്" (മദ്യത്തിന്റെ അളവു്) കഴിക്കാറുള്ള ഒരു ഗ്രന്ഥകാരനായ സ്നേഹിതൻ എനിക്കുണ്ടു്. ഒരു ദിവസം നാലാമത്തെ "പെഗ്" കഴിച്ചശേഷം അദ്ദേഹം പറഞ്ഞു: "ഞാൻ പറയുന്നതു വിശ്വസിക്കുക, ഞാൻ എന്നെങ്കിലും ഒരു പ്രസാധകനായാൽ എന്നെയും വിശ്വസിച്ചുപോകരുതു്.") മാത്രമല്ല, ഗ്രന്ഥകാരന്മാർ അറിഞ്ഞുകൊണ്ടുതന്നെ തങ്ങളുടെ അവകാശങ്ങൾ തികച്ചും നിയമവിധേയമായ രീതിയിൽ എഴുതിക്കൊടുക്കുമ്പോൾ, പ്രസാധകന്മാർ ഷൈലോക്കിനെപ്പോലെ ഇറച്ചിക്കുവേണ്ടി ശഠിച്ചാൽ അവരെങ്ങിനെ കുററക്കാരാകും എന്നു ചോദിക്കാറുമുണ്ടു്. ഗ്രന്ഥകാരനാകട്ടെ അത്യാവശ്യം വരുന്ന ഘട്ടത്തിൽ പിശുക്കനായ പ്രസാധകനോടു വിലപേശാനുള്ള കഴിവില്ലാതെയും വരുന്നു. കിട്ടാവുന്നിടത്തോളം പണം വാങ്ങിക്കൊണ്ടു അയാൾ പ്രസാധകൻ കാണിക്കുന്ന ഏതു കടലാസിലും—പലപ്പോഴും, വായിക്കാതെ തന്നെ—ഒപ്പുവച്ചുകൊടുക്കുന്നു! ഇങ്ങിനെ നൽകപ്പെട്ടിട്ടുള്ള ഗ്രന്ഥങ്ങളുടെ പുതിയ പതിപ്പുകൾ സ്വയം പ്രസിദ്ധപ്പെടുത്താൻ ഇന്നു് യു. പി—യിൽ സമാദരണീയമായ ഒരു സംരംഭം ചില ഗ്രന്ഥകാരന്മാരാരംഭിച്ചിട്ടുണ്ടു്. പ്രസാധകന്മാർക്കു പരാതിയുണ്ടെങ്കിൽ അവർ കോടതിയിലേക്കു പോകട്ടെ. പക്ഷെ, ഇതുകൊണ്ടു് ചുരുക്കം ചില ഗ്രന്ഥകാരന്മാരുടെ പ്രശ്നമേ പരിഹരിക്കപ്പെടുന്നുള്ളൂ. അവർക്കു തങ്ങളുടെ പഴയ ഗ്രന്ഥങ്ങളെ പ്രസാധകന്റെ പിടിയിൽനിന്നു വിമുക്തമാക്കിയെടുക്കാൻ കഴിഞ്ഞേക്കാം. എന്നാൽ ഇന്നാവശ്യമുള്ളതു് ഓരോ പ്രവിശ്യയിലും ഗവമ്മെണ്ടു നിയമിക്കുന്ന ഓരോ സാഹിത്യട്രിബ്യൂണലാണ്. ഇവക്കു്, പ്രസാധകന്മാരും ഗ്രന്ഥകാരന്മാരും തമ്മിലുള്ള കരാറുകൾ പരിശോധിക്കാനും, കരാർവ്യവസ്ഥ ഗ്രന്ഥകാരന്മാരെ സംബന്ധിച്ചിടത്തോളം നീതിപൂർവ്വകമല്ലെങ്കിൽ അവ അസാധുവാക്കുന്നതിനും ഉള്ള അധികാരമുണ്ടായിരിക്കണം.

ഗ്രന്ഥകാരന്മാരുടെ അവകാശങ്ങളെക്കുറിച്ചും അവ എങ്ങിനെ പരിരക്ഷിക്കാമെന്നതിനെക്കുറിച്ചും, ശ്രദ്ധാപൂർവം അന്വേഷിക്കുന്നതിന് ഒരു അഖിലേന്ത്യാ ഗ്രന്ഥകാരകമ്മിററി രൂപവൽക്കരിക്കണമെന്നും ഞാൻ

നിർദ്ദേശിക്കുന്നു. ഗ്രന്ഥകാരന്മാരുടെ നില ഉയർത്തുന്നതിനു നിയമപരമായും ധനസംബന്ധമായും എന്തു സഹായങ്ങളാണു് ചെയ്തുകൊടുക്കേണ്ടതെന്നു അവർക്കു കേന്ദ്ര-പ്രവിശ്യാഗവൺമെന്റുകളോട് ശുപാർശ ചെയ്യാവുന്നതാണു്. ഉദാഹരണമായി ഒരു ഗ്രന്ഥം എഴുതുന്ന അവസരത്തിൽ തന്റെ ആവശ്യങ്ങൾക്കുവേണ്ടി ഗ്രന്ഥകാരനു പണം കിട്ടുന്ന ഒരു ഫണ്ടു് ഉണ്ടെങ്കിൽ, ഗ്രന്ഥം പ്രസിദ്ധീകരിച്ചതിനുശേഷം പലിശകൂടാതെ ആ പണം മടക്കിക്കൊടുക്കുവാൻ കഴിയും. അങ്ങിനെയായാൽ ഏതാനും ഉറുപ്പിക മുൻകൂർ കിട്ടുന്നതിനുവേണ്ടി തന്റെ എല്ലാ അവകാശങ്ങളും ഒരു പ്രസാധകനു എഴുതിക്കൊടുക്കുവാൻ ഗ്രന്ഥകാരൻ നിർബന്ധിതനാവുകയില്ല.

ഈ കമ്മിററിയിലേക്കു ഞാൻ താഴെ പറയുന്ന പേരുകൾ നിർദ്ദേശിക്കുന്നു.

| | |
|---|---|
| പണ്ഡിത് ജവഹർലാൽ നെഹ്റു | (അദ്ധ്യക്ഷൻ) |
| മഹാദേവിവർമ്മ | (ഹിന്ദി) |
| മുൽക്ക്രാജ് ആനന്ദ് | (ഇംഗ്ലീഷ്) |
| കൃഷൻ ചന്ദർ | (ഉർദ്ദു) |
| മാമാ വരേർക്കർ | (മറാത്തി) |
| കെ. എം. മുൻഷി | (ഗുജറാത്തി) |
| സവാർ ഗുരുബക്ഷ്സിങ്ങ് | (പഞ്ചാബി) |

ബംഗാളി, തമിഴ്, തെലുങ്ക്, കന്നടകം, മലയാളം മുതലായ ഭാഷകളിൽനിന്നും ഓരോ പ്രതിനിധികൾ കമ്മററിയിലുണ്ടായിരിക്കണം. ഗ്രന്ഥകാരന്മാർക്കുവേണ്ടിയുള്ള സമരം ഗ്രന്ഥകാരനായ നെഹ്റു ഏറെറടുത്തു കഴിഞ്ഞിരിക്കുന്നതിനാൽ, പ്രായോഗികമായി എന്തെങ്കിലും ചെയ്യുവാൻ പ്രധാനമന്ത്രി ശ്രദ്ധിക്കേണ്ടതുണ്ടു്.

## കൂടുതൽ ഗ്രന്ഥങ്ങൾ വാങ്ങുക

പൊതുജനങ്ങൾ കൂടുതൽ ഗ്രന്ഥങ്ങൾ വാങ്ങുന്നതനുസരിച്ചു ഗ്രന്ഥകാരന്മാരുടെ നിലയും ഉയരും. ഒരു പുസ്തകത്തിന്റെ ആയിരം പ്രതികളെങ്കിലും ഒരു കൊല്ലത്തിൽ വിററഴിയാത്തപക്ഷം എത്ര സത്യസന്ധനായ പ്രസാധകനുപോലും ഗ്രന്ഥകാരനു ന്യായമായ പ്രതിഫലം കൊടുക്കുവാൻ സാധിച്ചുവെന്നു വരികയില്ല. ഇന്ത്യയിലെ ഗ്രന്ഥങ്ങളുടെ മാർക്കററ് അഭിവൃദ്ധിപ്പെടണമെങ്കിൽ സാക്ഷരത്വവും, ജനങ്ങളുടെ വാങ്ങുവാനുള്ള കഴിവും വർദ്ധിക്കേണ്ടത്യാവശ്യമത്രെ. അതിനു നമുക്കു കാത്തിരിക്കേണ്ടതുണ്ടു്. ഇന്നത്തെ നിലയ്ക്കുതന്നെ പലർക്കും കൂടുതൽ ഗ്രന്ഥങ്ങൾ വാങ്ങാൻ കഴിയും; ഇന്നത്തേതിലും കൂടുതലായി അവർ വാങ്ങുകയും വേണം.

ഗ്രന്ഥങ്ങൾ വാങ്ങുന്ന ചുരുക്കം ആളുകൾതന്നെ; ഇന്ത്യാക്കാരായ ഗ്രന്ഥകാരന്മാർ ഇന്ത്യയിൽനിന്നു പ്രസിദ്ധീകരിച്ചിട്ടുള്ള ഏററവും നല്ല ഗ്രന്ഥങ്ങളെ നിന്ദാപൂർവ്വം വിഗണിച്ചിട്ടു് ഇംഗ്ലീഷ്-അമേരിക്കൻ പ്രസിദ്ധീകരണങ്ങൾ വാങ്ങുകയാണു് ചെയ്യുന്നതു്. ഇന്ത്യാക്കാരനായ ഒരു ഗ്രന്ഥകാരൻ അവരുടെ ശ്രദ്ധയിൽപ്പെടണമെങ്കിൽ അയാളുടെ ഗ്രന്ഥം ഇംഗ്ലണ്ടിൽനിന്നു പ്രസിദ്ധപ്പെടുത്തണം. അതല്ലെങ്കിൽ അയാൾ ഇന്ത്യയിലെ പ്രധാനമന്ത്രിയായിരിക്കണം. ഇംഗ്ലീഷ് വിദ്യാഭ്യാസം സിദ്ധിച്ച വായനക്കാരിൽ മിക്കവർക്കും, തങ്ങളുടെ മാതൃഭാഷകളിൽ എന്തെങ്കിലും ഗ്രന്ഥങ്ങൾ പ്രസിദ്ധപ്പെടുത്തുന്നുണ്ടോ എന്നുപോലും നിശ്ചയമില്ല.

ഇത്തരം ദുരഭിമാനവും അപകർഷതാബോധവും പ്രസാധകന്മാരെയും ബാധി

ച്ചിട്ടുണ്ട്. പുസ്തകശാലകളിൽ ഇന്ത്യൻ പ്രസിദ്ധീകരണങ്ങൾ, അസ്പൃശ്യരെപ്പോലെ ഒരു കോണിൽ തള്ളപ്പെട്ടിരിക്കും. അതേസമയത്തു് വിദേശപ്രസിദ്ധീകരണങ്ങൾ ഏററവും ഭംഗിയായി പ്രദർശിപ്പിക്കപ്പെടുകയുംചെയ്യും. വലിയ പുസ്തകവ്യാപാരികൾ "നാട്ടുകാരെ"ഴുതിയ "നാട്ടുഭാഷാ" ഗ്രന്ഥങ്ങൾ വില്പന നടത്തുകതന്നെയില്ല. ബോംബെയിൽപോലും ഹിന്ദി, ഉർദ്ദു, ഗുജറാത്തി, മറാത്തി എന്നീ ഭാഷകളിൽ ഉള്ള ഗ്രന്ഥങ്ങൾ വിൽക്കുന്ന ഒരു നല്ല പുസ്തകശാല പോലുമില്ല.

ഞാൻ ഈ ചോദ്യങ്ങൾ അലഹബാദ് സർവകലാശാലയിലെ പല വിദ്യാർത്ഥികളോടും ചോദിച്ചു. നൈരാശ്യജനകമായ മറുപടികളാണെനിക്കു കിട്ടിയതു്. വായനക്കാർക്കു് ഈ ചോദ്യങ്ങൾ സ്വയം ചോദിക്കാവുന്നതാണു്. കഴിഞ്ഞവർഷം നിങ്ങൾ എത്ര ഗ്രന്ഥങ്ങൾ വായിച്ചു? എത്ര ഗ്രന്ഥങ്ങൾ വാങ്ങി? ഇവയിൽ എത്രയെണ്ണം ഇന്ത്യയിൽ പ്രസിദ്ധീകരിക്കപ്പെട്ടതാണു്? ഇവയിൽ ഇന്ത്യൻഭാഷയിലുള്ള ഗ്രന്ഥങ്ങൾ എത്ര? നിങ്ങൾ ഗ്രന്ഥങ്ങൾക്കു് എത്ര രൂപ ചെലവാക്കുന്നു? സിനിമയ്ക്കു് എത്ര ചെലവാക്കുന്നു?

ഉത്തരങ്ങൾ എനിക്കയയ്ക്കരുതു്. നിങ്ങൾ തന്നത്താൻ സൂക്ഷിച്ചുകൊള്ളുക. അപ്പോൾ നിങ്ങൾക്കറിയാൻ സാധിക്കും, എന്തുകൊണ്ടാണു് ഇന്ത്യൻ ഗ്രന്ഥകാരന്മാർ പട്ടിണി കിടക്കുന്നതു്, അവരിൽ പലരും എന്തുകൊണ്ടാണു് സാഹിത്യവുമായി ബന്ധമില്ലാത്ത തൊഴിലുകളിലേർപ്പെടുന്നതു്, എന്തുകൊണ്ടാണു് സാഹിത്യകാരന്മാരായി കഴിഞ്ഞുകൂടുന്നവർ ശിഥിലാരോഗ്യവാന്മാരായും ശിഥിലഹൃദയന്മാരായും തീരുന്നതു്, എന്തുകൊണ്ടാണു് കൂടുതൽ നല്ല പുസ്തകങ്ങൾ എഴുതുകയും പ്രസിദ്ധപ്പെടുത്തുകയും ചെയ്യാതിരിക്കുന്നതു് എന്നു്.

എന്റെ തൊഴിലിനെത്തന്നെ പുകഴ്ത്തുന്നു എന്ന കുററാരോപണം സഹിച്ചുകൊണ്ടു തന്നെ ഞാൻ നിങ്ങൾക്കു് ഒരു മുദ്രാവാക്യം നൽകുന്നു "നിങ്ങൾക്കു് കൂടുതൽ നല്ല ഗ്രന്ഥങ്ങൾ വേണമെങ്കിൽ, കൂടുതൽ ഗ്രന്ഥങ്ങൾ വാങ്ങുക" (സംഗ്രഹം)

അന്യപത്രങ്ങൾ

## സാഹിത്യപരിഷത്തു്

### 20-ാമതു സമ്മേളനം

സമസ്തകേരള സാഹിത്യപരിഷത്തിന്റെ ഇരുപതാം വാർഷികസമ്മേളനം ഇക്കുറി നീലേശ്വരത്തുവെച്ചു ഭംഗിയായി നടന്നിരിക്കുന്നു. സാഹിത്യപരിഷത്തിനെക്കൊണ്ടു് എന്തു പ്രയോജനമുണ്ടായി, അതൊരു വെറും ഉത്സവമല്ലേ, പിരിച്ചുവിടേണ്ട സംഘടനകളിൽ ഒന്നല്ലേ പരിഷത്തു് എന്നെല്ലാം ചോദിക്കുന്നവർക്കു് വള്ളത്തോൾ, പരിഷത്തിന്റെ മണ്ഡപത്തിൽ നിന്നുകൊണ്ടു്, സമുചിതമായ മറുപടി നൽകിയിരിക്കുന്നു. പരിഷത്തിനെക്കൊണ്ടു് പല പ്രയോജനങ്ങളും ഉണ്ടായിട്ടുണ്ടു്. മറെറാന്നുമില്ലെങ്കിൽ പലരെക്കൊണ്ടും, സാഹിത്യ വിഷയകമായി സ്പഷ്ടമാംവണ്ണം ചിന്തിപ്പിക്കുവാൻ പരിഷത്തിനു സാധിച്ചിട്ടുണ്ടു്. പോരെങ്കിൽ സമസ്തകേരളസാഹിത്യ പരിഷത്തിന്റെ എതിർശക്തികളായിത്തീരുവാൻ കൊതിക്കുന്ന സംഘടനകൾ വല്ലതുമുണ്ടെങ്കിൽ അവയ്ക്കും ബീജാവാപം ചെയ്തതു പരിഷൽസമ്മേളനങ്ങളാണെന്നു പറയാം. സർവ്വോപരി പരിഷൽസമ്മേളനങ്ങൾക്കു് ഒരുത്സവമായയുണ്ടെന്ന വാദം സമ്മതിക്കുന്നതായാൽ

പോലും ദോഷമെന്തുള്ളൂ? * ഉത്സവങ്ങൾ ജീവിതത്തിൽ അനാവശ്യങ്ങളാണോ? അവയ്ക്കു് സാമാന്യമായ ഒരു സ്ഥാനമില്ലേ? കാര്യനിർവ്വഹണം ഈവക സമ്മേളനങ്ങളുടെ ചുമതലയാക്കികല്പിച്ചുകൂടാത്തതാകുന്നു. അതിന്നു ലഘുവായ ഒരു കർമ്മസമിതി വേറെയുണ്ടാവണം, ഉണ്ടുതാനും. കവിഞ്ഞാൽ, സാഹിത്യകുതുകികളുടെ അഭിപ്രായഗതി എങ്ങിനെയിരിക്കുന്നു എന്നൊരു സൂചന നൽകാൻ മാത്രമേ ഈ വക സമ്മേളനങ്ങളെക്കൊണ്ടു് ഉദ്ദേശിക്കാവൂ. അവയുടെ ഉത്സവച്ഛായ നഷ്ടപ്പെടുത്തുന്നതു നിരുപദ്രവമായ ഒരാനന്ദം അനുഭവിപ്പാനുള്ള സൌകര്യത്തെ വെറുതെ കളയുകയാവും. അന്യോന്യം കണ്ടു പരിചയപ്പെടുവാനും സൌഹൃദം വളർത്തുവാനും ആശയങ്ങൾ വിനിമയം ചെയ്യുവാനും ഈ സമ്മേളനങ്ങൾ അവസരമുണ്ടാക്കുന്നു എന്നതുതന്നെ അവയുടെ പ്രയോജനമല്ലയോ?

ഇക്കുറി പരിഷത്തു് സമ്മേളിച്ചതു് നീലേശ്വരത്താണെന്നതു് സവിശേഷമായ പ്രാധാന്യം അർഹിക്കുന്ന ഒരു സംഗതിയാണു്. വള്ളത്തോൾ ചൂണ്ടിക്കാണിച്ചതുപോലെ വടക്കൻ മലയാളം എന്നു വിളിക്കേണ്ട ആ പ്രദേശം ഇന്നു തെക്കൻകർണ്ണാടകമെന്ന ജില്ലയിൽപെട്ടാണു് കിടക്കുന്നതു്. ആ വൈപരീത്യം അചിരേണ മാറണം. അതൊരു തനി മലയാളി പ്രദേശമാണെന്നതു് നിരാക്ഷേപമായി ആരും സമ്മതിക്കുന്ന പരമാർത്ഥമാകുന്നു. മലയാള സാഹിത്യത്തിന്നു് ആ പ്രദേശങ്ങളിൽനിന്നുണ്ടായിട്ടുള്ള നേട്ടങ്ങൾ ചെറുതല്ല. നീലേശ്വരത്തു് “കുട്ടമത്ത് നഗരി”യിലാണു് പരിഷത്ത് സമ്മേളിച്ചതു്. അടുത്ത കാലത്തു് അന്തരിച്ചുപോയ ആ സാഹിത്യ നായകന്റെ—കുട്ടമത്തിന്റെ—ശിശു നിർവ്വിശേഷമായ നിഷ്കളങ്കത അടുത്തറിഞ്ഞവരാരും ഒരു കാലത്തും മറക്കുകയില്ല. അങ്ങിനെ അറിഞ്ഞവരിൽ എന്തെല്ലാം മധുരസ്മരണകൾ, ‘കുട്ടമത്ത് നഗര’മെന്ന പേർതന്നെ പൊന്തിച്ചുകൊണ്ടു വരുന്നില്ല' സമ്മേളനത്തിന്റെ വകയായി ഉപഹാരവും വീരശൃംഖലയും സമ്മാനിക്കപ്പെട്ട പി. കുഞ്ഞിരാമൻനായർ സമ്മേളനസ്ഥലത്തുനിന്നു് അധികം ദൂരത്തല്ല ജനിച്ചതും വളർന്നതും. ഇന്നത്തെ മലയാളസാഹിത്യത്തിൽ അദ്ദേഹം വഹിക്കുന്ന ഉന്നതസ്ഥാനം പരിഷൽസമ്മേളനംതന്നെ വ്യക്തമാക്കിയതുമാണല്ലൊ.

മദിരാശിഗവർമ്മെൻറു് ആസ്ഥാനകവിയായി അവരോധിച്ചിട്ടുള്ള വള്ളത്തോൾ പണ്ടേ മുതൽതന്നെ നമ്മുടെ ഹൃദയങ്ങളിൽ ചെങ്കോൽ നടത്തിത്തുടങ്ങിയതാണു്. എങ്കിലും, പുതിയ പദവിയെ, നാം സ്വാതന്ത്ര്യാവാപ്തിയോടുകൂടി നമ്മുടെ ഭാഷാസ്നേഹത്തിന്നു പ്രകാശനസൌകര്യം ലഭിക്കുന്നു എന്നുള്ളതിന്റെ ഒരു തെളിവെന്ന നിലയിൽ നാം സ്വാഗതം ചെയ്യുന്നു. വള്ളത്തോളിന്റെ മറുപടി പ്രസംഗം ആ പഴയ ആവേശത്തെയും ആ പഴയ സംസ്കാരസമ്പത്തിനെയും ആ പഴയ അനർഗ്ഗളവും അനായാസവുമായ സരസ്വതീപ്രവാഹത്തെയും ഒരിക്കൽകൂടി നമുക്കനുഭവപ്പെടുത്തി. ഉള്ളൂരിന്നു അനാരോഗ്യം നിമിത്തം ഇക്കുറി സമ്മേളനത്തിൽ സംബന്ധിക്കുവാൻ കഴിഞ്ഞില്ല. ആ മഹാനായ ആചാര്യന്റെ നേരെ സമ്മേളനത്തിന്നുള്ള ഭക്തി രേഖപ്പെടുത്തി, അദ്ദേഹത്തിന്നു ആയുരാരോഗ്യങ്ങൾ നേർന്നു. അതു സമുചിതവുമായിരുന്നു. പല വിടവുകളും നികത്താനും പല പോരായ്മകളും ശരിപ്പെടുത്താനും പല വീഴ്ചകളും തിരുത്താനും പോന്ന പണ്ഡിതാഗ്രണി ആററൂർ കൃഷ്ണ

* പട്ടിണിക്കാലത്തു് ചെലവിന്നു കുറേ പരിമിതി വേണമെന്നു മാത്രം.

പിഷാരടിയുടെ സാന്നിധ്യം സമ്മേളനത്തിന്നു സുപ്രസന്നമായ ഒരു ഗംഭീരത നൽകി. നിരൂപണഗവേഷണങ്ങളിൽ, പഴയ മട്ടിലാണെങ്കിലും, ഒട്ടും കുറയാത്ത പ്രാഗത്ഭ്യം പ്രദർശിപ്പിച്ചുപോന്ന വടക്കുംകൂർ രാജരാജവർമ്മയും പഴയ കൂട്ടത്തിലൊരു തലമുതിന്ന ആളായി അവിടെ ഉണ്ടായിരുന്നു.

ഇവരെല്ലാം പഴമക്കാരാണു്, പുതിയസാഹിത്യത്തിന്റെ വിദ്യകൾ വശമില്ലാത്തവരാണു് എന്നൊരാക്ഷേപമുണ്ടായേക്കാം. അങ്ങിനെയാവാം പക്ഷെ, സാഹിത്യത്തിന്റെയും പാണ്ഡിത്യത്തിന്റെയും ഏതെങ്കിലും അംശങ്ങൾക്കു സ്ഥിരമായ മൂല്യമുണ്ടെങ്കിൽ, ഇവരുടെ സാഹിത്യസംഭാവനകൾ ആ മൂല്യത്താൽ അനുഗൃഹീതങ്ങളാണല്ലൊ. ഉൽകൃഷ്ടമായ പുരോമുഖാംശങ്ങൾക്കും സമ്മേളനത്തിൽ വേണ്ടതിൻവണ്ണം പ്രാതിനിധ്യം ലഭിച്ചിരുന്നു. ശ്രീ. ഉള്ളാട്ടിൽ ഗോവിന്ദൻകുട്ടിനായർ, വെണ്ണിക്കുളം ഗോപാലക്കുറുപ്പ്, എസ്. ഗുപ്തൻനായർ, സുകുമാർ അഴിക്കോട്ട് തുടങ്ങിയ ഓജസ്വികളായ ചെറുപ്പക്കാർ, അഭിനവപുരോഗമനവാദികളുടെ ക്ഷേത്രത്തിൽ പുരോഹിതന്മാരാവാൻ ക്ഷണിക്കപ്പെട്ടിട്ടില്ലെങ്കിൽ അതിന്നു കാരണം അവരുടെ പുരോമുഖപ്രയാണത്തിന്റെ ഊക്കു കുറവായതല്ലതന്നെ. അവർ ധർമ്മബോധത്തിന്റെ ഉറന്നവടി കൈവിടാതെ മുന്നോട്ടു ഞെളുപായുന്നവരാണു്. അങ്ങിനെ ശുദ്ധവും കാതലുള്ളതുമായ എല്ലാ സാഹിത്യവിഭാഗങ്ങൾക്കും പരിഷത്സമ്മേളനത്തിൽ പ്രാതിനിധ്യം ലഭിച്ചിരുന്നു. കലാപരിപാടികളും സമ്മേളനത്തിന്റെ ഒരു പ്രധാനവിഭാഗമായിരുന്നു. പുതിയ ഒരുത്സാഹവും ഉണർവും അവിടെ സന്നിഹിതരാവാൻ സാധിച്ചവർക്കൊക്കെ കൈവന്നിരിക്കുമെന്നാണു ഞങ്ങളുടെ വിശ്വാസം. സമ്മേളനത്തിന്റെ വിജയത്തിന്നു ഹേതുഭൂതരായ എല്ലാവർക്കും അതിൽ അഭിമാനത്തിന്നും സംതൃപ്തിക്കും അവകാശമുണ്ടു്. ഈ വക സമ്മേളനങ്ങളുടെ ഉത്സവച്ഛായയ്ക്കുള്ള പ്രാധാന്യം അവ സാഹിത്യാഭിരുചിയെ ഉദ്ദീപിപ്പിക്കുവാൻ സഹായിക്കുന്നു എന്നുള്ളതാണു്. അത്രയുംകൊണ്ടു പ്രവർത്തകന്മാർക്കു ചാരിതാർത്ഥ്യമടയുകയും ചെയ്യാം. (മാതൃഭൂമിയുടെ മുഖപ്രസംഗം)

## പുരോഗമനസാഹിത്യ സമ്മേളനം ൪-ാം വാർഷികം

ഇക്കഴിഞ്ഞ മെയ് 5, 6, 7 എന്നീ തീയതികളിൽ കൊല്ലത്തുവച്ച് നടന്ന പുരോഗമനസാഹിത്യസമ്മേളനം കേരളത്തിലെ സഹൃദയന്മാരുടെ ശ്രദ്ധയെ ആകർഷിച്ച ഒരു സംഭവമാണു്. അഖിലലോക-പ്രശസ്തിയുള്ള ശ്രീ. കെ. എ. അബ്ബാസാണു് സമ്മേളനം ഉൽഘാടനം ചെയ്തതു് എന്ന വസ്തുത പ്രസ്തുതസമ്മേളനത്തിനു് കൂടുതൽ പ്രാധാന്യം നൽകുകയും ചെയ്തു.

"രൂപഭദ്രതാ'വാദവും, അതിനെതിരായുള്ള ജനകീയ സാഹിത്യ'വാദവും മറവും കൊണ്ടു് കേരളസാഹിത്യാന്തരീക്ഷം മുഖരിതമായിത്തുടങ്ങിയിട്ടു് കാലം കുറച്ചായി. ഈ വാദപ്രതിവാദങ്ങൾ നിർമ്മാണപരമായിരുന്നെങ്കിൽ നാമെല്ലാം അതിലാഹ്ലാദിച്ചേനെ! പക്ഷെ അന്യോന്യം 'പിന്തിരിപ്പൻ' തുടങ്ങിയ മുദ്രകളടിക്കാനും, അപലപിക്കാനും മാത്രമാണു് ഇതിലധികം സാഹിത്യകാരന്മാരും തങ്ങളുടെ വാദങ്ങളുപയോഗിക്കുന്നതു് എന്നതു് തികച്ചും വേദനാജനകമാണു്. ചരിത്രം നിർമ്മിച്ചുകൊണ്ടിരിക്കുന്ന ഈ കാലഘട്ടത്തിൽ കേരളത്തിലെ ജനതയ്ക്കു് ഉത്തേജനം നൽകാനും

അവരെ പുരോഗതിയിലേയ്ക്കു് നയിക്കാനും പററിയ ഒരന്തരീക്ഷം സൃഷ്ടിക്കുകയും, അങ്ങിനെ തങ്ങളുടെ കഴിവുകൾ ജനക്ഷേമപരമായി ഉപയോഗിക്കുകയും ചെയ്യത്തക്കവിധം ഒരൊത്തുതീർപ്പിലെത്താൻ ഈ സമ്മേളനം പ്രയോജനപ്പെടുമെന്നു് കേരളത്തിലെ ജനങ്ങൾ ആശിച്ചു. അതുകൊണ്ടു് തികഞ്ഞ ആശകളോടും കവിഞ്ഞ പ്രതീക്ഷകളോടുംകൂടിയാണു് കൊല്ലം പുരോഗമനസാഹിത്യസമ്മേളനത്തെ കേരളത്തിലെ സഹൃദയന്മാർ ഉററുനോക്കിക്കൊണ്ടിരുന്നതു്.

സമ്മേളനപ്പന്തലിലേക്കുള്ള പ്രവേശനം തൊട്ടു് കക്ഷിപിരിവിന്റേയും അഭിപ്രായവ്യത്യാസത്തിന്റേയും പ്രത്യാഘാതങ്ങൾ കാണാൻ തുടങ്ങി. പക്ഷെ, കഴിയുന്നതും ഒരൊത്തുതീർപ്പിലെത്താൻ സമ്മേളനഭാരവാഹികൾ പ്രദർശിപ്പിച്ച രഞ്ജകമനോഭാവംമൂലം സമ്മേളനം വലിയ കുഴപ്പങ്ങളൊന്നുംകൂടാതെ ആരംഭിച്ചു. സാഹിത്യപരമായി, തങ്ങളുടെ കഴിവുകൾ കേരളത്തിലെ ജനങ്ങൾക്കു് ഉപകാരപ്രദമാംവിധം എങ്ങിനെ ഉപയോഗിക്കാൻ കഴിയുമെന്നും, അതിനുള്ള പരിതഃസ്ഥിതികൾ എങ്ങിനെ വിശാലമാക്കാമെന്നും പരിചിന്തിക്കുന്നതിനു പകരം വെറും പൊള്ളയായ ആശയങ്ങളെക്കുറിച്ചു് 1. ഇരുചേരിപിരിഞ്ഞുനിന്നു് വാദപ്രതിവാദങ്ങൾ നടത്താനാണു് സമ്മേളനത്തിന്റെ സമയം അധികവും വിനിയോഗിക്കുകയുണ്ടായതു്. ഓരോ അഭിപ്രായത്തിനും വാദത്തിനും, എതിരഭിപ്രായം ഉന്നയിക്കാൻ വേണ്ടിയാണു് തങ്ങൾ സമ്മേളനത്തിനു് സന്നിഹിതരായിട്ടുള്ളതെന്നാണു ഒരുവിഭാഗം 2. സാഹിത്യകാരന്മാരുടെ പെരുമാററം ആദ്യം മുതൽക്കുതന്നെ വ്യക്തമാക്കിയിരുന്നതു്. നിർമ്മാണപരമായ ഒരു കാര്യപരിപാടി രൂപീകരിക്കുന്നതിനു് സഹായകമായ പരിതഃസ്ഥിതിയല്ലായിരുന്നു സമ്മേളനത്തിലുണ്ടായിരുന്നതു്.

പുരോഗമന സാഹിത്യസംഘടനയിലെ അംഗത്വം ആർക്കെല്ലാം ആകാമെന്ന കാര്യത്തെക്കുറിച്ചു് ശക്തിയായ വാദപ്രതിവാദമുണ്ടായി. ഒരു വോട്ടിന്റെ ഭൂരിപക്ഷത്തോടുകൂടി പാസ്സായ ശ്രീ. പി. ഭാസ്കരന്റെ പ്രമേയം, അംഗത്വം സാഹിത്യനിർമ്മാണം ചെയ്യുന്നവർക്കുമാത്രമേ പാടുള്ളുവെന്നു് തീരുമാനിക്കുകയുംചെയ്തു. പക്ഷെ, ആ തീരുമാനം പ്രായോഗികമായ നിരവധി വിഷമങ്ങളിലേക്കു് പുരോഗമനസാഹിത്യസമിതിയെ നയിക്കുമെന്നാണു് ഞങ്ങളുടെ അഭിപ്രായം. അതിനു തക്കവിധത്തിലുള്ള ഒരു ഭരണഘടന രൂപീകരിക്കാൻ നിയമിക്കപ്പെട്ട കമ്മിററിയുടെ പ്രവർത്തനഫലം കണ്ടതിനുശേഷമേ അക്കാര്യത്തിന്റെ ഫലംനമുക്കു് തികച്ചും വ്യക്തമായറിയാൻ കഴിയൂ.

തൃശ്ശൂർ മാനിഫെസ്റ്റോവും, ചങ്ങനാശേരി മാനിഫെസ്റ്റോവും അനധികൃതമാണെന്ന കാരണത്താൽ തിരസ്ക്കരിക്കപ്പെട്ടു. പുതുതായി ഒരു മാനിഫെസ്റ്റോ ഉണ്ടാക്കാനും മുൻപറഞ്ഞ കമ്മിററിയെ അധികാരപ്പെടുത്തിയിരിക്കുകയാണു്. ഇത്രയുമാണു പുരോഗമനസാഹിത്യസമിതി പ്രവർത്തനപരമായി ചെയ്ത തീരുമാനങ്ങൾ.

ഒന്നു വ്യക്തമായി പറയാതെ നിവൃത്തിയില്ല. പുരോഗമനസാഹിത്യകാരന്മാർ ഇതേ വിധത്തിലുള്ള മനോഭാവത്തോടുകൂടിത്തന്നെ മേലിലും തുടരുകയാണെങ്കിൽ, സമസ്തകേരളസാഹിത്യപരിഷത്തിന്റെ അനുഭവംതന്നെയായിരിക്കും അവസാനമായി അവരേയും അഭിമുഖീകരിക്കുക. 3. കൂടുതൽ പ്രായോഗികമനസ്ഥിതിയോടുകൂടിയും,

# ജനകീയ കല എന്ത്?



ശ്രീ. കെ. ഏ. അബ്ബാസ്

[ശ്രീ. അബ്ബാസിന്റെ തിരുവിതാംകൂർ പര്യടനത്തിനിടയിൽ അദ്ദേഹം ചെയ്ത പ്രസംഗങ്ങളിൽനിന്നും, സംഭാഷണങ്ങളിൽ നിന്നും സംഗ്രഹിച്ചതാണ് ഈ ലേഖനം.]

## ഭാവവും രൂപവും

"ഭാവം രൂപത്തെക്കാൾ പ്രധാനമാണെന്നാണെന്റെ വ്യക്തിപരമായ അഭിപ്രായം. ഭാവവും രൂപവും പൂർണ്ണമായും വ്യത്യസ്തമായ രണ്ടു കാര്യങ്ങളല്ല. അവ കറുപ്പും വെളുപ്പും പോലെ വിരുദ്ധങ്ങളായ രണ്ടു ഘടകങ്ങളല്ല. ഭാവം എപ്പോഴും രൂപത്തെ ബാധിക്കും. ഒരു കലാസൃഷ്ടിയുടെ ഉള്ളടക്കം എപ്പോഴും അതിന്റെ രൂപത്തെ ബാധിക്കും. പറയണമെന്നാഗ്രഹിക്കുന്ന കാര്യങ്ങളുടെ സ്വഭാവം അനുസരിച്ചു രൂപത്തിലും മാററം സംഭവിക്കും. പാശ്ചാത്യസാഹിത്യത്തിലുണ്ടായിട്ടുള്ള സോഷ്യലിസ്റ്റുകൃതികൾ ഇതിനുദാഹരണമാണ്. സോഷ്യലിസ്റ്റ് ആദർശത്തെ അടിസ്ഥാനമാക്കി രചിക്കപ്പെട്ടിട്ടുള്ള കൃതികൾ ഒരു പുതിയരീതി, ഒരു പുതിയ ശൈലി ഉണ്ടാക്കിയിട്ടുണ്ട്. ഭാവവും രൂപവും എന്തു തന്നെ ആയിരുന്നാലും ഒരു സാഹിത്യസൃഷ്ടിക്കു യഥാർത്ഥമായ സാഹിത്യമേന്മ ഉണ്ടായിരിക്കണം. അല്ലെങ്കിൽ അതു ഒരു സാഹിത്യകൃതി ആകയില്ല. ഉൽകൃഷ്ടമായ ഉള്ളടക്കവും അതിനൊരു നല്ല രൂപവും ഉണ്ടെങ്കിലല്ലാതെ ഒരു കൃതിക്കു സാഹിത്യമേന്മയുണ്ടെന്നു പറയുവാൻ നിർവാഹമില്ല."

ചോദ്യം:—രൂപം എന്തുതന്നെ ആയിരുന്നാലും ഒരു പുരോഗമനസാഹിത്യകൃതി പുരോഗമനാശയങ്ങൾ പ്രചരിപ്പിക്കുന്നവ ആയിരുന്നാൽ മതി എന്ന വാദത്തെക്കുറിച്ച് അങ്ങയുടെ അഭിപ്രായം എന്താണ്?

ഉത്തരം:—പുരോഗമനസാഹിത്യം എന്നു പറഞ്ഞാൽ പുരോഗമന ആദർശങ്ങൾ മാത്രമല്ല. പുരോഗമനആദർശങ്ങൾ വാരി വി

---

നിർമ്മാണപരമായ പ്രവർത്തനപരിപാടികൾ നടപ്പാക്കണമെന്ന ദൃഢനിഷ്ഠയോടുകൂടിയും, അവരുടൻ മുന്നോട്ടു വരേണ്ടതു്, കേരളത്തിലെ പുരോഗമനസാഹിത്യത്തിനും, പുരോഗമനസാഹിത്യസംഘടനയ്ക്കും അത്യന്താപേക്ഷിതമാണ്. അങ്ങിനെ പ്രവർത്തിക്കാനുള്ള വിവേചനബുദ്ധി അവർക്കുണ്ടാകട്ടെ.

(ജയകേരളം)

---

1. അവതരിപ്പിക്കപ്പെട്ട ആശയങ്ങൾ പൊള്ളയായിരുന്നില്ല. വാദപ്രതിവാദങ്ങളാണ് പൊള്ളയായതു്.

2. കമ്യൂണിസ്റ്റുകാരുടെ വിഭാഗം എന്നു സ്പഷ്ടമായി പറയുകയാണ് ഭേദം.

3. ഒരു വ്യത്യാസം മാത്രം, പരിഷത്തിനു കുറച്ചു മൂലധനമുണ്ട്.

[ഗ. പ.]

തറിക്കൊണ്ടുള്ള ഒരു പ്രസംഗം ഒരു സാഹിത്യസൃഷ്ടി ആയി നാം കരുതാറില്ല. പുരോഗമന ആദർശങ്ങൾ പ്രചരിപ്പിക്കുവാൻ വേണ്ടി എഴുതുന്ന എന്തും സാഹിത്യമല്ല. കമ്യൂണിസ്റ്റ് മാനിഫെസ്റ്റോ വളരെ പുരോഗമനപരമായ ആദർശങ്ങൾ ഉൾക്കൊള്ളുന്നുണ്ട്. അക്കാരണത്താൽ അതൊരു പുരോഗമനസാഹിത്യകൃതി ആണെന്നു പറഞ്ഞാൽ അതു ശരിയല്ല.”

ചോദ്യം:—“സമുദായത്തിന്റെ യഥാർത്ഥമായ ഒരു ചിത്രീകരണം നൽകുന്ന ഒരു കൃതി ഒരു പുരോഗമനസാഹിത്യകൃതിയാണോ?

ഉത്തരം:—‘വെറുതെയുള്ള ഒരു ചിത്രീകരണം ഒരു സാഹിത്യകൃതിയാണെന്നു പറയുവാൻ സാദ്ധ്യമല്ല. അതിനു സ്വാനിഷ്ഠമായ കലാശ്രേഷ്ഠത ഉണ്ടായിരിക്കണം. (It must have intrinsic literary merit) ആ ചിത്രീകരണം സമുദായഘടനയിൽ വന്നിട്ടുള്ള ദൂഷിച്ച കെട്ടുപാടുകളെ എടുത്തുകാണിക്കുന്നവകൂടി ആയിരിക്കണം.” ശ്രീ ചിത്രാലയത്തിൽ പ്രദർശിപ്പിച്ചിരുന്ന രവിവർമ്മയുടെ ചിത്രങ്ങളെ അനുസ്മരിപ്പിച്ചുകൊണ്ട് അദ്ദേഹം ഇങ്ങിനെ പറഞ്ഞു. “രവിവർമ്മയുടെ പല ചിത്രങ്ങളും നാം അവിടെ കണ്ടു, പ്രേമസ്വരൂപിണിയായ ശകുന്തളയുടെയും, സുന്ദരിയായ ദമയന്തിയുടെയും പടങ്ങൾ അക്കൂട്ടത്തിലുണ്ട്. അവയിൽ നിന്നെല്ലാം വ്യത്യസ്തമായി മുമ്പിട്ടു നിൽക്കുന്ന ഒരു പടം അതിലുണ്ട്. അതു ഒരു ദരിദ്രകുടുംബത്തിന്റേതാണ്. അതിലെ ഓരോ വരയിലും ചായത്തിലും തുടിക്കുന്ന ജീവിതത്തിന്റെ വീഴ്ച്ചവും ഔർജ്ജിത്യവും ദൃഢതയും കാണാനുണ്ട്. അതിലെ പട്ടിണിക്കോലങ്ങളുടെ കണ്ണുകൾ നിങ്ങളെ ഉറ്റുനോക്കുന്നുണ്ട്. സമുദായത്തിന്റെ ദൂഷിച്ച കെട്ടുപാടിന്റെ ഒരു യഥാർത്ഥചിത്രീകരണം അവിടെക്കാണാം. പൗരാണിക ശകുന്തളയുടെയും ദമയന്തിയുടെയും ചിത്രങ്ങളുടേതിൽനിന്നു വ്യത്യസ്തമായ ഒരു “രൂപവും” നാം ആ പടത്തിനു കാണുന്നുണ്ട്. ശകുന്തളയുടെ പടത്തിന്റെ സുന്ദരങ്ങളായ വരകളെക്കാളും കൂടുതൽ ജീവത്തായ കൂടുതൽ പരുപരുത്ത വരകളാണ് ഈ ചിത്രത്തിനുള്ളതു്.

അതാണ് ഞാൻ മുമ്പു പറഞ്ഞതു ഭാവം എപ്പോഴും രൂപത്തെ ബാധിക്കുമെന്ന്. പൗരാണിക സ്വപ്നജീവികളുടെ ചിത്രം വരച്ച കയ്യ് യഥാർത്ഥ ജീവിതത്തിന്റെ ഒരു ദാരുണരംഗം വരച്ചപ്പോൾ വരപ്പിന്റെ സ്വഭാവംതന്നെ മാറി. അതിന്റെ നിറങ്ങൾ മാറി. ആ ചിത്രത്തിൽ ഭാവവും രൂപവും നാം ഒത്തിണങ്ങിക്കാണുന്നുണ്ട്: അതൊരുൽകൃഷ്ടമായ കലാസൃഷ്ടിയാണ്. യഥാർത്ഥമായ ഒരു ചിത്രീകരണം, സമുദായത്തിന്റെ ദൂഷിച്ച കെട്ടുപാടുകളെ കാണിക്കുന്ന ഒരു ചിത്രീകരണം, കലാപരമായ രൂപമേന്മയോടുകൂടി ആ ചിത്രത്തിൽ നാം കാണുന്നുണ്ട്.”

ചോദ്യം:—“ഒരു പുരോഗമനസാഹിത്യകൃതി എങ്ങനെയുള്ളതായിരിക്കുമെന്നാണ് അങ്ങയുടെ അഭിപ്രായം?”

ഉത്തരം:-സമുദായത്തിന്റെ ഘടനയെ പൂർണ്ണമായി മനസ്സിലാക്കിത്തരികയും വ്യക്തികളുടെ മാനസികവ്യാപാരങ്ങളും സാമൂഹ്യശക്തികളും തമ്മിലുള്ള ബന്ധത്തെ ചിത്രീകരിക്കുകയും ചെയ്യുന്നതാണ് ഒരു പുരോഗമന സാഹിത്യകൃതി. മാനസിക വ്യാപാരങ്ങളുടെ ചിത്രീകരണംമാത്രം പുരോഗമനസാഹിത്യമാകുകയില്ല. ആ മാനസികവ്യാപാരങ്ങൾക്കു ഇന്നത്തെ സാമൂഹ്യവ്യവസ്ഥിതിയുമായുള്ള ഘടന മനസ്സിലാക്കുന്ന ആളാണ് പുരോഗമനസാഹിത്യകാരൻ”

ചോദ്യം:—"പുരോഗമന സാഹിത്യകൃതികൾ ഇന്നത്തെ സാമൂഹ്യവ്യവസ്ഥിതിയെ ചിത്രീകരിക്കുകയും ആളുകൾക്കു വർഗ്ഗബോധമുണ്ടാക്കിക്കൊടുത്തു വർഗ്ഗസമരത്തിൻെറ മൂർച്ച കൂട്ടുകയും ചെയ്യുന്നവയായിരിക്കണമെന്ന അങ്ങേക്കു് അഭിപ്രായമുണ്ടോ?"

ഉത്തരം:—"വർഗ്ഗസമരം മാത്രമല്ല സാമൂഹ്യവ്യവസ്ഥിതിയിൽ നാം കാണുന്ന കാര്യം. വർഗ്ഗസമരങ്ങൾക്കു മൂർച്ച കൂട്ടുന്ന കൃതി മാത്രമാണു് പുരോഗമനസാഹിത്യകൃതി എന്നു പറയുന്നതു ശരിയല്ല. വാസ്തവത്തിൽ എല്ലാ പുരോഗമനസാഹിത്യകൃതികളെ വിശദമായി അപഗ്രഥനം ചെയ്തു മനസ്സിലാക്കിയാൽ അതു് വർഗ്ഗബോധം നൽകുന്നവയായിരിക്കും. പുരോഗമനസാഹിത്യകൃതി പ്രത്യക്ഷമായി വർഗ്ഗസമരത്തിനുവേണ്ടി വാദിക്കുന്നവ ആയിരിക്കണമെന്നില്ല."

ചോദ്യം:—"സാധാരണക്കാരനു മനസ്സിലാകുന്നതു മാത്രമാണു് സാഹിത്യകൃതി എന്നുള്ള അഭിപ്രായത്തെക്കുറിച്ചു അങ്ങെന്തു പറയുന്നു?"

ഉത്തരം:—"അതൊരു തെററായ അഭിപ്രായമാണു്. കൃതികൾ കഴിയുന്നത്ര സാധാരണക്കാരനു മനസ്സിലാകുന്നവ ആയിരിക്കുന്നതു നല്ലതാണു്. എന്നാൽ സാധാരണക്കാരനു മനസ്സിലായില്ലെങ്കിൽ അതൊരു സാഹിത്യകൃതി അല്ലെന്നു പറയുന്നതു അബദ്ധമാണു്. 99 ശതമാനം കമ്യൂണിസ്റ്റ് സാഹിത്യകാരന്മാരും ഇങ്ങിനെയാണെങ്കിൽ സാഹിത്യകാരന്മാരല്ലാതായിത്തീരുന്നതാണു്. കമ്യൂണിസ്റ്റ്കവിയായ ഗോക്കിയുടേയും ടോൾസ്റ്റായിയുടേയും കൃതികൾ വായിച്ചാൽ അവ മുഴുവനും സാധാരണക്കാരനു മനസ്സിലാവുകയില്ല. ടോൾസ്റ്റായിയുടെ "യുദ്ധവും സമാധാനവും" എന്ന കൃതി പൂർണ്ണമായി മനസ്സിലാക്കി വായിക്കുന്നതിനു എനിക്കു ആറുമാസം വേണ്ടിവന്നു. ഞാൻ ആ കൃതി രണ്ടുപ്രാവശ്യം വായിച്ചു. നാം കഴിയുന്നത്ര താണുചെന്നു സാധാരണക്കാരനെ ഉയർത്താൻ ശ്രമിക്കണമെന്നതു് ശരിയാണു്. അക്കാരണത്താൽ സാധാരണക്കാരനു മനസ്സിലാകാത്ത കൃതി സാഹിത്യകൃതി അല്ലെന്നു പറയുന്നതു സാഹസികതയാണു്. ഒരു സാഹിത്യകൃതിയുടെ മേന്മ നിശ്ചയിക്കുന്ന ന്യായാധിപന്മാർ സാധാരണക്കാരല്ല."

സാഹിത്യകൃതികൾ സാധാരണക്കാരനു മനസ്സിലാകുവാൻ വേണ്ടി ചെയ്യുന്ന ശ്രമം പാലിൽ വെള്ളം ഒഴിക്കുന്നതുപോലെ ആയിത്തീരരുതു്. കുറച്ചുവെള്ളം ഒഴിക്കാം. എന്നാൽ വെള്ളമൊഴിച്ചു് പാലു് പാലല്ലാതാക്കിത്തീർക്കരുതു്. സാധാരണക്കാരനെ മനസ്സിലാക്കാനുള്ള സംരംഭത്തിൽ സാഹിത്യകൃതി അല്ലാതായിത്തീരരുതു്. കലാഗുണങ്ങൾ നശിപ്പിക്കാതെ സാധാരണക്കാരനു മനസ്സിലാകുന്ന സാഹിത്യകൃതികൾ സൃഷ്ടിക്കാൻ സാധിക്കുമെന്നാണു് എൻെറ വിശ്വാസം, ഞാനും കിഷൻചന്ദരും ചില കഥകളെഴുതി തൊഴിലാളികളുടെ അടുത്തുചെന്നു അവരെ വായിച്ചുകേൾപ്പിച്ചു. കുഞ്ഞുങ്ങൾക്കു വേണ്ടിയുള്ള കഥയുടെ മാതൃകയിലായിരുന്നു കഥകൾ എഴുതിയതു്. ആ കഥകൾവഴി ഞങ്ങൾ പ്രചരിപ്പിക്കുവാൻ ശ്രമിച്ച ആശയം—ഇന്നത്തെ വ്യവസ്ഥിതി മനുഷ്യനെ കൂട്ടിലിട്ടു ബന്ധിച്ചിരിക്കുന്നതും അതിൽനിന്നും പുറത്തു പോകണമെന്നുള്ളതും—അവർക്കു മനസ്സിലായി. തൊഴിലാളികളെ വായിച്ചുകേൾപ്പിക്കണമെന്ന പ്രത്യേകോദ്ദേശത്തോടുകൂടി എഴുതിയ കഥകളായതുകൊണ്ടു് അതിൻെറ രൂപത്തിനും ചില പ്രത്യേകതകൾ വന്നിട്ടുണ്ടു്. വർഗ്ഗീയലഹളയുടെ നാരകീയ ദുരിതങ്ങളിൽകൂടിയാണു് ഉത്തരേന്ത്യ

യിലെ കല ഉയർത്തെഴുന്നേററതു്. വർഗ്ഗീയലഹളകൾക്കെതിരായി എഴുത്തുകാരും കലാകാരന്മാരും അവിടെ മഹൽസേവനങ്ങളനുഷ്ഠിച്ചിട്ടുണ്ടു്. ഒന്നാംകിടയിലുള്ള എഴുത്തുകാരും, സിനിമാനടന്മാരും, നടികളും, നോവലെഴുത്തുകാരും, ലേഖകന്മാരും, ചെറുകഥാകൃത്തുകളും മുന്നിട്ടിറങ്ങി. ഡസൻ കണക്കിനു് നോവലുകളും ആയിരക്കണക്കിനു ചെറുകഥകളും ലക്ഷക്കണക്കിനു ലേഖനങ്ങളും ലഘുലേഖകളുമാണു വർഗ്ഗീയവിഷത്തിനെതിരായി പുറത്തു വന്നതു്. പക്ഷെ, എഴുതുവാനും വായിക്കുവാനും അറിയാവുന്ന ഒരു പരിമിതശതമാനത്തെ മാത്രമേ ഈ വഴിയിൽക്കൂടി സമീപിക്കുവാൻ സാദ്ധ്യമായുള്ളു. അപ്പോഴാണു നാടകവും സ്റ്റേജും ചരിത്രപരമായ അതിന്റെ കർത്തവ്യം നിർവഹിക്കുവാനായി മുന്നോട്ടു വന്നതു്. ഉറുദുവിലെ ഏററവും മികച്ച സാഹിത്യകാരനായ കിഷിൻചന്ദർ (എനിക്കു മരിക്കാൻ വയ്യ എന്ന പുസ്തകത്തിന്റെ കർത്താവു്) പെഷവാർ എക്സ്പ്രസ്സ് എന്ന വികാരോദ്ദീപകമായ തന്റെ ചെറുകഥ ഉച്ചഭാഷിണിയിൽക്കൂടി വർഗ്ഗവിദ്വേഷംകൊണ്ടു് അന്ധരായ ആ ജനക്കൂട്ടത്തെ വായിച്ചുകേൾപ്പിച്ചു. ബോംബെയിലെ ഒന്നാംകിടയിലുള്ള നടന്മാരും നടികളും ചേർന്നു് രൂപീകരിച്ച ഇൻഡ്യൻ പീപ്പിൾസ് തീയേററർ ബോംബെയിലെ ചൗപതി കടപ്പുറത്തു് നാല്പതിനായിരം വരുന്ന ഒരു പുരുഷാരത്തിന്റെ മുമ്പിൽ വർഗ്ഗീയതയ്ക്കെതിരായുള്ള ഒരു നാടകം പ്രദർശിപ്പിച്ചു. സ്റ്റേജും കർട്ടനും, മററു ഉപകരണങ്ങളുമില്ലാതെ, കോൺഗ്രസ്സ് മീററിംഗിനുവേണ്ടി തയ്യാറാക്കിയിരുന്ന ഫ്ളാററ്ഫാറത്തിലാണു് ആ നാടകം അഭിനയിച്ചതു്. നടനും ഓരോ ഉച്ചഭാഷിണിയിൽ കൂടിയാണു് സംസാരിച്ചതു്. ഒരു നാടകം ഇങ്ങനെയാണോ അഭിനയിക്കുന്നതെന്നു നിങ്ങൾ പരിഹസിച്ചേക്കാം. പക്ഷേ അതു പരിഹാസത്തിനുള്ള സമയമായിരുന്നില്ല. ഇൻഡ്യയുടെ ഹൃദയം വെന്തുവെണ്ണീറാകുകയായിരുന്നു. അപ്പോൾ ചിട്ടകൾക്കും, ക്രമങ്ങൾക്കും വേണ്ടി കാത്തുനിൽക്കുവാൻ സാദ്ധ്യമല്ല. കലയുടെ ചരിത്രത്തിൽ ഇദം പ്രഥമമായിട്ടാണു് കല ഇത്രത്തോളം ജനകീയമായിത്തീരുന്നതെന്നു് ഇന്ത്യാക്കാർക്കേവർക്കും അഭിമാനിക്കാവുന്നതാണു്. ജീവിതയാഥാർത്ഥ്യങ്ങളോടു ബന്ധപ്പെടാത്തകല കലയല്ല. പുരോഗതിയുടെ പൊൻദീപത്തെ പൂർവ്വവൽ പ്രശോഭിതമാക്കുവാനുപകരിക്കാത്ത കല കലയല്ലതന്നെ. നമ്മുടെ കൺമുമ്പിൽ കാണുന്ന വൈരുദ്ധ്യങ്ങളെയും വൈവിധ്യങ്ങളെയും ചിത്രണം ചെയ്തു് അവയ്ക്കു സാധാരണക്കാരുടെ ജീവിതസുഖത്തിനുപകരിക്കുന്ന പരിഹാരങ്ങൾ കല്പിക്കാത്ത കല, കലയല്ലതന്നെ.



# അബ്ബാസിൻെറ ആരോപണം



കെ. എം. അഗസ്റ്റിൻ,
ബി. എ., ബി. കോം.,
എഫ്. ആർ. ഇ. എസ്സ്.

"നിങ്ങളുടെ പ്രധാനമന്ത്രിയെ ഞാൻ കണ്ടു. 44 വയസ്സ് അദ്ദേഹത്തിന് പ്രായമുണ്ടെന്ന് പറഞ്ഞു. പക്ഷെ, അത്ര പ്രായം തോന്നിക്കുന്നില്ല. നല്ല സംഭാഷണചതുരതയുണ്ട്. ഒരു നല്ല മിത്രമാകാനുള്ള യോഗ്യതകൾ കണ്ടു. പക്ഷെ ജനങ്ങളും ഗവണ്മെൻറുമായി സഹകരിച്ചു നടത്തുന്ന ഒരു ദേശീയ പദ്ധതിയെപ്പററിയും അദ്ദേഹത്തിനു പറയാനുണ്ടായിരുന്നില്ല. കാശ്മീരിൽ ഓരോ മന്ത്രിക്കും അത്തരം പദ്ധതികളെപ്പററി പറയാനുണ്ടായിരിക്കും........"

ഈയ്യിടെ തിരുവിതാംകൂർ സന്ദർശിച്ച പ്രസിദ്ധ പുരോഗമനസാഹിത്യകാരനായ മി. കെ. എ. അബ്ബാസ് ഇങ്ങനെ ഒരാരോപണം പുറപ്പെടുവിച്ചതായി ശ്രീ. കെ. ബാലകൃഷ്ണൻ കേരളകൌമുദിയിൽ പ്രസിദ്ധം ചെയ്ത ഒരു ലേഖനത്തിൽ പറഞ്ഞു കാണുന്നു. ശ്രീ അബ്ബാസിനു തെററിപ്പോയി. ജനങ്ങളും ഗവണ്മെൻറുമായി സഹകരിച്ചു നടത്തുന്ന ഒരു ദേശീയ പദ്ധതി ഇന്ന് തിരുവിതാംകൂറിലുണ്ട്. അതു് പ്രധാനമന്ത്രി പറഞ്ഞില്ലെന്നേയുള്ളു. അതു മനസ്സിലാക്കുവാൻ അബ്ബാസിനു കഴിഞ്ഞുമില്ല. ഗ്രന്ഥശാലാപ്രസ്ഥാനം........

പ്രധാനമന്ത്രി ഗ്രന്ഥശാലാസംഘത്തിൻെറ അദ്ധ്യക്ഷനും, ഒരു സഹമന്ത്രി ഉപാദ്ധ്യക്ഷനുമാണ്. നാമമാത്രമായി ആ പദവികൾ വഹിക്കുകയല്ല അവർ ചെയ്യുന്നതു്. ആത്മാർത്ഥമായി അതിനു തക്കവണ്ണം പ്രവർത്തിക്കുകയാണ്.

തിരുവിതാംകൂറിലെ ഗ്രന്ഥശാലാപ്രസ്ഥാനം കൊച്ചിയിൽക്കൂടി വ്യാപിപ്പിക്കുന്നതിനെപ്പററി ആലോചിക്കുന്നതിനായി എറണാകുളം പബ്ളിക് ലൈബ്രറിയിൽ സമ്മേളിച്ച യോഗത്തിൽ തിരുവിതാംകൂറിലേയും, കൊച്ചിയിലേയും എല്ലാ മന്ത്രിമാരും, നാട്ടുരാജ്യവകുപ്പിൻെറ രാഷ്ട്രീയോപദേഷ്ടാവായ ശ്രീ. വി. പി. മേനോനും സംബന്ധിച്ചിരുന്നു. സംഘം പ്രവർത്തനത്തിനു വേണ്ടി ഏതാനുംപേരെ വിദ്യാഭ്യാസ ഡിപ്പാർട്ടുമെൻറിൽനിന്നും കടമായി നല്കിയിട്ടുണ്ട്. ഓർഗനൈസറന്മാരുടെ ശമ്പളയിനത്തിലുംമററുമുള്ള ചെലവുകൾക്കായി മാസംതോറും ആയിരംരൂപാ ഗവണ്മെൻറിൽനിന്നും സംഘത്തിന് സഹായധനം നല്കിവരുന്നു: യൂണിവേഴ്സിററിയുടെ അധീനതയിലുള്ള ഒരു കെട്ടിടം സംഘം കേന്ദ്രയാഫീസിൻെറ ഉപയോഗത്തിനായി വിട്ടുകൊടുത്തിരിക്കുകയാണ്. സംഘത്തിൽനിന്നും പ്രസിദ്ധീകരിക്കുന്ന 'ഗ്രന്ഥാലോകം' മാസിക 125 ചിങ്ങംമുതൽ കൊച്ചിയിലെ എല്ലാസ്ക്കൂളുകളിലും, കോളേജുകളിലും എടുത്തുകൊള്ളാമെന്നും എല്ലാ ഗ്രന്ഥശാലകളും എടുക്കുന്നതിന് ശുപാർശചെയ്തുകൊള്ളാമെന്നും അവിടുത്തെ ഗവണ്മെൻറ് എഴുതിഅയച്ചിട്ടുണ്ട്. ഗ്രന്ഥശാലകൾക്ക് നല്ക

# * ഒരു യൂണിയന്റെ പ്രവൎത്തനം

എം. ഈ. മാധവൻപിള്ള

തിരുവല്ലാ താലൂക്കു ഗ്രന്ഥശാലായൂണിയന്റെയും കുറവൂർ വില്ലേജ്യൂണിയന്റെയും സംയുക്താഭിമുഖ്യത്തിലും ബഹു: പ്രധാനമന്ത്രിയുടെ അദ്ധ്യക്ഷതയിലും കൂടിയിരിക്കുന്ന ഈ സമ്മേളനത്തിൽ പ്രസ്തുത സ്ഥാപനങ്ങളെ പരാമർശിച്ച ചില വിവരങ്ങൾ പ്രസ്താവിക്കുന്നതു് എന്റെ ചുമതലയായിരിക്കുന്നു. ഗ്രന്ഥശാലായൂണിയൻ ഈയാണ്ടു് വൃശ്ചികമാസത്തിലും, വില്ലേജ്യൂണിയൻ 123 കന്നിയിലും ആരംഭിച്ചു. മുനിസിപ്പൽ ലൈബ്രറി ഉൾപ്പെടെ ഈ താലൂക്കിൽ 35 ഗ്രന്ഥശാലകൾ ഇപ്പോൾ ഉള്ളതിൽ 34 ഗ്രാമീണ ഗ്രന്ഥശാലകളും യൂണിയനിൽ ചേർന്നുകഴിഞ്ഞു. ഈ 34 ഗ്രന്ഥശാലകളിലുംകൂടിയുള്ള അംഗങ്ങൾ 2369-ം ആകെയുള്ള പുസ്തകങ്ങളുടെ എണ്ണം 20392-ം ആകുന്നു. താലൂക്കിന്റെ മൊത്തം വിസ്തീർണ്ണം 220 ച: മൈലും ജനസംഖ്യ മൂന്നുലക്ഷത്തിഅറുപതിനായിരവും ഗ്രാമങ്ങളുടെ എണ്ണം 286-ം ആണെന്നു ഓർമ്മിക്കുമ്പോൾ പ്രസ്ഥാനത്തിന്റെ അപര്യാപ്തത എത്രയാണെന്നു മനസ്സിലാക്കാവുന്നതാണു്. മററുതാലൂക്കുകളുടെ സ്ഥിതി ഒട്ടുംതന്നെ ഭേദമല്ലെന്നുള്ളതു് ഒരു വിധത്തിൽ ഈ താലൂക്കുകാർക്കു് സമാധാനം പറയാമെങ്കിലും ഈ നില ഒട്ടുംതന്നെ ആശാസ്യമല്ല. യൂണിയൻ സ്ഥാപിക്കുമ്പോൾ ഈ താലൂക്കിൽ ആകെ 22 ഗ്രന്ഥശാലകൾ മാത്രമാണുണ്ടായിരുന്നതു്. യൂണിയന്റെ പ്രവർത്തനഫലമായി ഈ കഴിഞ്ഞ അഞ്ചുമാസംകൊണ്ടു് 12 ഗ്രന്ഥശാലകൾകൂടി സ്ഥാപിക്കുവാൻ കഴിഞ്ഞിട്ടുണ്ടു്. യൂണിയൻ കമ്മററിഅംഗങ്ങൾ ഇതിനകം ഈ താലൂക്കു് ഒട്ടുക്കു സഞ്ചരിച്ചു് എല്ലാ ഗ്രന്ഥശാലകളും സന്ദർശിക്കുകയും ഗ്രന്ഥശാലകൾ ഇല്ലാതിരുന്ന പല പ്രദേശങ്ങളിൽ ഗ്രന്ഥശാലകൾ സ്ഥാപിച്ചു നടപ്പിലാക്കുകയും ചെയ്തു. യൂണിയൻകമ്മററിയുടെ പ്രവർത്തനഫലമായി റിക്കാർട്ടുകളും കണക്കുകളും ക്രമമായി

കുന്ന ഗ്രാന്റിന്റെ തോതു് ഗണ്യമായി വർദ്ധിപ്പിക്കണമെന്നു് തിരുവിതാംകൂർ ഗവണ്മെന്റിനു് ഉദ്ദേശമുള്ളതായും, സ്ഥലങ്ങൾക്കുള്ള അപേക്ഷകൾ ഗവണ്മെന്റു് കാരുണ്യപൂർവ്വം വീക്ഷിക്കുന്നതായും അറിയാൻ കഴിഞ്ഞിട്ടുണ്ടു്. പോയകാലങ്ങളിൽ സഹായധനത്തിനപേക്ഷിക്കുന്ന ഗ്രന്ഥശാലകളെ അസിസ്റ്റന്റ് സ്ക്കൂൾ ഇൻസ്പെക്ടറന്മാർ പരിശോധിച്ചു് വിദ്യാഭ്യാസഡയറക്ടറക്കു് റിപ്പോർട്ടു സമർപ്പിക്കുകയായിരുന്നു പതിവു്. ഇപ്പോഴിതാ സംസ്ഥാനത്തുള്ള എല്ലാ ഗ്രന്ഥശാലകളും, വായനശാലകളും പരിശോധിച്ചു് ഗ്രേഡ് തിരിച്ചു് ഗ്രാന്റു് ശുപാർശയോടുകൂടി ഗവണ്മെന്റിലേയ്ക്കു് റിപ്പോർട്ടുചെയ്യുവാൻ ഒരു ജനകീയ കമ്മററിയെ—എത്ര തോതുവച്ചു നോക്കിയാലും ആ ജോലി നിർവ്വഹിക്കുവാൻ സ്ക്കൂൾ ഇൻസ്പെക്ടറന്മാരെക്കാൾ അർഹതയും, അവകാശവുമുള്ള മുന്നുപേരടങ്ങിയ ഒരു കമ്മററിയെ—ഗവണ്മെന്റു് നിയമിച്ചിരിക്കുന്നു. ആ കമ്മിററി കാര്യമായ പ്രവർത്തനം നടത്തിവരികയും ചെയ്യുന്നു.

ഗ്രന്ഥശാലാപ്രസ്ഥാനത്തിലും മററിതുപോലെയുള്ള ദേശീയപ്രസ്ഥാനങ്ങളിലും ഗവണ്മെന്റും ജനങ്ങളും, ഉപര്യുപരി സഹകരിക്കുന്നതിനു് അബ്ബാസിന്റെ ആരോപണം സഹായിക്കുമെങ്കിൽ എനിക്കു് ആ ആരോപണത്തിൽ പ്രതിഷേധമില്ല.

——

* തിരുവല്ലാ താലൂക്കു യൂണിയൻ സമ്മേളനത്തിലെ വിജ്ഞപ്തിപ്രസംഗം.

എഴുതി സൂക്ഷിക്കാതിരുന്ന പല ഗ്രന്ഥശാലകളും ആവകകാര്യങ്ങൾ ക്രമീകരിച്ചു ഐക്യരൂപ്യം വരുത്തിയിട്ടുണ്ട്. ഞങ്ങളുടെ പ്രവർത്തനത്തിൽ മതിപ്പും വിശ്വാസവും തോന്നി ഈ താലൂക്കിലെ ഓർഗനൈസിംഗ് ജോലി അഖിലതിരുവിതാംകൂർ ഗ്രന്ഥശാലാസംഘത്തിൽ നിന്നു യൂണിയനെ ഭരമേല്പിച്ചിരിക്കയാണ്. ഇവിടെ, സംഘത്തിൽ നിന്നും വേതനം അനുവദിച്ചിട്ടുള്ള യൂണിയൻ കമ്മിററിയിലെ ഒരംഗവും ഓണററിയായി ജോലിചെയ്യുന്ന യൂണിയൻസെക്രട്ടറിയും കൂടി ഓർഗനൈസിംഗ് നിർവഹിച്ചുവരുന്നു. മാസംതോറും ഓരോ ഗ്രന്ഥശാലയും സന്ദർശിക്കുന്നതിനു വേണ്ട നിർദ്ദേശങ്ങൾ കൊടുക്കുന്നതിനും ഞങ്ങൾ ശ്രദ്ധിച്ചുവരുന്നു. ഞങ്ങളുടെ ശ്രമഫലമായി എല്ലാ വായനശാലകളും പുരോഗമിച്ചിട്ടുണ്ടെന്ന് അഭിമാനപൂർവം ഞങ്ങൾക്കു പറയുവാൻ കഴിയും. വിശിഷ്യ, ഈയാണ്ട് അവസാനത്തിൽ 500-ൽ കുറഞ്ഞ എണ്ണം പുസ്തകങ്ങളുള്ള ഗ്രന്ഥശാലകൾ ഈ താലൂക്കിൽ ഉണ്ടായിരിക്കയില്ലെന്നു ധൈര്യസമേതം പ്രസ്താവിക്കാവുന്നതാണ്. എന്നാൽ രണ്ടായിരത്തിലധികം പുസ്തകങ്ങൾ ഉള്ള ഗ്രന്ഥശാലകൾകൂടി ഉണ്ടെന്നുള്ളകാര്യം പ്രത്യേകം സ്മരണീയവും ആകുന്നു. പുസ്തകങ്ങളാണെങ്കിൽ മിക്കവാറും കേന്ദ്രസംഘത്തിൽ നിന്നും അംഗീകരിച്ചിട്ടുള്ള ലിസ്റ്റുപ്രകാരമുള്ളവയുമാണ്: പ്രസിദ്ധീകരണങ്ങളുടെ കാര്യത്തിലും ഞങ്ങൾ വേണ്ട നിർദ്ദേശങ്ങൾ നൽകിവരുന്നതും പുസ്തകങ്ങളും പ്രസിദ്ധീകരണങ്ങളും പൊതുജനങ്ങൾ വേണ്ടതുപോലെ പ്രയോജനപ്പെടുത്തുന്നതിൽ നിഷ്കർഷിച്ചു വരുന്നതും പൊതുവെ പറയുന്നപക്ഷം ഈ വിഷയത്തിൽ അത്ഭുതപൂർവമായ ഉൽസാഹം എവിടെയും കണ്ടുവരുന്നതും ആകുന്നു.

ഇന്നത്തെ ബഹു: അദ്ധ്യക്ഷൻ പ്രസിഡൻറാകുമ്പോൾ-ആയിട്ടു ഒരുകൊല്ലം ആയില്ല-400 ഗ്രന്ഥശാലകൾ മാത്രമാണ് രാജ്യമൊട്ടാകെ കേന്ദ്രസംഘത്തോടു സംഘടിപ്പിച്ചിരുന്നത്. ഇന്നാകട്ടെ അതു 650 ആയി വർദ്ധിച്ചിരിക്കുന്നു. ബഹുമാനപ്പെട്ട അദ്ധ്യക്ഷൻറയും കമ്മററി അംഗങ്ങളുടേയും ഊർജ്ജിതമായ പ്രവർത്തനത്തിൻെറ ഫലമാണിതെന്നുള്ളതിനു സംശയമില്ല. ജനറൽ സെക്രട്ടറി മി. പി. എൻ. പണിക്കരുടെ കർമ്മധീരവും നിസ്വാർത്ഥവും ആയ സേവനം എത്രതന്നെ വാഴ്ത്തിയാലും അധികമായിപ്പോകയില്ല. എന്നാൽ ഗവണ്മെൻറിൽനിന്നും അപ്പോഴപ്പോൾ ചെയ്യേണ്ടുന്ന പ്രോൽസാഹനങ്ങളും ആനുകൂല്യങ്ങളും വേണ്ടുംവണ്ണം സിദ്ധിക്കുന്നില്ലെന്നു പറയേണ്ടിവന്നതിൽ വ്യസനിക്കുന്നു. കഴിഞ്ഞ കൊല്ലം ഈ താലൂക്കിൽ 8 ഗ്രന്ഥശാലകൾക്കുമാത്രമാണ് ഗ്രാൻറു ലഭിച്ചതു: മൊത്തം 700 രൂപാ. ഗ്രാൻറുകൊടുക്കാൻ ഗവണ്മെൻറിനു പണമില്ലെന്നു പറയുമ്പോൾ നിരുപയോഗമായി ചെലവു ചെയ്യുന്ന ഇനങ്ങൾ ചൂണ്ടിക്കാണിക്കാൻ തയ്യാറുണ്ട്. ആ വക ചെലവുകൾ കുറയ്ക്കുന്നതിന് ഇനിയും അമാന്തം കാണിച്ചുകൂടാത്തതാകുന്നു. ഈ കുററൂർ വില്ലേജ് യൂണിയൻകൂടി ഉൾപ്പെട്ട വള്ളംകുളം വില്ലേജ് അപ്ലിഫ്ററിൽനിന്നും വയോജനവിദ്യാഭ്യാസാർത്ഥം 4 നിശാപാഠശാലകളും 5 വായനശാലകളും നടത്തുന്നതായി വില്ലേജ് അപ്ലിഫ്റ്റ് ഡിപ്പാർട്ടുമെൻറിൽനിന്നും പ്രസിദ്ധീകരിച്ചിരിക്കുന്ന "ഗ്രാമോദ്ധാരണം" എന്ന ബുള്ളററിനിൽ കാണുന്നു. ഇതിൽ ഒരു നിശാപാഠശാലയും വായനശാലയുംകൂടി ഇവിടെ നടത്തിവരുന്നുണ്ടെന്നാണ് കണക്ക്. യഥാർത്ഥത്തിൽ മകരമാസംമുതൽ നാമമാത്രമായിട്ടുപോലും

അങ്ങിനെ ഒന്നു് ഇവിടെ നടക്കുന്നില്ല. നാം ദൃമാസക്കാലം യാതൊരു ഉപകരണങ്ങളും പ്രസിദ്ധീകരണങ്ങളും പ്രതിഫലവും ഇല്ലാതെ ഒരു അദ്ധ്യാപകൻ ആ ജോലി നടത്തിവന്നു എന്നും, അഭിമാനത്തെ കരുതിയും നിരാശയെ ഭയന്നും അതിൽ നിന്നു, വിട്ടുപോയി എന്നും, ഉള്ളതാണു് പരമാർത്ഥം. വയോജനവിദ്യാഭ്യാസത്തെ ഉദ്ദേശിച്ചു പ്രൈമറിസ്കൂളുകളോടു് അനുബന്ധിച്ചു പല വായനശാലകളും ഉണ്ടു്. ഒന്നെങ്കിലും വേണ്ടതുപോലെ പ്രവർത്തിക്കുന്നതായില്ലെന്നു് വിശ്വാസപൂർവ്വം പ്രസ്താവിക്കാവുന്നതാണു്. ഈ വകയ്ക്കുള്ള ചെലവുകൾ വെറും വ്യർത്ഥമല്ലേ? അതിനാൽ വായനശാലകളേയും ഗ്രന്ഥശാലകളേയും സംബന്ധിച്ച നടത്തിപ്പു് കേന്ദ്രീകരിക്കുന്നതായാൽ ആവശ്യത്തിനു വേണ്ട പണവും ഉദ്ദേശത്തിനനുസരിച്ച പ്രയോജനവും ഉണ്ടെന്നു് അനായാസേന ബോധ്യപ്പെടുന്നതാണു്.

വിദ്യാഭ്യാസവിഷയത്തിൽ തിരുവിതാംകൂർ, പ്രത്യേകിച്ചു് തിരുവല്ലാ താലൂക്കു് മുന്നണിയിൽ നിൽക്കുന്നതായി അഭിമാനിക്കാറുണ്ടെങ്കിലും ഗ്രന്ഥശാലകളുടേയും വായനശാലകളുടേയും കുറവു് ഇന്നത്തെ വിദ്യാഭ്യാസസമ്പ്രദായത്തിന്റെ ഒരു ന്യൂനതയായി ഇപ്പോഴും അവശേഷിക്കതന്നെ ചെയ്യുന്നു. വിപ്ലവകരമായ ഒരു മാററം മൂലം ഗ്രന്ഥശാലകളും വായനശാലകളും വേണ്ടുംവണ്ണം വർദ്ധിപ്പിക്കാതിരിക്കുന്നതു ചിന്താകുഴപ്പമാണെന്നുതന്നെ പറയേണ്ടിയിരിക്കുന്നു. യാതൊരു തത്വത്തേയും ആസ്പദമാക്കാതെ ഗ്രന്ഥശാലകൾക്കു ഗ്രാൻറു നിർണ്ണയിക്കുന്ന കാര്യത്തിൽ ഉദ്യോഗസ്ഥന്മാർ മുഖാന്തിരം നടത്തിവരുന്ന പരിശോധനാരീതിയും ശുപാർശയും നിർത്തേണ്ട കാലം അതിക്രമിച്ചിരിക്കുന്നു. ഒരു ലൈബ്രറി ആക്റ്റുമൂലം ജനകീയസംഘടനയായ അഖിലതിരുവിതാംകൂർ ഗ്രന്ഥശാലാസംഘത്തെ ചുമതലപ്പെടുത്തി വയോജനവിദ്യാഭ്യാസം കാര്യക്ഷമമായവിധം നടത്തിക്കുന്നതിനു് സാധിക്കുന്നതാണു്.

ഗ്രന്ഥശാലായൂണിയന്റെ പ്രവർത്തനത്തിൽ ഇതേവരെയുള്ള ഞങ്ങളുടെ അനുഭവം തെളിയിക്കുന്നതു്, അഞ്ചുകൊല്ലംകൊണ്ടു എല്ലാഗ്രാമങ്ങളിലും ഗ്രന്ഥശാലകൾ സ്ഥാപിച്ചു നടപ്പാക്കാൻ കഴിയുമെന്നാണു്. ഇതിലേക്കു കെട്ടിടങ്ങൾക്കോ, പത്രം മാസിക മുതലായ പ്രസിദ്ധീകരണങ്ങൾക്കോ പുസ്തകങ്ങൾക്കോ വേണ്ട ചെലവുകൾക്കല്ലാ, കേവലം ഒരു ചുമതലക്കാരനു കഷ്ടിച്ചു കഴിഞ്ഞുകൂടുവാൻ ഒരു പ്രോൽസാഹനമാണു് ഓരോ വായനശാലക്കാർക്കും ഗവമ്മെൻറിനോടഭ്യർത്ഥിക്കുവാനുള്ളതു്. ഗവർമ്മെൻറു പ്രസിദ്ധീകരണങ്ങൾ ഓരോ ഗ്രന്ഥശാലയ്ക്കും സൌജന്യമല്ലെങ്കിൽ സൌജന്യനിരക്കിലെങ്കിലും കൊടുക്കാവുന്നതാണു്. സർക്കാർ ഗസററു കേവലം നിരുപയോഗമായി തിരുവനന്തപുരം പട്ടണത്തിലെ ഉദ്യോഗസ്ഥന്മാരുടെ ഇടയിൽ വെറുതെ വിതരണം ചെയ്യുന്നതെങ്കിലും ഗ്രന്ഥശാലക്കാർക്കു കൊടുക്കരുതോ? Travn: Information-നും അതുപോലെ തന്നെ. ഉത്തരവാദബോധം സർവത്ര വർദ്ധിച്ചിരിക്കുന്നു, അല്ലെങ്കിൽ വർദ്ധിച്ചിരിക്കേണ്ട ഈ കാലഘട്ടം നാം ബുദ്ധിപൂർവം വിനിയോഗിച്ചു രാജ്യത്തെ പരിഷ്കാരകാര്യങ്ങളിലെല്ലാം പൊതുജനങ്ങളെ ഭാഗഭാക്കുകളാക്കുകയും ഉദ്യോഗസ്ഥമേധാവിത്വം കുറയ്ക്കുകയും ചെയ്യേണ്ടിയിരിക്കുന്നു. ജനകീയം ഇന്നും ഉദ്യോഗസ്ഥലോകത്തെ സംബന്ധിച്ചിടത്തോളം

പരകീയമായി കാണപ്പെടുന്നു. അപകടമായ ഈ നില ഇനി പുലത്താവുന്നതല്ല.

രാജ്യത്തെ 80 ശതമാനം ആളുകളും ഗ്രാമവാസികളാണു്. ഗ്രാമങ്ങളുടെ സമുദ്ധാരണമാണു് ആവശ്യമെന്നു കണ്ടു വില്ലേജ് യൂണിയൻ, വില്ലേജ് അപ്പ്ലിഫ്റ്റ് എന്നിവ സ്ഥാപിച്ചു നടത്തുന്നതു് തീർച്ചയായും അഭിനന്ദനീയംതന്നെ. എന്നാൽ അവയുടെ പ്രയോജനകരമായ പ്രവർത്തനത്തിൽ പലേവിധ മാർഗ്ഗതടസ്സങ്ങളും ഉണ്ടു്. പുതിയ ബില്ലിലെ ന്യൂനതകളെ ആസ്പദീകരിച്ചു ഇന്നു നടക്കുന്ന ഒരു പ്രസംഗം അതിനു വെളിച്ചം നൽകുമെന്നു വിശ്വസിക്കുന്നതിനാൽ ഞാൻ ആ ഭാഗത്തേയ്ക്കു കടക്കുന്നില്ല: ബഹു: അദ്ധ്യക്ഷൻ ഇന്നു അനാച്ഛാദനകർമ്മം നടത്തുന്ന പുണ്യശ്ലോകനായ വറുഗീസ് മാപ്പിള മെമ്മോറിയൽ വായനശാലയ്ക്കു് ഒരു കെട്ടിടം ഉണ്ടാക്കുന്നതിനായി ഭാരവാഹികൾ പൊന്നുംവിലയ്ക്കു സ്ഥലം കിട്ടുവാൻ ആവശ്യപ്പെട്ടതിൽ ഒട്ടധികം എഴുത്തുകുത്തും കാലതാമസവും കഴിഞ്ഞശേഷം വസ്തു ഉടമസ്ഥനു് എതിരില്ലാതിരുന്നിട്ടും, ഗവമ്മെൻറിൽനിന്നും കിട്ടിയിരിക്കുന്ന മറുപടി ഒന്നും ചെയ്യാൻ സാദ്ധ്യമല്ലെന്നാണു്. എത്ര പരിതാപകരമായ അവസ്ഥയാണെന്നു നോക്കണം. ഇന്നത്തെ റൂളനുസരിച്ചു് വില്ലേജ് യൂണിയനായാലും, വായനശാലകളായാലും ഗവമ്മെൻറുമുഖാന്തിരം സാധിക്കേണ്ട ഓരോകാര്യത്തിനും മാർഗ്ഗതടസ്സവും ഒടുവിൽ നിരാശയും മാത്രമാണനുഭവം. അതിനാൽ ഈ നില പാടേ മാറേണ്ടതാകുന്നു.

അധികാരകേന്ദ്രീകരണത്തിൻെറ കൊടും കുരുക്കുകളിൽ ഉടക്കി മുന്നോട്ടു നീങ്ങുവാൻ കഴിവില്ലാതെ മിക്ക ജനകീയ സംഘടനകളും വിഷമിക്കുന്ന ദുഃസ്ഥിതി അചിരേണ പരിഹരിക്കുമെന്ന ശുഭപ്രതീക്ഷയോടുകൂടി ഈ വിജ്ഞപ്തിപ്രസംഗം ഉപസംഹരിച്ചുകൊള്ളുന്നു.

---

**സാഹിത്യ പരിഷത്സമ്മേളനത്തിൽ ഗ്രന്ഥശാലാപ്രസ്ഥാനത്തെക്കുറിച്ചു്, ശ്രീ. എസ്. ഗുപ്തൻനായർ ചെയ്ത പ്രസംഗം:—**

ഈ പരിഷത്സമ്മേളനപ്പന്തലിൽ ഇങ്ങനെ വീണ്ടുമൊരു പ്രസംഗം ചെയ്യേണ്ടിവരുമെന്നു പ്രതീക്ഷിച്ചിരുന്നതല്ല. പക്ഷെ ഇന്നലെ കുറെ വൈകി ഇവിടെ എത്തിച്ചേന്ന തിരുവിതാംകൂർ ഗ്രന്ഥശാലാസംഘം പ്രവർത്തകന്മാർ ഈ ജോലി എന്നെ ഏല്പിച്ചുകൊണ്ടാണു് ചില അത്യാവശ്യകാര്യങ്ങൾ പറയാൻ ഈ മട്ടിൽ ഞാൻ നിങ്ങളുടെ മുമ്പിൽ നില്ക്കുന്നതു്. ഗ്രന്ഥശാലാസംഘത്തോടു് എനിക്കുള്ള പ്രത്യേകബന്ധം ഈ പ്രാതിനിധ്യത്തിനു് കൂടുതൽ ഉറപ്പും തരുന്നുണ്ടു്.

തിരുവിതാംകൂർ ഗ്രന്ഥാലയസംഘത്തിൻെറ പ്രവർത്തനപരിധി കൊച്ചിയിലേക്കുകൂടി വ്യാപിപ്പിച്ചുകഴിഞ്ഞ ഈ പതനത്തിൽ മലബാറിനെയും ഉൾപ്പെടുത്തുന്ന കാര്യം നിങ്ങളുടെ ശ്രദ്ധയിൽ പെടുത്താൻ ഏററവും പററിയ ഒരു സന്ദർഭമാണിതു്. ഞങ്ങളുടെ സംഘത്തിൻെറ സ്വാധീനവലയത്തിൽ വലിയൊരു ഭൂവിഭാഗം ഉണ്ടെന്നു് അഭിമാനിക്കാൻ വേണ്ടിയല്ല ഈ നിർദ്ദേശം പുറപ്പെടുവിക്കുന്നതു്. നമ്മുടെ ദുർദ്ദശകൊണ്ടു് രാഷ്ട്രീയമായ വിഭാഗീകരണം കേരളത്തിൽ ഒരുവേള അല്പനാൾ കൂടി ഇടനിന്നുവരാം. പക്ഷെ സാംസ്കാരികമായ കാര്യങ്ങളിൽ ആ വിഭാഗീകരണത്തിനു യാതൊരർത്ഥവുമില്ല. അതിൻെറ പരിഹാരം ഒരു ഗവമ്മെൻറു മുഖേന നേടേണ്ടതായിട്ടുമില്ല. നമ്മുടെ പക്കൽ തന്നെയാണു് അതിൻെറ പരിഹാരമാർഗ്ഗങ്ങൾ. ഈ സാഹിത്യപരിഷത്തു തന്നെ അത്തരം ഒരൈക്യ

ത്തിന്റെ പ്രചോദനം നമുക്കു തരുന്നില്ലേ? ഗ്രന്ഥാലയസംഘം മറെറാരു മഹത്തായ പ്രചോദനത്തിന്റെ ഉറവിടമാകുമെന്നുള്ള തുകൊണ്ടാണു് ഈ നിർദ്ദേശം ഞങ്ങൾ പുറപ്പെടുവിക്കുന്നതു്. മലബാറിൽ ഒരു ഗ്രന്ഥാലയസംഘം പ്രവൎത്തിക്കുന്നുണ്ടെന്നു നിങ്ങൾ അറിഞ്ഞിരിക്കും. അതിന്റെ പ്രവൎത്തകന്മാർക്കു ഈ സംയോജനത്തിൽ സന്തോഷമേ ഉള്ളു എന്നു ഞങ്ങളെ അറിയിച്ചിട്ടുണ്ടു്. തിരുവിതാംകൂർ ഗ്രന്ഥശാലാസംഘത്തെക്കാൾ അല്പം മുമ്പാരംഭിച്ച ആ സ്ഥാപനത്തിനു് ഒരു വേള ഞങ്ങൾക്കുള്ളേടത്തോളം നേട്ടങ്ങൾ എടുത്തുകാണിക്കുവാൻ ഇന്നില്ലെങ്കിൽ അതിന്റെ കാരണം അവർക്കു ഗവർമ്മെൻറിന്റെ ആനുകൂല്യം വേണ്ടപോലെ കിട്ടാത്തതാണു്. ഞങ്ങളുടെ സംഘത്തിനു ഗവമ്മെൻറിന്റെ പക്കൽ നിന്നും ഗണ്യമായ പ്രോത്സാഹനം ലഭിക്കുന്നുണ്ടു്. ഈ സംഘത്തിന്റെ അദ്ധ്യക്ഷനായ തിരുവിതാംകൂർ പ്രധാനമന്ത്രിക്കു് സംഘത്തിന്റെ അഭിവൃദ്ധിയിൽ പ്രത്യേകമായ താല്പൎയ്യമുണ്ടു്. (അദ്ദേഹം പ്രധാനമന്ത്രിയാകുന്നതിനു മുമ്പാണു് ഞങ്ങളുടെ സംഘത്തിന്റെ അദ്ധ്യക്ഷനായതും)

ഇങ്ങനെ അനുകൂലമായ പരിതസ്ഥിതികളിൽ, ആത്മാൎത്ഥതയുള്ള ഒന്നിലധികം പ്രവൎത്തകന്മാരുടെ നിരന്തരാദ്ധ്വാനത്തോടുകൂടി അഭിവൃദ്ധിപ്പെട്ടുവരുന്ന ഈ സംഘം ഒരഖിലകേരളസംഘമായിതീൎന്നാൽ ഉടനെ ലഭിക്കുന്ന ഗുണമെന്താണെന്നു് നിങ്ങൾ ചോദിച്ചേക്കും. നമ്മുടെ ഗ്രന്ഥകാരന്മാരുടെ ദാരിദ്ര്യത്തിനു ഒരറുതി വരുത്തുക—അതുതന്നെയാണു പ്രയോജനം.

മലയാളത്തിലെ ഗ്രന്ഥകാരന്മാരുടെ സാമ്പത്തികസ്ഥിതി എത്ര ശോചനീയമായ ഒന്നാണെന്നു് സാഹിത്യപ്രണയികളായ നിങ്ങളോടു് പറയേണ്ടതില്ലല്ലോ. ഒരു നല്ല പുസ്തകം പുറത്തുവന്നാൽ ആയിരം പ്രതിയാണു് അടങ്ങുന്നതു്. ചെലവാകുന്നതു്. അതു നാലും അഞ്ചും കൊല്ലം കൊണ്ടായിരിക്കുംതാനും. ആണ്ടിൽ ഒരു പുസ്തകം എന്നകണക്കിനു് എഴുതുന്ന ഒരു പ്രശസ്തനായ ഗ്രന്ഥകാരന്റെ ഒരു കൊല്ലത്തെ കൃതിയ വരവു് 250 രൂപയായിരിക്കും എന്നൎത്ഥം. ഈ സ്ഥിതി നമുക്കു മാററാൻ സാധിക്കും—ഗ്രന്ഥശാലകൾ മുഖേന. കേരളത്തിലാകെ കുറഞ്ഞതു് ഒരു 2500 ഗ്രന്ഥശാലകളെ സംഘടിപ്പിക്കാമെങ്കിൽ ഏതു നല്ല പുസ്തകവും ഒന്നാം പതിപ്പിൽ മൂവായിരം അച്ചടിപ്പിക്കാം. അപ്പോൾ ഒരു ഗ്രന്ഥകാരന്റെ ശരാശരി ആദായം 750 രൂപയായി വർദ്ധിക്കും. ഒരുവിധം കഴിഞ്ഞുകൂടാനുള്ള ഒരു തുകയായി.

ഇങ്ങനെ സാഹിത്യത്തെ ആദായമുള്ള ഒരു തൊഴിലാക്കിത്തീർക്കാൻ ഗ്രന്ഥശാലാപ്രസ്ഥാനത്തിനുമാത്രമേ കഴിയൂ. സാഹിത്യകാരന്റെ ഈ സുസ്ഥിതി നമ്മുടെ സാഹിത്യത്തിന്റെ സംസ്കാരത്തിലും പ്രതിഫലിക്കും. അതുകൊണ്ടു് ഈ വായനശാലക്കാൎയ്യത്തെ ഒരു വൻകാൎയ്യമായി കരുതി ഉടനെ തന്നെ പ്രവൎത്തി തുടങ്ങുവാൻ സാഹിത്യപ്രണയികളായ നിങ്ങളോടു് അഭ്യർത്ഥിക്കുന്നു.

പത്രാധിപക്കുള്ള കത്തുകൾ

## ഭാവരശ്മികളെപ്പററി

സർ,

കഴിഞ്ഞലക്കം ഗ്രന്ഥാലോകത്തിൽ ഭാവരശ്മികളെക്കുറിച്ച് ശ്രീ. ഐ. ജി. കൃഷ്ണവാര്യർ എഴുതിയിരുന്ന നിരൂപണം ആ പുസ്തകം വായിച്ചിട്ടില്ലാത്തവരെ തികച്ചും തെററിദ്ധരിപ്പിക്കുന്ന ഒന്നാണെന്ന് എനിക്കു തോന്നുന്നു. രുചിഭേദംകൊണ്ടു പക്ഷാന്തരങ്ങളുണ്ടാകാം. പക്ഷെ ആ പക്ഷാന്തരങ്ങൾ പൊതുവേയുള്ള അഭിപ്രായങ്ങളിൽ നിന്ന് ഇങ്ങനെ കടകവിരുദ്ധമായാൽ അതു കഷ്ടമാണ്. ശ്രീ വാര്യക്ക് ഭാവരശ്മികളിലെ ഏതാണ്ട് ഒൻപതു ലേഖനങ്ങളോട്ടും വിപ്രതിപത്തിയാണു തോന്നിയതു്. അദ്ദേഹത്തിന് വിപ്രതിപത്തി തോന്നാത്ത ലേഖനങ്ങൾ യഥാർത്ഥത്തിൽ ഈ ഗ്രന്ഥത്തിലെ ശുഷ്കപ്രബന്ധങ്ങളുമാണ്. 'അവ കാര്യമാത്രപ്രസക്തമായതുകൊണ്ടു കുറിക്കുകൊണ്ടിട്ടുണ്ടു്' എന്നാണദ്ദേഹം പറയുന്നതു്. അപ്പോൾ കാര്യമാത്രപ്രസക്തതയിലാണ് അദ്ദേഹം വിജയത്തിന്റെ മാനദണ്ഡം കാണുന്നതു്. ഭാവപ്രധാനമായ ഒരു കൃതിയെ കാര്യമാത്രപ്രസക്തിയും പ്രതീക്ഷിച്ചുകൊണ്ടു സമീപിച്ചതിൽ വന്ന തകരാറാണ് ആ നിരൂപണത്തിന്റെ പരാജയം. ഭാവങ്ങൾ ആസ്വദിക്കാൻ തയ്യാറുള്ളവർതന്നെവേണം ഭാവരശ്മികളെ സമീപിക്കേണ്ടതു്. എന്തു തോന്നുന്നു?

നിങ്ങളുടെ ഷാംചേരി.

## എലിവാണത്തെക്കുറിച്ച്

സർ,

എലിവാണത്തെ നിരൂപണംചെയ്ത ലേഖകന് ആ കൃതിയുടെ നിർദ്ദോഷമായ ഗുണാംശങ്ങൾ ആസ്വദിക്കാൻ സാധിക്കാത്തതു കഷ്ടമായിപ്പോയി. ശ്രീ ഡി. സി.യ്ക്കു യാതൊരു വ്യക്തിവിദ്വേഷവും ഉള്ളതായി എനിക്കു തോന്നുന്നില്ല. ഏതായാലും നിങ്ങളുടെ തിരുവനന്തപുരം പോളിററിക്സ് അതുമായി ചേരുകയില്ല. പട്ടംതാണുപിള്ളയെപ്പററിയുള്ള ലേഖനം ഡി. സി. എഴുതിയതുതന്നെ ഇവിടുത്തെ കമ്യൂണൽ പോളിററിക്സ് ഇങ്ങനെ വഴിതിരിയുന്നതിനു മുമ്പാണ്.

സ്വന്തം,
വെട്ടൂർ രാമൻനായർ

---

## താലൂക്ക യൂണിയൻ പ്രതിനിധിസമ്മേളനം



താലൂക്ക ഗ്രന്ഥശാലായൂണിയൻ പ്രസിഡൻറന്മാരുടേയും സെക്രട്ടറിമാരുടേയും ഒരു അടിയന്തിരയോഗം കേന്ദ്രസംഘം ആഫീസിൽവച്ച് മീനം 27-ാംതീയതി പകൽ മൂന്നു മണിക്ക് ശ്രീ. എ. ഈശ്വരപിള്ള ബി. എ. ബി. എൽ, എം. എൽ. എ. യുടെ (കൊട്ടാരക്കരത്താലൂക്ക് യൂണിയൻ പ്രസിഡൻറ്) അദ്ധ്യക്ഷതയിൽ കൂടി.

ഗ്രന്ഥശാലകൾക്ക് വർഷാരംഭം മുതൽ നൽകേണ്ട ഗ്രാൻറ വിഭജിക്കുകയോ വിതരണം ചെയ്യുകയോ ചെയ്യിട്ടില്ലാത്തതുനിമിത്തം നേരിടുന്ന വൈഷമ്യങ്ങൾ —തൽസംബന്ധമായി ഗവമ്മെൻറ കാണിക്കുന്ന അനാസ്ഥ—ഒരു ലൈബ്രറി ആക്ററിൻെറ ആവശ്യം—അച്ചലിഫ്ററ് കേന്ദ്രങ്ങളിലും പ്രൈമറി വിദ്യാലയങ്ങളിലും സ്ഥാപിക്കപ്പെട്ടിട്ടുള്ള വായനശാലകളുടെ നിരുപയോഗം—അതിനുവേണ്ടി ഗവമ്മെൻറ ചെയ്യുന്ന ധനത്തിൻെറ ദുർവിനിയോഗം—ഗ്രാൻറ തുക നിശ്ചയിക്കുന്നതിൽ സ്കൂൾ അസി: ഇൻസ്പെക്ടറന്മാർ പ്രത്യക്ഷപ്പെടുത്തുന്ന ക്രമക്കേടുകൾ—ഇക്കാര്യത്തിലെല്ലാം ഗ്രന്ഥശാലാസംഘത്തിനുണ്ടായിരിക്കേണ്ട ശുപാർശാധികാരങ്ങൾ - എന്നിവയെപ്പററി യോഗത്തിൽ ചർച്ചകൾ നടത്തി. തൽഫലമായി മേൽപറഞ്ഞ വിവരങ്ങൾ ഉൾക്കൊള്ളുന്ന ഒരു നിവേദനം തയ്യാറാക്കി പ്രധാനമന്ത്രിയ്ക്കും വിദ്യാഭ്യാസമന്ത്രിയ്ക്കും കൊടുക്കണമെന്നു തീരുമാനിച്ചു. അതിനുവേണ്ടി ശ്രീ. എ. ഈശ്വരപിള്ളയുടെ നേതൃത്വത്തിൽ, മെ: കെ. രാമകൃഷ്ണപിള്ള എം. എൽ. എ. (അമ്പലപ്പുഴ) എം. ഈ. മാധവൻപിള്ള (തിരുവല്ലാ) എ. പി. നായർ (നെയ്യാററിൻകര) പി. ഗോവിന്ദപ്പിള്ള (കുന്നത്തൂർ) കെ. കേശവപിള്ള (തിരുവനന്തപുരം) എന്നീ യൂണിയൻ പ്രവർത്തകരുൾപ്പെട്ട ഒരു നിവേദകസംഘത്തെ രൂപവൽക്കരിക്കയും ചെയ്തു.

നിവേദകസംഘം വിദ്യാഭ്യാസമന്ത്രിയെ സന്ദർശിച്ച് വേണ്ടവിശദീകരണത്തോടുകൂടി നിവേദനം സമർപ്പിച്ചു. സമിതി ചൂണ്ടിക്കാണിച്ച കാര്യങ്ങൾക്ക് പരിഹാരം ആവശ്യമാണെന്നു മന്ത്രി സമ്മതിക്കുകയും കഴിയുന്നതുംവേഗം വേണ്ട തീരുമാനങ്ങൾ കൈക്കൊള്ളുന്നതാണെന്ന് അഭിപ്രായപ്പെടുകയും ചെയ്തു.

## ഗ്രന്ഥശാലാ പ്രവത്തനം

(കൊച്ചി—തിരുവിതാംകൂർ)

തിരുവിതാംകൂർ കൊച്ചി ഗ്രന്ഥശാലാസംയുക്ത കമ്മററിയുടെ രണ്ടാമതുയോഗം മീനം 29-ാം നു- പകൽ 4 മണിക്ക് എറണാകുളം സാഹിത്യ പരിഷത്ത് കാര്യാലയത്തിൽവച്ച് സാഹിത്യകുശലൻ ശ്രീ: ടി. കെ. കൃഷ്ണമേനോൻ അവർകളുടെ അദ്ധ്യക്ഷതയിൽകൂടി.

1. കഴിഞ്ഞ യോഗത്തിന്റെ മിനിട്ട്സ് വായിച്ചു പാസ്സാക്കി.

2. കഴിഞ്ഞയോഗം ചുമതലപ്പെടുത്തിയ പ്രകാരം മെ: പി. എൻ. പണിക്കർ (അ: തി: ഗ്രന്ഥശാലാസംഘം ജനറൽ സെക്രട്ടറി) പി. വി. കൃഷ്ണൻനായർ എന്നിവർ ചേർന്നു തയ്യാർചെയ്തുകൊണ്ടുവന്ന നിബന്ധനാഭേദഗതികൾ സ്വീകരിക്കുകയും, സെൻട്രൽ കമ്മററിക്ക് അയച്ചുകൊടുക്കുവാൻ അദ്ധ്യക്ഷനെ അധികാരപ്പെടുത്തുകയും ചെയ്തു.

3. കൊച്ചിയെ പ്രതിനിധീകരിക്കുന്നതിലേക്കായി നിലവിലിരിക്കുന്ന അഖില തിരുവിതാംകൂർ ഗ്രന്ഥശാലാസംഘം ഭരണസമിതിയിൽ, താഴെ പറയുന്ന എട്ട് അംഗങ്ങളെക്കൂടി ഉൾപ്പെടുത്തുവാൻ ശുപാർശ ചെയ്യണമെന്ന് തീരുമാനിച്ചു.

മെസ്സേഴ്സ്

(1) ആർ. കെ. ശാസ്ത്രി, എറണാകുളം പബ്ളിക്ക് ലൈബ്രറി സെക്രട്ടറി
(2) ടി. ശങ്കുണ്ണി മേനോൻ, വിയ്യൂർ വായനശാല
(3) മിസിസ്സ് ലീലാ പി. മേനോൻ, എറണാകുളം
(4) എം. കെ. രാജാ, കുന്നംകുളം
(5) അലക്സാണ്ടർ പറമ്പിത്തറ, M. L. A.
(6) ഈ. രാമൻ മേനോൻ, മലബാർ
(7) പനമ്പിള്ളി ഗോവിന്ദമേനോൻ.
(8) വിദ്യാഭ്യാസ ഡയറക്ടർ.

4. ഗ്രന്ഥശാലാ മാനുവൽപരിഷ്കരണ കമ്മററിയിലേക്ക് താഴെ പറയുന്ന ഏഴു പേരെ നിർദ്ദേശിച്ചു.

(1) സാഹിത്യകുശലൻ ടി. കെ. കൃഷ്ണമേനോൻ (അദ്ധ്യക്ഷൻ)
(2) സാഹിത്യകുശലൻ പുത്തേഴത്തു് രാമൻ മേനോൻ.
(3) കവിതിലകൻ പി. ശങ്കരൻ നമ്പ്യാർ എം. എ. Hons.
(4) എം. തോമസ്സ് M. A. & L. T.
(5) റവ: ഫാദർ തെഡോഷ്യസ്, തേവര കോളേജ് പ്രിൻസിപ്പാൾ.
(6) പി. സി. കോരുത്, കോട്ടയം
(7) എം. പി. പോൾ എം. എ.

5. അ: തി: ഗ്രന്ഥശാലാസംഘം വക പ്രസിദ്ധീകരണമായ ഗ്രന്ഥാലോകം മാസികയുടെ പ്രസാധകക്കമ്മററിയിൽ മെസ്സേഴ്സ് ജി. ശങ്കരക്കുറുപ്പ്, പ്രൊഫസ്സർ ജോസഫ് മുണ്ടശ്ശേരി, പി. വി. കൃഷ്ണൻ നായർ എന്നിവരെക്കൂടി ഉൾപ്പെടുത്തുവാൻ തീരുമാനിക്കുകയും, കൊച്ചിസംസ്ഥാനത്തുള്ള എല്ലാ ഗ്രന്ഥശാലകളും വിദ്യാലയസ്ഥാപനങ്ങളും ഏററവും പ്രയോജനപ്രദമായ പ്രസ്തുതമാസിക സ്വീകരിക്കണമെന്ന് ശുപാർശചെയ്യുകയും ചെയ്തു.

6. കൊച്ചിയിലെ പ്രവൎത്തനത്തിനായി മൂന്ന് ആർഗനൈസറന്മാരെ നിയമിക്കണമെന്നും, അതിലേക്കാവശ്യമായ ധനസഹായത്തിന് കൊച്ചിഗവണ്മെന്റിനോട് അപേക്ഷിക്കണമെന്നും, ആർഗനൈസർ മി: ഡബ്ലിയു. ഒ. ജോർജ്ജിനെ കൊച്ചിയിലെ ആർഗനൈസിംഗ് വർക്കിന് പ്രത്യേകമായി നിയോഗിക്കണമെന്നും തീരുമാനിച്ചു.

7. തിരുവിതാംകൂർ—കൊച്ചി ഗ്രന്ഥശാലാവികസനപദ്ധതി മലബാറിൽകൂടി വ്യാപിപ്പിച്ച് അഖിലകേരള പ്രസ്ഥാനമായി കൊണ്ടുവരണമെന്നുള്ള കമ്മററിയുടെ നിർദ്ദേശം അനുസരിച്ച് മലബാറിലെ ഗ്രന്ഥശാലാപ്രവൎത്തകരുമായി ചർച്ചകൾ നടത്തുന്നതിലേയ്ക്കുവേണ്ടി നീലേശ്വരത്തുവച്ച് നടക്കുന്ന ഇരുപതാമത്തു സമസ്തകേരളസാഹിത്യപരിഷത്തിനോടനുബന്ധിച്ച് ഒരു പ്രത്യേകയോഗം കൂടണമെന്ന തീരുമാനിച്ചു.

8. ഗ്രന്ഥശാലാ പ്രതിനിധികളുടെ ഒരു കാൺഫറൻസ് കഴിയുന്നതും വേഗത്തിൽ എറണാകുളത്തുവച്ചു നടത്തേണ്ടതാണെന്നു നിശ്ചയിച്ചു.

9. ഈ റിപ്പോർട്ടു സമർപ്പിച്ചുകൊണ്ട് ഈ സംയുക്തകമ്മററിയുടെ പ്രവൎത്തനം അവസാനിപ്പിക്കുവാൻ തീരുമാനിച്ചു. 5 മണിക്കു യോഗം പിരിഞ്ഞു.

## മലബാറിലെ ഗ്രന്ഥശാലാ പ്രവൎത്തനം

നീലേശ്വരത്തെ സമസ്തകേരളസാഹിത്യപരിഷത് സമ്മേളനത്തോടനുബന്ധിച്ചുനടന്ന ഗ്രന്ഥശാലാപരമായ ചർച്ചകളിൽ സംഘം പ്രതിനിധിയായി സെക്രട്ടറി മി. പി. എൻ. പണിക്കർ സംബന്ധിക്കുകയുണ്ടായി. ഗ്രന്ഥശാലാസംഘത്തിന്റെ പരിപാടികളെ വിശദീകരിച്ച് മി. എസ്സ്. ഗുപ്തൻനായർ എം. എ. (ഗ്രന്ഥാലോകം പത്രാധിപർ) പ്രസംഗിച്ചു.

മെ: പി. എൻ. പണിക്കർ, എസ്സ്. ഗുപ്തൻനായർ, ആർഗനൈസർ മി. W. O. ജാർജ്ജ് എന്നിവർ മലബാറിലെ ഗ്രന്ഥശാലാപ്രവൎത്തകരുമായി കോഴിക്കോട്ടു വച്ചു ചർച്ചകൾ നടത്തി. ഗ്രന്ഥശാലാസംഘത്തിന്റെ പ്രവൎത്തനങ്ങളിൽ അവർ അഭിനന്ദനം പ്രകടിപ്പിച്ചു പ്രവൎത്തനം മലബാറിൽ കൂടെ വ്യാപിപ്പിക്കുന്നതിൽ താല്പര്യം പ്രദർശിപ്പിക്കുകയും ചെയ്തു.

ഗ്രന്ഥാലോകം മാസികയ്ക്ക് അവിടെ വേണ്ടുവോളം പ്രചാരം ലഭിക്കുകയുമുണ്ടായി.

കേരളഗ്രന്ഥാലയസംഘം പ്രസിഡന്റ ശ്രീ. ഇ. രാമൻമേനോനും സെക്രട്ടറി ശ്രീ മധുരവനം കൃഷ്ണക്കുറുപ്പും സംഘത്തിന്റെ പ്രവൎത്തനപരിപാടികളെ സ്വാഗതം ചെയ്തു.

ചിറയ്ക്കൽ വലിയരാജാ, നീലേശ്വരം രാജാ മുതലായ ബഹുമാന്യന്മാർ 250 രൂപാ വീതം സംഭാവനചെയ്ത് അ: തി: ഗ്രന്ഥശാലാസംഘത്തിന്റെ ഉപരക്ഷാധികാരികളായി ചേർന്നിട്ടുമുണ്ട്.

—

## ഗ്രന്ഥശാലാസംഘം ഉപരക്ഷാധികാരികൾ

1. ഡാക്ടർ പി. റ്റി. തോമസ്, പാലമ്പടം. കോട്ടയം.
2. ജ്യോത്സ്യൻ കൃഷ്ണപിള്ള, തിരുവനന്തപുരം.
3. ശ്രീമതി ലക്ഷ്മിപ്പിള്ള കൊച്ചമ്മ. മാധവിമന്ദിരം. തിരുവനന്തപുരം.
4. ശ്രീ. ജെ. ജൗ. എ. പെരേര. കൊല്ലം.
5. ശ്രീ. പി. സുബ്രഹ്മണ്യം. ന്യൂതിയേറ്റേഴ്സ്, തിരുവനന്തപുരം.
6. ശ്രീ. ഇലങ്കത്തു നാരായണപിള്ള. തിരുവനന്തപുരം.
7. ശ്രീ. റ്റി. സി. രവിവർമ്മ വലിയരാജാ, നീലേശ്വരം.

## ആയുഷ്കാല സാമാജികന്മാർ (തുടർച്ച)

14. ശ്രീ. കെ. പി. അപ്പുമേനോൻ. ശ്രീവിലാസം. വടക്കേക്കര. പറവൂർ.

## വ്യക്തിമെമ്പറന്മാർ (തുടർച്ച)

8. ശ്രീ. പി. തോമസ്. പീച്ചലത്ത്. പ്ലാന്റർ, കോതമംഗലം.

## ആർഗനൈസറന്മാരുടെ പേരും പ്രവർത്തനപരിധിയും

1. പി. വിശ്വനാഥൻ (താഴക്കുടി A. O.) തോവാള, അഗസ്തീശ്വരം, കൽക്കുളം
2. ബി. ബാലകൃഷ്ണൻ (പൂവാർ) വിളവംകോട്, നെയ്യാററിൻകര. [താലൂക്കുകൾ
3. കെ. അപ്പുക്കുട്ടൻനായർ (നേമം) തിരുവനന്തപുരം, നെടുമങ്ങാട്.
4. എൻ. പത്മനാഭപിള്ള (മയ്യനാട്) ചിറയിൻകീഴ്, കൊല്ലം,
5. യൂണിയൻ സെക്രട്ടറി (കൊട്ടാരക്കര) കൊട്ടാരക്കര.
6. ജി. നാണശാസ്ത്രി (പുത്തൂർ) പത്തനാപുരം, പത്തനംതിട്ട, ചെങ്കോട്ട.
7. എൻ. ശ്രീധരൻനായർ (ചെപ്പാട്) കുന്നത്തൂർ, മാവേലിക്കര, അമ്പലപ്പുഴ
8. പി. ഭാസ്കരൻനായർ (ചെപ്പാട്) കരുനാഗപ്പള്ളി, കാർത്തികപ്പള്ളി.
9. യൂണിയൻ സെക്രട്ടറി (കുറവൂർ) തിരുവല്ല.
10. യൂണിയൻസെക്രട്ടറി (തുറവൂർ) ചേർത്തല.
11. പി. എൻ. സുകുമാരൻ (കാഞ്ഞിരപ്പള്ളി) ചങ്ങനാശ്ശേരി, മീനച്ചിൽ.
12. W. O. ജാർജ്ജ് (ആലുവാ) കോട്ടയം, മൂവാററുപുഴ, കുന്നത്തുനാട്, പീരുമേട്.
13. പി. കെ. അനന്തൻപിള്ള (പറവൂർ) തൊടുപുഴ, ദേവികുളം,
14. ജെ. തങ്കം (പറവൂർ) പറവൂർ, വൈക്കം.
15. പി. എൻ. പണിക്കർ. ചീഫ് ആർഗനൈസർ.

# പ്രസിഡൻറ് ശ്രീ. ററി. കെ. നാരായണപിള്ള സന്ദർശിച്ച ചില ഗ്രന്ഥശാലകൾ

ശ്രീ ചിത്തിരാപബ്ലിക് ലൈബ്രറി കുത്തിയതോട്
എസ്സ്. എൻ. ഡി. പി. വായനശാല പറയകാട്
ജവഹർ ഗ്രാമസേവാസംഘം & റീഡിംഗ്റൂം മുട്ടയ്ക്കാട്
ദേശബന്ധു ഗ്രന്ഥശാല, കമുകിൻകോട്
വി. എൻ. കേശവപിള്ള സ്മാരകഗ്രന്ഥശാല വളയൻചിറങ്ങര
കണ്ടത്തിൽ വർഗ്ഗീസ്മാപ്പിള മെമ്മോറിയൽ ഗ്രന്ഥശാല കററൂർ
പബ്ലിക്‌ലൈബ്രറി & റീഡിംഗ്റൂം മല്ലപ്പള്ളി
മുൻസിപ്പൽലൈബ്രറി തിരുവല്ല
കെ. വൈ. എം. ഏ. ലൈബ്രറി, കറോട്ട്
ദേശസേവിനി ഗ്രന്ഥശാല മുരണി.

## പറവൂർ താലൂക്ക് ഗ്രന്ഥശാലാ യൂണിയൻ

കുംഭം മീനം മാസങ്ങളിൽ യൂണിയൻെറ രണ്ടു കമ്മിററിയോഗം കൂടീട്ടുണ്ട്. 12 വായനശാലകൾ യൂണിയൻ പ്രവത്തകർ സന്ദശിക്കുകയും 3 വായനശാലകൾ പുതുതായി സ്ഥാപിക്കുകയും 4 വായനശാലകളിൽ വയോജനവിദ്യാഭ്യാസപരിപാടികൾ ആരംഭിക്കുകയും ചെയ്തു.

യൂണിയൻെറ ആഭിമുഖ്യത്തിൽ ശ്രീ. എം. എസ്. ശാസ്ത്രി 'രമണൻ' എന്ന കഥ ആസ്പദമാക്കി കഥാപ്രസംഗം നടത്തിയതിൻെറ ഫലമായി 206 രൂ. പിരിഞ്ഞുകിട്ടി.

മേടം 21...ാംതീയതി പ്രസിഡൻറ് ശ്രീ കെ. ഐ. മാത്യു ബി. ഏ. ബി. എൽ ൻെറ അദ്ധ്യക്ഷതയിൽ യൂണിയൻെറ ഒരു പൊതുയോഗം കൂടുകയുണ്ടായി. ചീഫ് ആർഗനൈസർ മി. പി. എൻ. പണിക്കരും, ആർഗനൈസർ മി. പി. കെ. അനന്തൻപിള്ളയും യോഗത്തിൽ സംബന്ധിച്ചിരുന്നു. യൂണിയൻ നിയമാവലി ഏതാനും ഭേദഗതികളോടുകൂടി അംഗീകരിച്ചു.

ഈ യൂണിയനിൽ 46 അംഗഗ്രന്ഥശാലകളുണ്ട്. മേടം, ഇടവം എന്നീ മാസങ്ങളിലായി സെക്രട്ടറി മി. പി. ആർ. ഉണ്ണിത്താൻ മററു പ്രവത്തകരുമൊന്നിച്ചു 15 ഗ്രന്ഥശാലകൾ സന്ദർശിച്ചിട്ടുണ്ട്.

## ചേത്തല താലൂക്ക് ഗ്രന്ഥശാലായൂണിയൻ

ഈ യൂണിയനിൽ ഇപ്പോൾ 21 അംഗഗ്രന്ഥശാലകളുണ്ട്. മീനം 8...ാംതീയതി യൂണിയൻെറ ഒരു കമ്മിററിയോഗവും, മേടം 7—ാംതീയതി വാർഷികസമ്മേളനത്തിലേക്കു രൂപീകരിച്ചിരുന്ന സ്വാഗതസംഘത്തിൻെറ ഒരു യോഗവും കൂടുകയുണ്ടായി.

യൂണിയൻെറ ആഭിമുഖ്യത്തിൽ "വയോജനവിദ്യാഭ്യാസം" എന്ന ലഘുഗ്രന്ഥം പ്രസിദ്ധപ്പെടുത്തി.

യൂണിയനുവേണ്ടി ആർഗനൈസർ മി. ആർ. മാധവപ്പിള്ള 27 ഗ്രന്ഥശാലകൾ സന്ദർശിക്കുകയും 12 യോഗങ്ങളിൽ സംബന്ധിക്കുകയും ചെയ്തിട്ടുണ്ട്.

## അമ്പലപ്പുഴ താലൂക്ക് ഗ്രന്ഥശാലാ യൂണിയൻ

വാടയ്ക്കൽ എന്ന സ്ഥലത്തുണ്ടായിരുന്ന രണ്ടു വായനശാലകളെ സംഘം സെക്രട്ടറി മി. പി. എൻ. പണിക്കരും യൂണിയൻ പ്രവർത്തകരും കൂടി സംയോജിപ്പിച്ച് പ്രവർത്തനം അഭിവൃദ്ധിപ്പെടുത്തി.

അഞ്ചു ഗ്രന്ഥശാലകളേയും രണ്ടു വ്യക്തികളേയും യൂണിയനിൽ അംഗമാക്കി. മേടത്തിൽ ഒരു ഭരണസമിതി യോഗവും ഇടവം 23—ാംതീയതി ഒരു പൊതുയോഗവും കൂടുകയുണ്ടായി.

വാർഷികസമ്മേളനം മിഥുനമാസത്തിൽ നടത്തുന്നതിനു നിശ്ചയിച്ചു.

## തിരുവല്ലാ താലൂക്ക് ഗ്രന്ഥശാലാ യൂണിയൻ

താലൂക്ക് യൂണിയന്റെയും, കുററൂർ വില്ലേജ് യൂണിയന്റെയും സംയുക്താഭിമുഖ്യത്തിൽ ഒരു സമ്മേളനം ബഹു: പ്രധാനമന്ത്രിയുടെ അദ്ധ്യക്ഷതയിൽ മേടം 29-ാംതീയതി കുററൂർ എം. എം. സ്ക്കൂൾഹാളിൽ നടക്കുകയുണ്ടായി. പ്രധാനമന്ത്രിയോടൊന്നിച്ച് സംഘം സെക്രട്ടറി മി. പി. എൻ. പണിക്കരും ഉണ്ടായിരുന്നു. യോഗത്തിനുമുമ്പായി കണ്ടത്തിൽ വർഗ്ഗീസ് മാപ്പിള സ്മാരകവായനശാല പ്രധാനമന്ത്രി സന്ദർശിക്കുകയും പ്രവർത്തനത്തിൽ അഭിനന്ദനം രേഖപ്പെടുത്തുകയും ചെയ്തു. യൂണിയൻ സെക്രട്ടറി മി. എ. എൻ. പി. പണിക്കർ സ്വാഗതം ആശംസിക്കുന്ന ഒരുകവിത പാരായണം ചെയ്തു. വില്ലേജ് യൂണിയൻ പ്രസിഡൻറ് മി. കെ. ഐ. ഈപ്പൻ ബി. എ. വായനശാലകൾ, പ്രാദേശികാവശ്യങ്ങൾ എന്നിവയെ അടിസ്ഥാനമാക്കി സ്വാഗതപ്രസംഗം ചെയ്തു. തുടന്നു ഗ്രന്ഥശാലാ യൂണിയൻ പ്രവർത്തനത്തെ വിശദീകരിച്ചുകൊണ്ടു യൂണിയൻ പ്രസിഡൻറ് മി. എം. ഈ. മാധവൻപിള്ള വിജ്ഞപ്തി പ്രസംഗം നടത്തി. മിസ്സസ്സ്. കെ. ഏ. മാത്യു ബി. എ. ഗ്രന്ഥശാലാപ്രസ്ഥാനത്തെപ്പററി പ്രസംഗിച്ചു.

കണ്ടത്തിൽ വർഗ്ഗീസ് മാപ്പിള അവർകളുടെ ഛായാപടം അദ്ദേഹത്തിന്റെ സ്മാരകമായി നടത്തിവരുന്ന കുററൂർ ഗ്രന്ഥശാലയിൽ അനാച്ഛാദനം ചെയ്യണമെന്നു പ്രധാനമന്ത്രിയോടു് അഭ്യർത്ഥിച്ചുകൊണ്ടു് യൂണിയൻ വൈസ്പ്രസിഡൻറ് ശ്രീ. പി. എൻ. നമ്പൂതിരി, ബി. എ. ബി. കോം. ചെയ്ത പ്രസംഗം ഇങ്ങനെ സംഗ്രഹിക്കാം.

"ഓരോകാലത്തും ഓരോ ദേശത്തും അസാമാന്യ വൈഭവമുള്ള ചില വ്യക്തികൾ അവതരിക്കാറുണ്ടു്. അവരുടെ ത്യാഗസമ്മോഹനമായ സേവനജീവിതത്തിന്റെ അനുസ്മരണം സ്വാഭാവികവും അനിവാര്യവുമാണു്.

ഇന്നു നമ്മുടെ സ്മര്യപുരുഷൻ ദിവംഗതനായ കണ്ടത്തിൽ വറുഗീസ് മാപ്പിള അവർകളാണു്. വ്യക്തി വ്യക്തിയായി ജീവിക്കാതെ, ഒരു സാമൂഹ്യാംഗമെന്ന നിലയിൽ ജീവിക്കേണ്ടതെന്തിനെന്നും എങ്ങനെയെന്നും അദ്ദേഹം പ്രസ്പഷ്ടമാക്കി. ജനസമുദായത്തിൽ ഉറങ്ങിക്കിടന്ന വ്യക്തിവാസനകളെ തട്ടിയുണർത്തി സാമൂഹ്യപുരോഗതി

ക്കായി വിനിയോഗിക്കുവാൻ അദ്ദേഹം ചെയ്ത ശ്രമങ്ങൾ അവിസ്മരണീയങ്ങളാണ്; അമൂല്യങ്ങളാണ്. "ബാലികാമഠം" എന്ന വിദ്യാപീഠവും തിരുമൂലപുരം വിപണിയും അദ്ദേഹത്തിൻെറ പരിശ്രമഫലങ്ങളാണ്. സാഹിത്യവാസനയുള്ള ചെറുപ്പക്കാരെ തേടിപ്പിടിച്ച് അവർക്കുവേണ്ട പ്രോത്സാഹനം നൽകുന്നതിന് അദ്ദേഹം സദാ ജാഗരൂകനായിരുന്നു. "മനോരമ" മുഖാന്തരവും "ഭാഷാപോഷിണി"യിൽ കൂടിയും അദ്ദേഹം നിർവ്വഹിച്ച ഭാഷാപോഷണത്തെ വെല്ലാൻ മററൊരു സാഹിത്യസേവകനെ നാമിന്നുവരെ കണ്ടെത്തിയിട്ടില്ല.

ഒരു സ്മാരകമെന്ന രൂപത്തിൽ ഒരു ഗ്രന്ഥശാലയ്ക്കുള്ള പ്രാധാന്യം സംശയാതീതമാണ്. ഓരോ ഗ്രാമത്തിലും സാമ്പത്തികമായി ഒരുറച്ച ബാങ്ക്, ആരോഗ്യപരമായ ആവശ്യങ്ങൾക്ക് ഒരു ആശുപത്രി, ആത്മീയപ്രചോദനത്തിന് ദേവാലയം എന്നിവപോലെതന്നെ സാംസ്ക്കാരികമായി ഒരു ഗ്രന്ഥശാലയും ഒഴിച്ചു കൂടുവാൻ ആവാത്ത ഒരാവശ്യമാണ്. ജാതിമതാദി ചിന്തകൾക്കെല്ലാം അതീതമായി ആസ്ത്രീപുരുഷം, ആബാലവൃദ്ധം പങ്കെടുക്കാവുന്ന ഒരു സ്ഥാപനമാണ് ഗ്രന്ഥശാല. ഒരു ഗ്രാമത്തിലെ സാംസ്കാരികാഭിവൃദ്ധിക്കായി പ്രവർത്തിക്കുന്ന ഗ്രന്ഥശാല അവിടത്തെ സാംസ്കാരിക "ട്രസ്റ്റ്" ആണ്. അവിടത്തെ സാംസ്കാരിക ദേവാലയമാണ്; അവിടത്തെ സാംസ്കാരിക ബാങ്കാണ്; അവിടത്തെ സാംസ്കാരിക വൈദ്യശാലയാണ്. കുററൂർ ഗ്രന്ഥശാലയെസ്സംബന്ധിച്ചിടത്തോളം ചാരിതാർത്ഥ്യമല്ലാതെ രേഖപ്പെടുത്താനില്ല. ഈ ഗ്രന്ഥശാല ശ്രീ. വറുഗീസുമാപ്പിള അവർകളുടെ ആത്മീയജ്യോതിസ്സിനെ പ്രദ്യോതിപ്പിക്കുന്നതിനോടൊപ്പം അന്തരിച്ചുപോയ അദ്ദേഹത്തിൻെറ ഒരു ഭൗതികപ്രതിബിംബനം കൂടി ഇവിടെ ഉണ്ടായിരിക്കണമെന്ന് ഇവിടെയുള്ളവർ ആഗ്രഹിച്ചു. ആ ആഗ്രഹത്തിൻെറ സഫലീകരണമാണ് ഇവിടെ അനാച്ഛാദനം ചെയ്യുവാൻ പോകുന്ന ഛായാചിത്രം. സ്മരണയുടെ പ്രതിനിധിയായിരിക്കണം സ്മാരകത്തിൻെറ അനാച്ഛാദകൻ. ആദർശവും പ്രായോഗികതയും ഒന്നു ചേരാതെ വിജയം സുസാധമല്ല"

പ്രധാനമന്ത്രി വർഗ്ഗീസ് മാപ്പിളയുടെ സേവനങ്ങളെ വിശദീകരിച്ചുകൊണ്ട് അനാച്ഛാദനകർമ്മം നിർവ്വഹിച്ചു. പഞ്ചായത്തു ബില്ലിനെപ്പററിയുള്ള മി. കെ. ററി. കയ്യൻെറ പ്രസംഗത്തിനുശേഷം വായനശാലകൾക്കു ഗവൺമെൻറിൽ നിന്നും ചെയ്തിട്ടുള്ള സഹായങ്ങളെ പരാമർശിച്ച് അദ്ധ്യക്ഷൻ ദീർഘമായി പ്രസംഗിച്ചു.

## ചങ്ങനാശ്ശേരിത്താലൂക്ക ഗ്രന്ഥശാലാ യൂണിയൻ

പ്രസിഡൻറ്.

ശ്രീ കെ. ജെ. തോമസ്, ബി. എ.

വൈസ്പ്രസിഡൻറ്.

ശ്രീ. കെ. എം. തോമസ്.

സെക്രട്ടറി.

ശ്രീ. പി. എൻ. ശങ്കരൻനായർ

ആർഗനൈസർ മി. പി. എൻ. സുകുമാരൻെറ ക്ഷണമനുസരിച്ച് കാഞ്ഞിരപ്പള്ളി സഹൃദയ ഗ്രന്ഥശാലയിൽവച്ച് സംഘടനാസമിതി അംഗം മി. കെ. എ. എബ്രഹാമിൻെറ അദ്ധ്യക്ഷതയിൽ 124 ധനു 26-ാം തീയതി ഗ്രന്ഥശാലാപ്രതിനിധികളുടെ ഒരു യോഗംകൂടി യൂണിയൻ ഉത്ഘാടനംചെയ്തു. യൂണിയൻെറ ഹെഡ്

ആഫീസ് ആയി കാഞ്ഞിരപ്പള്ളി സഹൃദയ ഗ്രന്ഥശാലയെ തെരഞ്ഞെടുത്തു കടയനിക്കാട്ട, ടാഗോർ സ്മാരക ഗ്രന്ഥശാലയിലും, ചെറുകര ആർ. എൻ. മെമ്മോറിയൽ ഗ്രന്ഥശാലയിലും, പുതുപ്പള്ളി വൈ. എം. സി. എ. ഗ്രന്ഥശാലയിലുംവച്ച് യൂണിയൻ മാനേജിംഗ്കമ്മററിയോഗങ്ങളുംപ്രചരണയോഗങ്ങളും നടത്തിയിട്ടുണ്ട്. താലൂക്കിലെ ഗ്രന്ഥശാലകൾ സന്ദർശിച്ച് മാനേജിംഗ് കമ്മററിക്കു റിപ്പോർട്ട സമപ്പിക്കുവാൻ രണ്ടു സബ്കമ്മററികളെ തെരഞ്ഞെടുത്തു.

യൂണിയനിൽ ആകെ 12 വ്യക്തി അംഗങ്ങൾ ഉണ്ട്. നെടുംകുന്നം ഗാന്ധി സ്മാരകഗ്രന്ഥശാലയിൽവച്ച് 15-10-124ൽ കൂടിയ പൊതുയോഗത്തിൽ യൂണിയൻ നിയമാവലി അല്പം ചില ഭേദഗതികളോടുകൂടി അംഗീകരിച്ചു.

## മീനച്ചിൽ താലൂക്ക് ഗ്രന്ഥശാലാ യൂണിയൻ

പ്രസിഡൻറ്
ശ്രീ. ജോർജ്ജ് തോമസ് കൊട്ടുകാപ്പള്ളി,
വൈസ്പ്രസിഡൻറ്
ശ്രീ പി. എസ്. ഗോപാലപിള്ള
ബി. എ. ബി. എൽ,
സെക്രട്ടറി
ശ്രീ. സി. എം. മാത്യു, ബി.എ. ബി.എൽ.

124 മീനം 21-ാം തീയതി പാലാ കോസ്മോ പോളിററൻ ലൈബ്രറി കേന്ദ്രമാക്കി യൂണിയൻ സ്ഥാപിതമായി.

താലൂക്കിലുള്ള എല്ലാ ഗ്രന്ഥശാലകളും കഴിയുന്നതുംവേഗം സന്ദർശിച്ച് മാനേജിംഗ്കമ്മററിക്ക റിപ്പോർട്ട സമർപ്പിക്കവാൻ ശ്രീ. ജോർജ്ജ് തോമസ് കൊട്ടുകാപ്പള്ളി പ്രസിഡൻറായുള്ള രണ്ടു സബ്കമ്മിററികളെ തെരഞ്ഞെടുത്തിട്ടുണ്ട്.

## മാവേലിക്കരത്താലൂക്ക് ഗ്രന്ഥശാലാ യൂണിയൻ

പ്രസിഡൻറ്
ശ്രീ. ജി. ഗോപാലപിള്ള,
ബി. എ. ബി. എൽ,
വൈസ്പ്രസിഡൻറ്
ശ്രീ. എം. ഡാനിയൽ ബി. എ.
സെക്രട്ടറി
ശ്രീ. എം. വി. ചന്ദ്രശേഖരൻനായർ.

ഈ താലൂക്കിലെ ഗ്രന്ഥശാലാ പ്രതിനിധികളുടെ ഒരു യോഗം കണ്ടിയൂർ ജ്ഞാനപ്രദായിനി ഗ്രന്ഥശാലയിൽ വച്ച് 124 ഇടവം 2-ാംതീയതി ഗ്രന്ഥശാലാസംഘം സെക്രട്ടറി മി. പി. എൻ. പണിക്കരുടെ അദ്ധ്യക്ഷതയിൽ കൂടി. താലൂക്ക ആർഗനൈസർ മി. എൻ. ശ്രീധരൻനായരും സംബന്ധിച്ചിരുന്നു. യൂണിയൻ പ്രവത്തനത്തിൽ ശ്രദ്ധിക്കേണ്ട പല കാര്യങ്ങളെ പരാമർശിച്ചും സംഘത്തിൻെറ പരിപാടികളെ വിശദീകരിച്ചും അദ്ധ്യക്ഷൻ പ്രസംഗിച്ചു, യൂണിയൻ നിയമാവലി അംഗീകരിക്കുകയും 9 പേരുൾപ്പെട്ട ഒരു ഭരണസമിതിയെ തെരഞ്ഞെടുക്കുകയും ചെയ്തു.

## കുന്നത്തൂർ താലൂക്ക് ഗ്രന്ഥശാലാ യൂണിയൻ

യൂണിയൻ ഭരണസമിതി അംഗങ്ങളും താലൂക്ക് ആർഗനൈസർ മി. ശ്രീധരൻ നായരുംകൂടി താലൂക്കിൻെറ നാനാഭാഗങ്ങളിലും സഞ്ചരിച്ചതിൻെറ ഫലമായി 51

പേരെ ആയുഷ്കാലാംഗങ്ങളായും 54 പേരെ സാധാരണ അംഗങ്ങളായും (ആയുഷ്ക്കാലാംഗത്തിനു 25 രൂപ, സാധാരണങ്ങംഗത്തിനു 5 രൂപ) യൂണിയനിൽ ചേർത്തിട്ടുണ്ട്. കൂടാതെ താലൂക്കിലെ എല്ലാ ഗ്രന്ഥശാലകളും സന്ദർശിക്കുകയും പ്രവർത്തനം മുടങ്ങിക്കിടന്ന വായനശാലകളെ ഉദ്ധരിക്കുകയും ചെയ്തിട്ടുണ്ട്.

## ചിറയിൻകീഴ് താലൂക്ക് ഗ്രന്ഥശാലാ യൂണിയൻ

പ്രസിഡൻറ്,

ശ്രീ. വെങ്കുളം പരമേശ്വരൻപിള്ള.

വൈസ്പ്രസിഡൻറ്.

ശ്രീ. ആർ. പത്മനാഭൻ

സെക്രട്ടറി. ജി. രാമകൃഷ്ണപിള്ള

യൂണിയൻെറ ഒരു പൊതുയോഗം ഇടവം 16-ാംതീയതി ആററിങ്ങൽ മള്ളൂർ വിലാസം ഗ്രന്ഥശാലയിൽവച്ച് ശ്രീ. ഏ. മാധവൻപിള്ളയുടെ അദ്ധ്യക്ഷതയിൽകൂടി. ഗ്രന്ഥശാലാസംഘം പ്രതിനിധിയായി ശ്രീ. ഐ. അമ്പ്രോസ് യോഗത്തിൽ സംബന്ധിച്ചിരുന്നു. താലൂക്കിൽ ഗ്രന്ഥശാലാ പ്രവർത്തനം അഭിവൃദ്ധിപ്പെടുത്തേണ്ട മാർഗ്ഗങ്ങളെ വിശദീകരിച്ച് മെ: വെങ്കുളം പരമേശ്വരൻ പിള്ള, ഐ. അമ്പ്രോസ് എന്നിവർ പ്രസംഗിച്ചു. പുതിയ പ്രവർത്തകസമിതിയെ തെരഞ്ഞെടുത്തു. യൂണിയൻെറ ഔപചാരികമായ ഉത്ഘാടനം 1125 ചിങ്ങത്തിൽ നടത്തുവാൻ നിശ്ചയിക്കുകയുണ്ടായി.

---

# ഗ്രന്ഥശാലാവാർത്തകൾ

## ശ്രീ. ചിത്തിര പബ്ളിക്ക് ലൈബ്രറി കുത്തിയതോട്

മേടം 10—ഈ ഗ്രന്ഥശാലയുടെ രജതജൂബിലി ആഘോഷം സംബന്ധിച്ചുള്ള സമ്മേളനത്തിൽ വിദ്യാഭ്യാസമന്ത്രി ശ്രീ. എൻ. കുഞ്ഞുരാമൻ അവർകൾ ആദ്ധ്യക്ഷം വഹിക്കയും മെ: വക്കല കേശവൻ, വയലാർ രാമവർമ്മ, ററി. എൻ. ഗോപിനാഥൻ നായർ ബി. ഏ.; എന്നിവർ പ്രസംഗിക്കുകയും ചെയ്തു. ബഹു: പ്രധാനമന്ത്രിയുടെ സാന്നിദ്ധ്യവും ഉണ്ടായിരുന്നു.

## ഗ്രാമീണ വായനശാല മരങ്ങാട്ടുപള്ളി

മേടം 12—ശ്രീ. ജോർജ്ജുതോമസ് കൊട്ടുകാപ്പള്ളിയുടെ അദ്ധ്യക്ഷതയിൽ പ്രസ്തുത വായനശാലയുടെ വാർഷികം നടത്തി.

## ബാപ്പുജിസ്മാരക ഗ്രാമീണ വായനശാല, മുത്തുകുളം വടക്ക്

മേടം 16—പ്രസ്തുത വായനശാലയുടെ ഒന്നാമത്തു വാർഷികസമ്മേളനം വായനശാലയ്ക്കു സമീപം തയ്യാർചെയ്തിരുന്ന ഗാന്ധിനഗറിൽവച്ച് യൂണിവേഴ്സിററി ലൈബ്രേറിയനും ഗ്രന്ഥശാലാസംഘം ആണററി ജായിൻറ് സെക്രട്ടറിയുമായ ശ്രീ. എം. തോമസ് എം. ഏ. എൽ. ററി. യുടെ അദ്ധ്യക്ഷതയിൽകൂടി. മെ: എസ്. ഗുപ്തൻ നായർ എം. ഏ.; ഐ. അമ്പ്രോസ് എന്നിവർ പ്രസംഗിച്ചു.

## വൈ. എം. ഏ. ഗ്രന്ഥശാല ചേനപ്പാടി

മേടം 18—ശ്രീ കെ. ജെ. തോമസ് ബി. ഏ, വായനശാലയുടെ ഉത്ഘാടനം നിർവ്വഹിച്ചു.

## ഗാന്ധിമെമ്മോറിയൽ റീഡിംഗ്റൂം പള്ളിത്തോട്ടം

മേടം 20—പ്രഥമ വാർഷിക സമ്മേളനം കൊച്ചുപിലാംമൂട്ട കടപ്പുറത്തുവച്ച് ശ്രീ പി. കേശവദേവിൻെറ അദ്ധ്യക്ഷതയിൽ കൂടി. ശ്രീ. ആർ. എസ്സ്. കുറുപ്പ് ബി. ഏ. എൽ. റ്റി. യോഗം ഉത്ഘാടനം ചെയ്തു. മെ: പൊൻകുന്നം വർക്കി, ആനന്ദക്കുട്ടൻ എന്നിവർ പ്രസംഗിക്കുകയുണ്ടായി.

## ദേശബന്ധു ഗ്രന്ഥശാല കമുകിൻകോട്

മേടം 24— ബഹു: മന്ത്രി ഡാക്ടർ ഈ. കെ. മാധവൻ അവർകളുടെ അദ്ധ്യക്ഷതയിൽ സഹകരണനഗറിൽ കൂടിയ സമ്മേളനത്തിൽവച്ച് പ്രസ്തുത ഗ്രന്ഥശാലയുടെ മന്ദിരോൽഘാടനം ബഹു: പ്രധാനമന്ത്രി അവർകൾ നിർവ്വഹിച്ചു. മന്ദിരത്തിൻെറ ഉത്ഘാടനകർമ്മം നിർവ്വഹിക്കുവാനഭ്യർത്ഥിച്ചുകൊണ്ട് മി. ജെ. കേശവൻ ചെയ്ത പ്രസംഗം ഇങ്ങനെ സംഗ്രഹിക്കാം:—"തിരുവിതാംകൂറിലെ ഗ്രന്ഥശാലാ പ്രവർത്തനം ഇതരരാജ്യങ്ങളിലെ പ്രവർത്തനങ്ങളുമായി താരതമ്യപ്പെടുത്തുമ്പോൾ നമ്മുടെ നില പുരോഗമിച്ചിട്ടുണ്ടെന്ന് അഭിമാനിക്കാൻ വഴിയില്ല. തിരുവിതാംകൂറിലേയും കൊച്ചിയിലേയും ഗ്രന്ഥശാലാപരമായ പ്രവർത്തനങ്ങൾക്ക് ഐകരൂപ്യം വരുത്തുന്നതിനുള്ള സാദ്ധ്യതകളെക്കുറിച്ച് പര്യാലോചിക്കുന്നതിന് ഗ്രന്ഥശാലാസംഘം നിയോഗിച്ച ഞാനുൾപ്പെടെയുള്ള നിവേദകസംഘം കൊച്ചിയിൽനിന്നും സ്ഥിതിവിവരക്കണക്കുകൾ ശേഖരിച്ചിട്ടുണ്ട്. 15 ലക്ഷം ജനങ്ങളുള്ള കൊച്ചിയിൽ 250-ലധികം ഗ്രന്ഥശാലകളുള്ളപ്പോൾ 65 ലക്ഷമുള്ള തിരുവിതാംകൂറിൽ 650-ഓളം ഗ്രന്ഥശാലകൾമാത്രമേ പ്രവർത്തനം നടത്തുന്നുള്ളു. മററുവിധത്തിൽ പറഞ്ഞാൽ അവിടെ 6000 പേക്ക് ഒരു ലൈബ്രറി എങ്കിൽ ഇവിടെ 10000-ത്തിനു ഒന്നു എന്നാണു കണക്ക്.

ഗ്രന്ഥശാലകൾക്കും വായനശാലകൾക്കും ശരിയായ ഗ്രാൻറ്, വയോജനവിദ്യാഭ്യാസ പ്രവർത്തനങ്ങൾക്കു ഗ്രാൻറ്, ഗവമെൻറ് പ്രസിദ്ധീകരണങ്ങൾ സൗജന്യമായി ലഭിക്കുക എന്നു തുടങ്ങി നിരവധി കാര്യങ്ങൾ ഇനിയും നമുക്കു സാധിക്കേണ്ടതായിട്ടാണിരിക്കുന്നത്.

നമ്മുടെ ബഹുമാനപ്പെട്ട പ്രധാനമന്ത്രി ഗ്രന്ഥശാലാസംഘത്തിൻെറ അദ്ധ്യക്ഷൻ കൂടിയായ സ്ഥിതിക്ക് ഗ്രന്ഥശാലകൾക്കും വായനശാലകൾക്കും വേണ്ട പ്രോത്സാഹനം ഉണ്ടാകുമെന്ന് പ്രതീക്ഷിക്കാം."

മന്ദിരോൽഘാടനം നിർവ്വഹിച്ചുകൊണ്ട് ബഹു: പ്രധാനമന്ത്രി സുദീർഘമായ ഒരു പ്രസംഗംചെയ്തു. പ്രസംഗത്തിലെ ചില ഭാഗങ്ങൾ ചുവടെ ചേർക്കുന്നു.

"ഗ്രന്ഥശാലാസംഘത്തിൻെറ രാജ്യവ്യാപകമായ പ്രവർത്തനഫലമായി പ്രസ്ഥാനത്തിനു അടുത്തകാലത്തു ഒരുണർവും പുരോഗതിയും ഉണ്ടായിട്ടുണ്ട്. അതിനു കാരണം മി. കേശവൻകൂടി ഉൾപ്പെട്ട സംഘംകമ്മിററിക്കാരാണ്.

കാര്യക്ഷമമായി നടത്തുന്ന എല്ലാ ഗ്രന്ഥശാലകൾക്കും വായനശാലകൾക്കും

ഗ്രാൻറുകൊടുക്കുന്ന കാര്യം ഗവമെൻറിൻെറ അടിയന്തിരമായ ശ്രദ്ധയിലിരിക്കയാണ്. ഗവമെൻറുവക പ്രസിദ്ധീകരണങ്ങൾ ഗ്രന്ഥശാലകൾക്ക് സൗജന്യമായി ലഭിക്കുന്നതിനെക്കുറിച്ച് ഗവമെൻറുപര്യാലോചിച്ചുവരുന്നു.

വയോജനവിദ്യാഭ്യാസപരമായ പ്രവൎത്തനങ്ങൾ നമ്മുടെ രാജ്യത്തു ആരംഭിച്ചുവരുന്നതേയുള്ളു. സ്ഥാപനങ്ങളും വ്യക്തികളും അക്കാര്യത്തിൽ നടത്തുന്ന എത്രതരം സേവനങ്ങളും സ്വാഗതാൎഹങ്ങളായിത്തന്നെ ഗവമെൻറ് വീക്ഷിക്കുന്നതാണ്. ഗ്രന്ഥശാലാസംഘവും ഇക്കാര്യത്തിൽ ഏർപ്പെട്ടു തുടങ്ങിയിട്ടുണ്ട്. ഈ പ്രസ്ഥാനത്തിനു രാജ്യവ്യാപകമായ പുരോഗതി ആവശ്യമാണ്. വയോജനവിദ്യാഭ്യാസ പ്രവൎത്തനങ്ങൾക്ക് അവ അൎഹിക്കുന്ന പ്രോത്സാഹനം ഇന്നത്തെ ഗവമെൻറിൽനിന്നും നിങ്ങൾക്കു പ്രതീക്ഷിക്കാം"

## സഹൃദയവായനശാല കാഞ്ഞിരപ്പള്ളി

മേടം 26, 27. 'സഹൃദയ'യുടേയും, "വൈ. എം. ഏ" യുടേയും 12-ാമതു വാർഷികയോഗങ്ങൾ, സാഘോഷം നടത്തുകയുണ്ടായി. സഹൃദയയുടെ വാർഷികയോഗം ശ്രീ. കെ. ഏ. ദാമോദരമേനോൻ അവർകളുടെ അദ്ധ്യക്ഷതയിൽ നടന്നു. ശ്രീ. എൻ. കൃഷ്ണപിള്ള എം. ഏ. ഒരു പ്രസംഗം ചെയ്തു. രാത്രി "വൈ. എം. ഏ" നടനസമിതി ശ്രീ. എൻ. പി. യുടെ 'ധൂമകേതു' വെന്ന നാടകം തന്മയത്വമായി അഭിനയിച്ചു. "വൈ. എം. ഏ. വാർഷികസമ്മേളനം ബഹു: വിദ്യാഭ്യാസമന്ത്രി ഉൽഘാടനം ചെയ്യുകയും യോഗത്തിൽ ശ്രീ. ജി. കുമാരപിള്ള എം. ഏ. ആദ്ധ്യക്ഷം വഹിക്കുകയും മെ: വെട്ടൂർ രാമൻനായർ, പാലാ ഗോപാലൻനായർ എന്നിവർ പ്രസംഗിക്കുകയും ചെയ്തു.

## പബ്ളിക് ലൈബ്രറി & റീഡിംഗ്റൂം മല്ലപ്പള്ളി

മേടം 29—ബഹു: പ്രധാനമന്ത്രി സംഘം സെക്രട്ടറി മി. പി. എൻ. പണിക്കരുമൊന്നിച്ച് പ്രസ്തുത ഗ്രന്ഥശാല സന്ദർശിച്ചു. പ്രധാനമന്ത്രി അവർകളുടെ ഗുരുനാഥനായ ശ്രീ. മട്ടി, ബി. ഏ. എൽ. ററി. ഹാരമണിയിച്ചു സ്വീകരിച്ചു. ശ്രീ. ഐ. എൻ. നാരായണർ സ്വാഗതപ്രസംഗം ചെയ്തു. ഗുരുനാഥനെ കാണാനിടയായതിൽ പ്രധാനമന്ത്രി സന്തോഷിക്കുകയും, ഗ്രന്ഥശാലാസംഘംഭരണസമിതി അംഗവും പ്രസ്തുത ഗ്രന്ഥശാലാസെക്രട്ടറിയുമായ മി. കെ. ഏ. എബ്രഹാമിൻെറ പ്രവൎത്തനങ്ങളിൽ അഭിനന്ദനം പ്രകടിപ്പിക്കുകയും ചെയ്തു.

## വിശ്വകൎമ്മതൊഴിലാളർസംഘം വായനശാല, കീഴത്തെരു നാഗർകോവിൽ

മേടം 31—പ്രഥമ വാർഷികയോഗം ശ്രീ എസ്സ്. രാജഗോപാലാചാരി ബി. ഏ. യുടെ അദ്ധ്യക്ഷതയിൽകൂടി. മെ. കെ. രാമകൃഷ്ണനാശാരി എം. എൽ. ഏ ആർ ഗനൈസർ പി. വിശ്വനാഥൻ, സി. ശരവണത്താചാരി എന്നിവരും ശ്രീമതി എം. കോലമ്മാൾ ബി. എസ്. സി-യും പ്രസംഗിച്ചു.

## ശ്രീചിത്രാലൈബ്രറി ആരുവാമൊഴി

മേടം 31-7-ാമതു വാർഷികസമ്മേളനം ശ്രീ. കെ. എം. ബിജിലി ബി. എസ്. സി.

ബി. എൽ, എൽ. ററി. യുടെ അദ്ധ്യക്ഷത യിൽക്കൂടി. മെ: എ. മുത്തുശിവൻ ബി. എ. (ഓണേഴ്സ്) വീരസുബ്രഹ്മണ്യം എന്നിവർ പ്രസംഗിച്ചു.

### ദേശസേവിനിവായനശാല
### വെളളപ്പാറ

ഇടവം 2—ഈ വായനശാലയുടെ പ്രഥമവാർഷികസമ്മേളനം ശ്രീ. എൻ. കൃഷ്ണപിള്ള എം. എ യുടെ അദ്ധ്യക്ഷതയിൽ കൂടുകയും മെ: എം. തോമസ് എം. എ.; എൽ. ററി. മാധവവാര്യർ ബി. എ. (ഓണേഴ്സ്) എന്നിവർ പ്രസംഗിക്കുകയും ചെയ്തു.

### വാഴക്കുളം വായനശാല
### മാറാംപള്ളി

ഇടവം 10—ഈ വായനശാലയുടെ ഉത്ഘാടനം ശ്രീ. പി. എൻ. കൃഷ്ണപിള്ള ബി. എ. ബി. എൽ. നിർവ്വഹിച്ചു. ശ്രീ. ജി. പി. നാരായണപിള്ള ബി. എ. ബി. എൽ. യോഗത്തിൽ ആദ്ധ്യക്ഷംവഹിച്ചു. മെ :ജോസഫ് കൈമാപറമ്പൻ, W. O. ജാർജ്ജ് എന്നിവർ പ്രസംഗിച്ചു.

### ഗ്രാമസേവാസമിതി ഗ്രന്ഥശാല
### പാലോട്ട്

മേടം 31—ഉത്ഘാടനയോഗം ശ്രീ. കെ. കെ. പിള്ളയുടെ അദ്ധ്യക്ഷതയിൽക്കൂടി. സംഘം സെക്രട്ടറി മി. പി. എൻ. പണിക്കർ ഗ്രന്ഥശാലയുടെ ഉത്ഘാടനം നിർവ്വഹിച്ചു.

മെ. എം. കെ. മാധവൻവൈദ്യൻ, വി. കെ. നാരായണൻ, രാമചന്ദ്രൻ, ആർഗനൈസർ കെ. അപ്പുക്കുട്ടൻ നായർ എന്നിവർ പ്രസംഗിച്ചു. ശ്രീ. പി. എൻ. പണിക്കരുടെ ശ്രമഫലമായി യോഗത്തിൽവച്ചുതന്നെ 49 രൂ. സംഭാവന ലഭിക്കുകയും ചെയ്തു.

## ലൈബ്രറിഗ്രേഡേഷൻ കമ്മിററി

സ്റ്റേററിലെ ഗ്രന്ഥശാലകളും വായനശാലകളും പരിശോധിച്ച് ഗ്രേഡ് തിരിച്ചു ഗ്രാൻറ് ശുപാർശചെയ്ത് റിപ്പോർട്ടു സമർപ്പിക്കുന്നതിലേയ്ക്കായി ശ്രീ. സി. നാരായണ പിള്ള എം. എൽ. എ. കൺവീനറായും, യൂനിവേഴ്സിററി ലൈബ്രേറിയൻ മി. എം. തോമസ് എം. എ. എൽ. ററി യും ഗ്രന്ഥശാലാസംഘം പ്രതിനിധിയും അംഗങ്ങളായും ഒരു കമ്മററിയെ ഗവമെന്റ നിയമിച്ചിരിക്കുന്നു. ഗ്രന്ഥശാലാസംഘം പ്രതിനിധിയായി സെക്രട്ടറി ശ്രീ. പി. എൻ. പണിക്കരെ സംഘം പ്രവർത്തകസമിതി തെരഞ്ഞെടുത്തു.

കമ്മിററി ഇടവം 16-ാംതീയതി മുതൽ പ്രവർത്തനം ആരംഭിച്ചു. മൂന്നാഴ്ചകൊണ്ടു പരിശോധന പൂർത്തിയാക്കണമെന്നു ഗവമെന്റ നിർദ്ദേശിച്ചിട്ടുണ്ട്.

സംഘത്തിന്റെ ദീർഘകാലത്തെ നിവേദനഫലമായിട്ടാണ് ഗവമെന്റ് ഗ്രാൻറ്പരിശോധനാധികാരം ഒരു ജനകീയ കമ്മിററിക്കു വിട്ടുകൊടുത്തിട്ടുള്ളതു്.

## ഗ്രന്ഥശാലാസംഘം ആഫീസ്

തിരുവിതാംകൂർ യൂണിവേഴ്സിററിയുടെ അനുവാദംലഭിച്ചതനുസരിച്ച് ഗ്രന്ഥശാലാസംഘം ആഫീസ്, യൂനിവേഴ്സിററി ലൈബ്രറിയുടേയും മാനുസ്ക്രിപ്ററ്സ് ലൈബ്രറിയുടേയും മദ്ധ്യേയുള്ള കെട്ടിടത്തിലേയ്ക്കു് 124 ഇടവം 5-ാം തീയതിമുതൽ മാററിസ്ഥാപിച്ചിരിക്കുന്നു.

## ഗ്രന്ഥാലോകംമാസിക

125 മുതൽ കൊച്ചിയിലെ എല്ലാ കോളെജുകളിലും ഹൈസ്കൂളുകളിലും മാസിക എടുത്തുകൊള്ളാമെന്നും എല്ലാലൈബ്രറികളും മാസിക എടുക്കുന്നതിനു ശുപാർശചെയ്തിട്ടുണ്ടെന്നും കൊച്ചിഗവമെണ്ട് അറിയിച്ചിരിക്കുന്നു.

---

## താഴെ പറയുന്ന ചെറുകഥാപുസ്തകങ്ങൾ ഞങ്ങൾ വായനശാലകൾക്കു ശുപാർശ ചെയ്യുന്നു

| | | |
|---|---|---|
| 1. | ഇന്ദ്രനീലം | എസ്. കെ. പൊറ്റെക്കാട്ട് |
| 2. | രംഗമണ്ഡപം | Do |
| 2. | ഹിമവാഹിനി | Do |
| 4. | അന്ത്യോമജർ | കാരൂർ നീലകണ്ഠപ്പിള്ള |
| 5. | മൂപ്പുകാരി | Do |
| 6. | മറവിൽ | പി. കേശവദേവ് |
| 7. | റെഡ് വാളണ്ടിയർ | Do |
| 8. | നാട്ടുവെളിച്ചം | പൊൻകുന്നം വർക്കി |
| 9. | പൊട്ടിയ ഇഴകൾ | Do |
| 10. | ഭടൻ്റെ സ്വപ്നം | വെട്ടൂർ രാമൻനായർ |
| 11. | ദേവദാസി | Do |
| 12. | കതിർക്കററ | പി. സി. കുട്ടികൃഷ്ണൻ |
| 13. | വിഡ്ഢികളുടെ സ്വർഗ്ഗം | മുഹമ്മദു ബഷീർ |
| 14. | ആത്മരോദനം | പുത്തൂർ നാരായണൻനായർ |
| 15. | നർത്തകി | എൻ. ഗോവിന്ദൻകുട്ടി |
| 16. | അച്ഛൻ്റെ അന്തകൻ | പോഞ്ഞിക്കര റാഫി |
| 17. | സഹോദരി | കെ. ജെ. മററത്തോളി |
| 18. | നവമുകുളം | സരളാ രാമവമ്മ |
| 19. | സ്പന്ദിക്കുന്ന മണ്ണ് | ഈ. എം. കോവൂർ |
| 20. | കാററുപിടിച്ച തോണി | Do |
| 21. | അശോകത്തണലിൽ | Do |
| 22. | നീലമണി | നമ്പാത്ത് ശിവരാമമേനോൻ |
| 23. | പോംവഴി | വി. ടി. ഭട്ടതിരിപ്പാട് |
| 24. | മണ്ണിൻ്റെ മക്കൾ | ഏ. കെ. ബാലകൃഷ്ണപിള്ള |
| 25. | തീനാമ്പുകൾ | പല കാഥികന്മാർ |
| 26. | പൃങ്കല | Do |
| 27. | പ്രേമപഞ്ചമി | പ്രേംചന്ദ് |
| 28. | മഴക്കാറുകൾ | മുട്ടത്തുവർക്കി |

(തുടരും)

## അംഗഗ്രന്ഥശാലകളുടെ പേരുവിവരം
(തുടർച്ച)

554 യംഗ്മെൻസ് ലൈബ്രറി, പാണാവള്ളി, ചേർത്തല.
555 ഹിന്ദുസാംബവർസമാജം വായനശാല, പുലിയൂർകുറിച്ചി, തക്കല A. O.
556 പൊതുജനസേവാസംഘം വായനശാല, തെങ്കംപുതൂർ, പറക്കൈ A. O.
557 ഗ്രാമസേവിനി യുവജനസമാജം ഗ്രന്ഥശാല, പൂവാർ A. O.
558 വിരാലിപുരം ഗ്രാമോദ്ധാരണ ഗ്രന്ഥശാല, കളത്തൂർ, പൂവാർ A. O.
559 നീറിക്കോട്ട് ലൈബ്രറി, ആലങ്ങാട്ട്, കുന്നമ്മാവ് A. O.
560 ഗ്രാമോദ്ധാരണവായനശാല, രാജമംഗലം, കീഴില്ലം A. O.
561 ദേശീയവായനശാല, കൈതാരം, പറവൂർ A. O.
562 C. S. No 278 ജ്ഞാനപ്രദായിനി ഗ്രന്ഥശാല ആൻഡ് വായനശാല,
വടയാർ, തലയോലപ്പറമ്പ് A. O.
563 S. N. V. S. ശ്രീനാരായണവിലാസം വായനശാല,
മണക്കനാം, പൂത്തോട്ട A. O.
564 ഷൗക്കത്ത് മെമ്മോറിയൽ ഗ്രന്ഥശാല, പല്ലന, തൃക്കുന്നപ്പുഴ A. O.
565 കെടാമംഗലം ലൈബ്രറി, കെടാമംഗലം, പറവൂർ A. O.
566 ജ്ഞാനോദയം റീഡിംഗ്ക്ലബ്ബ് ആൻഡ് ലൈബ്രറി, വരാപ്പുഴ A. O.
567 കുറിയന്തൂർ ഗ്രാമോദ്ധാരണവായനശാല, തടിയൂർ A. O.
568 കററാട്ട് Y. M. A. വായനശാല, തിരുവല്ല A. O.
569 ഇഞ്ചക്കാട്ട് പബ്ലിക് ലൈബ്രറി ആൻഡ് റീഡിംഗ്റൂം, ശാസ്താംകോട്ട, ശൂര [നാട് A. O.
570 ദേശസേവിനി വായനശാല, ചെട്ടികുളങ്ങര, ഓണാട്ടുകര A. O.
571 ശ്രീരാമകൃഷ്ണവായനശാല, കണ്ടിയൂർ, മാവേലിക്കര A. O.
572 1069-ാംനമ്പർ മങ്ങാട്ട് വിവിധോദ്ദേശ സഹകരണസംഘം ഗ്രന്ഥശാല,
കിളികൊല്ലൂർ, മങ്ങാട്ട് A. O.
573 ദേശസേവാസംഘം വായനശാല, ചിന്നക്കട, ആണ്ടാമുക്കം, കൊല്ലം A. O.
574 ഗാന്ധിമെമ്മോറിയൽ റീഡിംഗ്ക്ലബ്ബ് ആൻഡ് ലൈബ്രറി, കലശ്ശേരാട്ട് പരവൂർ
575 Y. M. C. A. ലൈബ്ററി ആൻഡ് റീഡിംഗ്റൂം, മതിലിൽ തൃക്കട- [A. O.
576 ജവഹർ വായനശാല, കുഞ്ഞിത്തൈ, മുനമ്പം A. O. [വൂർ, പെരിനാട്.
577 പുളിയനം ദേശസേവിനി ഗ്രാമീണവായനശാല, കറമശേരി A. O. പാറക്കാവ്.
578 പബ്ലിക്ലൈബ്ററി ആൻഡ് റീഡിംഗ്റൂം, കുളക്കട, പുത്തൂർ A. O.
579 പരുത്തിക്കാട്ട് മെമ്മോറിയൽ വായനശാല, പാനായിക്കുളം, കോട്ടപ്പുറം A. O.
580 "ടി. കെ" മെമ്മോറിയൽ ലൈബ്ററി ആൻഡ് റീഡിംഗ്റൂം, കോട്ടപ്പുറം, പറവൂർ
581 ഗാന്ധിസ്മാരകഗ്രന്ഥശാല, കരുമാല്ലൂർ, അയിരൂർ, പറവൂർ.
582 ഗ്രാമസ്വരാജ് വായനശാല, ചെറുക്കേൽ, നാരങ്ങാനം A. O.
583 ദേശസേവിനി റീഡിംഗ്റൂം, & ലൈബ്രറി, പഴവങ്ങാടി അങ്ങാടി, A. O.
584 അനസൂയാ തമിഴ് നിലയം റീഡിംഗ്റൂം & ലൈബ്രറി, അഗ്രഹാരം ശുചീന്ദ്രം.

585 ഗാന്ധിമെമ്മോറിയൽ റീഡിംഗ്റൂം, കട്ടക്കര, അഴകിയ പാണ്ട്യപുരം.
586 വിജയലക്ഷ്മി റീഡിംഗ്റൂം, മേലദർശനംകോപ്പ്, A. O. അഴകിയപാണ്ട്യപുരം.
587 പറവൂർ ഗ്രാമോദ്ധാരണസഹകരണസംഘം വായനശാല, കൂനയിൽകര,
588 നേതാജി സ്മാരകഗ്രന്ഥശാല, പുതക്കളം, പറവൂർ A. O. [പറവൂർ A. O.
589 സുജനാ നന്ദിനി വായനശാല, മീനാട്ട്, ചാത്തന്നൂർ A. O
590 ഇണ്ടിളയപ്പവിലാസം വായനശാല, പ്ലാക്കാട്ട്, ആദിച്ചനല്ലൂർ, ചാത്തന്നൂർ A O.
591 വട്ടക്കാട്ട് യൂത്ത് ലീഗ്, കാരാഴ്മ, വള്ളിക്കുന്നം, ഓച്ചിറ A. O.
592 ളാക്കാട്ടൂർ ഗ്രാമോദ്ധാരണവായനശാല, ളാക്കാട്ടൂർ, അയർക്കുന്നം A. O.
593 വാളകം പബ്ലിക്ക ലൈബ്രറി & റീഡിംഗ്റൂം, വാളകം, മൂവാററുപുഴ, A. O.
594 കർഷകഗ്രന്ഥശാല, വാഴൂർ തെക്ക്, വാഴൂർ A O.
595 ദേശീയഗ്രന്ഥശാല, (തിരുവാല്ലൂർ) കോട്ടപ്പുറം A. O.
596 ഇൻഡിപെൻഡൻസ് മെമ്മോറിയൽ ക്ലബ്ബ്, കാരിക്കോടം, അറക്കുളം A. O.
597 N. S S. ദേശസേവിനി വായനശാല, മണക്കാട്ട്, തൊടുപുഴ A. O.
598 ജനരഞ്ജിനി വായനശാല, കോലാനി, തൊടുപുഴ A. O.
599 വിവേകോദയം വായനശാല, ഇടയ്ക്കോട്ട്, കാരക്കോണം A. O.
600 യുവജനസമാജം കിസാൻ വായനശാല, ഒററശേഖരമംഗലം
601 ബാപ്പുജി മെമ്മോറിയൽ വായനശാല, വള്ളവള്ളി, കോട്ടവള്ളി, കൂനമ്മാവ് A. O.
602 മഹാത്മജി സ്മാരകവായനശാല, പടിഞ്ഞാററുംകര, കരമ്പനാട്ട് A. O.
603 ഗ്രാമീണവായനശാല, പല്ലന, തൃക്കുന്നപ്പുഴ A. O.
604 മഹാത്മജി സ്മാരകഗ്രന്ഥശാല, വളഞ്ഞവട്ടം, കടപ്ര, നിരണം A. O.
605 ഗ്രാമീണവായനശാല, വാലാച്ചിറ, കട്ടുത്തുരുത്തി A. O.
606 മഹാത്മാ ഗ്രാമീണ വായനശാല, ആയാംകുടി, കട്ടുത്തുരുത്തി A. O.
607 ആസാദ് കോസ്മോ പൊളിററൻ ലൈബ്രറി & റീഡിംഗ്റൂം മാവേലിക്കര A. O.
608 ഗ്രാമസ്വരാജ് വായനശാല, എറിച്ചല്ലൂർ, പൂവാർ A O.
609 ജോൺസൺസ് പബ്ലിക്ക ലൈബ്രറി, മൈലം, കൊട്ടാരക്കര
610 യുവജനസംഘം വായനശാല, കണ്ടയം, പട്ടാഴി, പത്തനാപുരം A. O.
611 മാവേലിക്കര മുൻസിപ്പൽ ലൈബ്രറി, മാവേലിക്കര A. O.
612 സന്മാർഗ്ഗപ്രദായിനി വായനശാല, നടക്കാട്ട്, പള്ളിച്ചൽ, നേമം A. O.
613 മുനമ്പം നേഷനൽ ലൈബ്രറി & റീഡിംഗ്റൂം, വടക്കേക്കര, മുനമ്പം A. O.
614 ശ്രീ നാരായണക്ലബ് & ലൈബ്രറി, കോട്ടവഴങ്ങ, കോട്ടപ്പുറം A. O.
615 ഗ്രാമീണ വായനശാല, തടിക്കാട്ട്, അഞ്ചൽ A. O.
616 ശ്രീചിത്തിരതിരുനാൾ ഗ്രന്ഥശാല & വായനശാല, ചോരനാട്ട്, അഞ്ചൽ, A. O.
617 "ജയ്ഹിന്ദ്" ലൈബ്രറി & റീഡിംഗ്ക്ലബ്ബ്, മുതലക്കോടം, തൊടുപുഴ A. O.
618 നേതാജിക്ലബ്ബ് ലൈബ്രറി, വാഴക്കുളം A. O.
619 ജവഹർമെമ്മോറിയൽ ലൈബ്രറി & റീഡിംഗ്റൂം ഇരവിപുരം, മയ്യനാട്ട്.
620 ദേശസേവിനി കൂട്ടിക്കട, മയ്യനാട്ട് A. O.
621 പബ്ലിക്ക് ലൈബ്രറി, വാഴൂർ A. O.

622 പരിമല ടാഗൂർ റീഡിംഗ്ലോഡ്ജ്, കടപ്ര, മാന്നാർ A. O.

623 ജ്ഞാനപ്പൂന്നമ്മാറം ജ്ഞാപകവാശിപ്പുശാല, താമരക്കുളം കൊട്ടാരം A. O.

624 മേലാറവുഴി ഗ്രാമീണഗ്രന്ഥശാല, പുല്ലമ്പാറ വാമനപുരം A. O.

625 ദേശസേവിനിഗ്രന്ഥശാല, ചെന്തുപ്പൂര്, നെടുമങ്ങാട്

626 സ്വദേശാഭിമാനി വായനശാല, ചിറവീട്ട്, വിതുര A. O.

627 ബിഷപ്പ് എബ്രഹാം മെമ്മോറിയൽ റീഡിംഗ്റൂം കരിമുളയ്ക്കൽ, നൂറനാട്, A. O.

628 ശ്രീ ചിത്രോദയം ഗ്രന്ഥശാല, കരമ്പാല, പന്തളം A. O.

629 യൂത്തുലീഗ് ഗ്രന്ഥശാല ആൻറ് വായനശാല, തെള്ളിയൂർ, തടിയൂർ A. O.

630 ജെഭാരത് വായനശാല, മാത്ര, A. O. പുനലൂർ.

631 യൂണിയൻക്ലബ്ബ് ആൻറ് പബ്ലിക്ലൈബ്രറി, പത്തനാപുരം A. O.

632 മാൻവെട്ടം സെൻറ് ജോർജ്ജ് സി. എ. സി. വായനശാല, മേമുറി, മാഞ്ഞൂർ A. O.

633 ദേവീവിലാസം N. S. S. വായനശാല, കടവെച്ചൂർ, വെച്ചൂർ A. O.

634 ജവഹർഗ്രാമ അഭിവൃദ്ധിസംഘം വായനശാല, ശൂരങ്കുടി, ധർമ്മപുരം, കോട്ടാർ, A. O.

635 പെരുമ്പുഴ ഗ്രാമോദ്ധാരണ സഹകരണസംഘം വായനശാല, കൊററങ്കര കുണ്ടറ, A. O.

636 പാമ്പാക്കട പബ്ലിക്ക്ലൈബ്രറി, ആൻഡ് റീഡിംഗ്റൂം രാമങ്ങലം പാമ്പാക്കട A. O.

637 മാത്രർ പബ്ലിക്ലൈബ്രറി, ഏനാദിമംഗലം, ഇളമണ്ണൂർ A. O.

638 ഗ്രാമസേവാസംഘം വായനശാല, തിരുപുറം, പൂവാർ A. O.

639 ദേശസേവാസമിതി, കാലടി, കരമന A. O.

640. ഉദ്ധാരക വായനശാല, വലിയഉദയേശ്വരം കടകംപള്ളി പേട്ട A. O.

641 ഗ്രാമസ്വരാജ് വായനശാല, ഇരവിപേരൂർ, വള്ളംകുളം A. O.

642 പാലോട്ട് ഗ്രാമസേവാസമിതി ഗ്രന്ഥശാല ആൻഡ് വായനശാല പാലോട്ട്, പച്ച A. O.

643 പള്ളിക്കൽ ശ്രീ സുഭാഷ്ഗ്രന്ഥപാരായണസംഘം ആൻഡ് വായനശാല കട്ടച്ചിറ, പള്ളിക്കൽ A. O.

644 വിജ്ഞാനപ്രദായിനി വായനശാല, പാന്തുർ, തൃക്കുന്നപ്പുഴ.

645 കററാനം ഗാന്ധിമെമ്മോറിയൽ ഗ്രന്ഥപാരായണസംഘം ആൻഡ് വായനശാല, കററാനം, പള്ളിക്കൽ A. O.

646 മനക്കോടം പബ്ലിക്ക്ലൈബ്രറി, മനക്കോടം, തുറവൂർ A. O.

657 ആവണീശ്വരം പബ്ലിക്ലൈബ്രറി ആൻഡ് റീഡിംഗ്റൂം, ആവണീശ്വരം, കുന്നിക്കോട് A. O.

658 പാറങ്കോട്ട് വായനശാല, പാറങ്കോട്ട്, സദാനന്ദപുരം A. O.

(തുടരും)

## 'അഭിപ്രായത്തിനു' വന്നിട്ടുള്ള പുസ്തകങ്ങളുടെ ലിസ്റ്റ് (തുടർച്ച)

| നമ്പർ | പുസ്തകത്തിന്റെ പേര് | ഗ്രന്ഥകർത്താവ് | പ്രസാധകൻ | പ്രസിദ്ധം ചെയ്ത വർഷം | വില രൂ. | ണ. | സ. |
|---|---|---|---|---|---|---|---|
| 76 | പാൽക്കാരി | ക്ലാപ്പന വേണജി | പി. വി. ബുക്കഡിപ്പോ മെയിൻ റോഡ്, കൊല്ലം. | 1124 | 0 | 4 | 0 |
| 77 | സ്വതന്ത്രഭാരത | രാമസ്വരൂപചതുർവേദി | ശ്രീരാമാവതാരവികലൻ | 1123 | 2 | 0 | 0 |
| 78 | കുശലവാഭിഷേകം | എൻ. കുഞ്ഞുകൃഷ്ണപിള്ള | ലളിതാവിലാസം പ്രസ്സ് തക്കല | 1114 | | | |
| 79 | ചിന്താതരംഗം | Do | വി. എം. പ്രസ്സ്, തക്കല. | 1123 | 1 | 4 | 0 |
| 80 | ഗ്രാമീണഗായകൻ | കെ. പി. രാമചന്ദ്രൻപിള്ള | ധർമ്മദേശംപ്രസ്സ് തിരുവനന്തപുരം | 1124 | 1 | 0 | 0 |
| 81 | റേഡിയോയും,ദൂരവീക്ഷണവും | എം. വി. ചാക്കൊ. എം. എ. | വി. വി. പബ്ളിഷിംഗ് ഹൗസ് തിരുവനന്തപുരം | 1115 | | | |
| 82 | ആധുനിക മോട്ടോർവണ്ടി | എം. പി. ജോൺ & എം. പി. ചാക്കോ. | എഡ്യുക്കേഷൻസപ്ലൈപ്രസ് | 1123 | 5 | 12 | 0 |
| 83 | ത്യാഗശോഭ | ചിറയിൽ കെ. സുകുമാരൻ നായർ | അലിയൻസ് പ്രിൻറിംഗ് വർക്സ് തിരുവനന്തപുരം | 1124 | 0 | 12 | 0 |
| 84 | ദേവദാസി | വെട്ടൂർ രാമൻ നായർ | മംഗളോദയം പ്രസ്സ് തൃശ്ശൂർ. | 1123 | 1 | 8 | 0 |
| 85 | സുകൃതിസോപാനം | വൈദ്യൻ S. ശ്രീധരൻ നമ്പൂതിരി | എം. എസ്. കേശവൻചോററി | 1106 | 1 | 0 | 0 |
| 86 | കലാചിന്തകൻ | S. K. നായർ | ശ്രീവല്ലഭവിലാസംപ്രസ് തിരുവല്ല | | 1 | 8 | 0 |
| 87 | പഞ്ചാമൃതം | പല കാഥികന്മാർ | P. വാസുദേവൻപിള്ള (മേച്ചേരി) പെരുന്ന, ചങ്ങനാശ്ശേരി | 1124 | 1 | 8 | 0 |
| 88 | വീരനേതാജി | C. P. കേശവൻ വൈദ്യൻ | ശാരദാപ്രസ്സ്, കൊല്ലം. | 1123 | 1 | 0 | 0 |

ஜெய்ஹிந்த்

# மதுஒழிந்தும் மனக்கவலை



(ஆளூர், 'பரதன்')

எதேச்சிகார எக்களிப்பில் இறுமாந்து ஏழைப்பிரஜைகளை துரும்பாக மதித்து எமவாதனை நடத்திய ஜார் மன்னனின்தலை தூக்குமேடையில் தொங்கியது. ரஷ்யப் புரட்சிகாட்டிய நீதிஇது. மகத்துவம் நமக்குமண்டியிடுகிறது என்ற மமதையால் சுபிட்ச வாழ்விற்கு சூன்யம்வைத்த ஹிட்லர் மண்ணோடுமண்ணாய் மறைந்தான். அடுத்து நடந்தசம்பவம் இது. இன்னும் பல் இதுபோல். இவைகள் சரித்திரம் சாதித்தஉண்மை.

நாட்டை நாசப்படுத்திய நரகாசுரனை எமனுலகிற்கு அனுப்பினார் நாராயணமூர்த்தி. புராணத்தைப் புரட்டினால் தெரிகிறது. இடும்ப ஆட்சிநடத்தி இவ்வுலகிற்கே இன்னல்தந்த இராவணாசுரனை இராமபாணம் இரையாகக் கொண்டது. இராமாயண ஏட்டின்படி. மகன்வாழ்விற்கே எமனாகவந்த இரணியாசுரனின் இரத்தத்தை குடித்துக் கொன்றார் நரசிங்கமூர்த்தி; இதிகாசம் சொல்கிறது. பகாசுரனையும் இடும்பாசுரனையும் பஞ்சுபோல்பறக்க அடித்து பிளந்துகொன்றான் பீமன். பாரதவாக்கியப்படி. இம்மாதிரியான சண்டாளர்கள்தோன்றிய ஒவ்வொரு சகாப்தத்திலும் மக்கள்பட்ட மரண துன்பங்களுக்கு சங்கைகிடையாது. என்றாலும் இவ்வித எமகாத சூரர்களின் அட்டகாசங்களுக்கு சவக்குழியில் சமாதிகட்டுவதுதான் நீதிஎன சரித்திரமும் சமயநூற்களும் சான்றாய் நிற்கின்றன.

ஆனால் ஆதிகாலத்திலிருந்து இவ்வளுக்குண்டு காலம்வரை அட்டகாச டைம்டேபிள் போட்டு வகுப்புநடத்திவரும் அரக்கன் இருக்கத்தான் செய்தான். எத்தனையோ சீர்திருத்தவாதிகளாலும், சமய போதகர்களாலும், வீராதி வீரர்களாலும் நிர்மூலமாக்கமுடியாத 'மன்னன்'யார்? அவர்தான் மகாகனம்பொருந்திய மதுவாக்கன் மகாராஜா! மனுதாம நீதிகளெல்லாம் இவனைக்கண்டால் மருண்டோடும் கொலை களவு பொய் வறுமை முதலியகொள்ளிப் பிசாசுகள் கொம்மாள மடிக்கும் முட்டாள்தனமும் மூடநம்பிக்கையும் முழங்காலிரும் புத்தியும் யுக்தியும் புறமுதுகுகாட்டும். சீரும் செல்வமும் சிறகுகட்டி பறக்கும். அபலைகளின்கண்ணீருக்கு ஆதரவளிக்கும். குழந்தையின் அன்புக்கு குழிதோண்டும். வீட்டிலுள்ள சட்டிபானை

களெல்லாம் மிருதங்கமடிக்கும். குடும்பபந்தத்தைகொலைசெய்யவும் அஞ்சாது. அப்பப்பா! இவ்வரக்கன் காட்டிய அநியாய நாடகசீன்கள் தத்ரூபமாக எல்லாமேடைகளிலும் அரங்கேறி அமோகவரவேற்பை பெற்றது. மேலும் பல்லாயிரக்கணக்கான காங்க்ரஸ் தொண்டர்களின் மண்டைகளை ருசி பார்த்து, காந்திஜீயையும் கலங்கடித்து, கன்னிபாரததேவியை களங்கமுண்டாக்கிய 'மகாவீரதீரகுலதிலகம் தான்' இந்த கதாநாயகன். இந்த மது மன்னன் ஆட்சி'நிதியை' ஒவ்வொரு மனைவியர்களிடமும் கேட்டால் தெரியும். கோர்ட்டில் தெரியும். கேஸ்கள் அரங்கேற்றிய ஒவ்வொரு வக்கீல்களையும் கேட்டால்தெரியும். இவ்வித பஞ்சமா பாதகத்திற்கு படைப்புக்கடவுளாக இருந்த இப்படுபாவியை பரலோகத்திற்கு வழியனுப்ப பாடைகட்டி தகனக்கிரியை நடத்தியாய்விட்டது.

1947–அக்டோபர் 2–ாம் தியதி சென்னை மாகாணத்தில் மதுவிலக்கு அமுலுக்குவந்தது. அதையடுத்துதிருவிதாங்கூரிலும் 1948–ஆகஸ்ட் 17–ாம் தியதி அகஸ்தீஸ்வரம், தோவாளை, கல்குளம் விளவங்கோடு, நெய்யாற்றின்கரை, செங்கோட்டை முதலிய ஆறுதாலுகாக்களில் சமாதிமன்றம் ஸ்தாபித்தாய்விட்டது. அடுத்த ஆகஸ்டில் திருவனந்தபுரம், கொல்லம், சிறையின்கீழ் முதலிய தாலுகாக்களிலும் இச்சடங்கு விமரிசையாய் நடைபெற பூர்வாங்க திட்டங்கள் ஆகிவிட்டன. எதுவானுலும் பாரதம் பூராவுமே இம்மகா மன்னனுக்கு 'மரியாதை' செய்து தீரவேண்டுமென்ற திடசங்கல்பம் கொண்டுவிட்டனர் மக்கள்.

ஆண்டுகள் பலவாய் அட்டகாசம் செய்துவந்த அவ்வரக்கனை அடியோடு அழித்தது. அனைவர் உள்ளத்திலும் ஆனந்தம் தாண்டவமாடும் என நம்பி இருந்தனர். ஆம் அதுவும் ஓரளவு உண்மைதான். ஆனாலும் மது ஒழிந்தும் மக்கள் மனக்கவலை மாய்ந்துவிட்டது எனப் பெருமைப்பட உரிமைஇல்லை.

மதுவிலக்கு வந்தபின் ஏராளமான பதனீர் இறக்கும் தொழிலாளர்களை வேலையில்லாத் திண்டாட்டம் பற்றியிருக்கிறது. குடும்ப ஜீவிதத்தையே இதனுல் நடத்திவந்த ஏழைத் தொழிலாளர்கள் ஏங்கி நிற்கின்றனர் ஆகவே இது விஷயத்தில் சர்க்கார் இப்பொழுது அஜாக்கிரதையாய் இருப்பதுபோல் இருக்காமல் உடனடி இவர்களின் குடும்ப நிர்வாகம் நடைபெற வேலைத்திட்டம்வகுத்து கொடுக்க ஆவனசெய்யவேண்டும். கள்ளுக்கடைகளை ஒழிப்பதொடு தமது லட்சியம் நிறைவேறிவிட்டது என்று இருந்துவிடக்கூடாது. 'மகன் சாகவும்கூடாது மருமகள் தாலியும் அறுக்க வேண்டும்' என்று எண்ணுவதுபோல் ஆகக்கூடாது.

மேலும் மதுவிலகக்கினுல் அரசாங்கம் பல கோடி ரூபாய் வரவை இடிக்க நேரிட்டிருக்கிறது. உண்மைதான். ஆனுல் அநிதநஷ்டத்தை ஈடு

செய்ய ஏற்கெனவே வேலையில்லாத் திண்டாட்டத்தால் வருந்தும் ஏழைகளிடமிருந்து வசூலிக்க எண்ணுவது 'வெந்த புண்ணிலே வேலிடுவது' போலாகும். ஆம் அரசாங்கம் கொண்டுவர எத்தனித்திருக்கும் விற்பனைவரியைப் பற்றி தான் சொல்லுகிறோம். விற்பனைவரியின் சுமையைத்தாங்குபவன் வியாபாரியல்ல பாமரபொது ஜனங்களே. ஒருமுறையில் சொன்னால் ஆவிற்பனைவரியல்ல 'வாங்குவோர்வரியே. ஆகையால் பிள்ளையார் பிடிக்க குரங்காய் முடிந்த'கதை போலாகாமல் ஏழைகளின் இதயத்தில் இன்பமூட்ட எத்தனிப்பதுநலம் என்பது எமது ஆலோசன அல்ல ஆவல்.

மேலும் உழைத்தவன் ஒருவனிருக்க அனுபவிப்பவன் மற்றொருவனுயிருக்கும். அநீதியை சுட்டெரிக்கும் காலம்இது அன்று மதுவிலக்குக்காக மகத்தான தியாகம் செய்த வீரர்கள் இருக்க ஏதோபட்டம்பெற்ற படிப்பாளிகளைமட்டும் மதுவிலக்கு இலாகாவில் சம்பளத்தில் வைத்திருப்பது அவ்வளவு உசிதமல்ல 'கூலிக்கு மாரடிப்பது' போன்ற கொள்கையை இந்த ஆபீஸர்கள் கையாண்டுவருவது நாம் கண்கூடாகக் காண்கிறோம். தவிரவும் 'கள்ளனைப்பிடிக்க கள்ளன்தான் சரியானகருவி' அதனால் ரகசியமாக மது இறக்கும் பேர்வழிகளை கண்டுபிடிக்க கள் இறக்கும் தொழிலாளர்களுக்கும் இந்த இலாகாவில் சிறு ஜோலிகள் கொடுத்தால் இம் மது விலக்கு திட்டம் வெற்றியடையும். இந்த தொழிலாளர்களுக்கும் மனச் சந்தோஷம் கிடைக்கும். மதுவை ஒழித்த மக்கள் சந்தோஷமாய் இருக்க நாடகம் சினிமா இவைகளைக் காண்பிக்கவேண்டும் என்ற எண்ணம் இருந்தது. ஆனால் இலவச நாடகங்களும் சினிமாக்களும் காட்ட முயற்சி எடுக்காவிட்டாலும் ஏற்கனவே "டிக்கட்டின்பேரில் பார்க்கச் செல்லாமென்றாலோ அங்கும் அரசாங்கம் தன்கைவரிசையைக் காண்பித்திருக்கிறது.' கொடு தமாஷா வரி என்கிறது இதுபோக பேருக்கு மதுவிலக்கின்வருத்தத்தைக்குறைக்க காப்பிக்கடைகள் திறப்பது, நாடகங்கள் நடத்துவது இது போன்றவைகளுக்கு அரசாங்கம் அனுமதித்திருக்கும் சிறு தொகைகளையும் கூட 'பொதுஜன ஊழியர்கள் என்று சொல்லிக்கொண்டு சில அதிகாரிகள் 'அபேஸ்' பண்ணுகிறார்கள். இதையும் சர்க்கார் கண்டிக்க முற்படவேண்டும்'

ஆகையால் மது ஒழிந்தும் மனக்கவலை தீரவில்லை. மேலும் மேலும் 'வால்போச்சு கத்திவந்தது' என்ற கூற்றுப்போல் குறைகள் கூடிக்கொண்டேதான். வருகின்றன இவைகளையெல்லாம் பொது ஜனசர்க்கார் நன்கு பரிசிலனைசெய்து காந்திஜீ நமக்களித்த மதுவிலக்கு திட்டத்தை உயர்ந்த முறையில் செயலாற்ற வேண்டுமென்பதே எம் பிரார்த்தனை.

---

# “പ്രധാനമന്ത്രി”യും മററും

## എല്ലാ ഗ്രന്ഥശാലകൾക്കും അത്യാവശ്യം

| | | രൂ. | ണ. | പ. |
|---|---|---|---|---|
| 1. | **പ്രധാനമന്ത്രി**—കേശവദേവിൻെറ ഏററവും പുതിയ രാഷ്ട്രീയ നാടകം വില | 1 | 8 | 0 |
| 2. | **ഗീതാഞ്ജലി**—ടാഗോറിൻെറ ഏററവും മികച്ചകൃതി—മനോഹരമായ ഗദ്യവിവർത്തനം—അനവധി ചിത്രങ്ങളോടുകൂടിയ ലൈബ്രറിപ്പതിപ്പ് | 2 | 0 | 0 |
| 3. | **നാട്ടുകടത്തൽ**—സ്വദേശാഭിമാനി രാമകൃഷ്ണപിള്ള 38 വർഷം മുമ്പ് എഴുതിയ വിശിഷ്ട ഗ്രന്ഥത്തിൻെറ പുതിയ പതിപ്പ് | 1 | 8 | 0 |
| 4. | **കാരൂർകഥകൾ**—മദ്രാസ് ഗവണ്മെൻറിൽനിന്നും സമ്മാനാർഹമായ ഗ്രന്ഥം | 1 | 4 | 0 |
| 5. | **അസ്ട്രോളജർ**-കാരൂരിൻെറ ഒമ്പതു പുതിയ ചെറുകഥകൾ | 1 | 0 | 0 |
| 6. | **എലിവാണം**-“സാമ്പിൾ അസംബ്ലി” തുടങ്ങിയ 16 രാഷ്ട്രീയ വിനോദലേഖനങ്ങൾ | 1 | 4 | 0 |
| 7. | **മഴക്കാറുകൾ**--മുട്ടത്തുവർക്കിയുടെ ഏഴ് ഒന്നാംതരം ചെറുകഥകൾ | 1 | 0 | 0 |
| 8. | **മിന്നൽക്കൊടി**-ഗ്രാമീണജീവിതത്തെ ഭംഗിയായി ചിത്രീകരിക്കുന്ന ഒമ്പതുകഥകൾ—ഗ്രന്ഥകർത്താ കെ. എം. തോമസ് | 1 | 0 | 0 |
| 9. | **പ്രേമവിപ്ളവം**-പൊൻകുന്നം വർക്കി | 1 | 0 | 0 |
| 10. | **സോഷ്യലിസം**--സോഷ്യലിസത്തെപ്പററി പഠിക്കാനുള്ള മലയാളത്തിലെ ഏകഗ്രന്ഥം—സി. ജെ. തോമസ് | 1 | 4 | 0 |
| 11. | **മതവും കമ്മ്യൂണിസവും**—അവതമ്മിലുള്ള അടുപ്പവും അകൽച്ചയും എത്രയെന്നു കാണിക്കുന്ന ഒരു വിശിഷ്ട ശാസ്ത്രീയ ഗ്രന്ഥം—സി. ജെ. തോമസ് | 1 | 8 | 0 |
| 12. | **അനശ്വരതയിലേക്കുള്ള ക്ഷണം**—കെ. എ. അബ്ബാസിൻെറ നാടകത്തിൻെറ തർജ്ജമ | 0 | 12 | 0 |
| 13. | **നാടകകൃത്ത്**—ദേവിൻെറ വിനോദ നാടകം | 1 | 0 | 0 |

# ട്രാവൻക്രൂർ ഫോർവ്വേഡ് ബാങ്ക് (ക്ലിപ്തം)

## 1948 ഡിസംബർ 31-ാം തീയതിയിലെ ബാക്കിപത്രസംക്ഷേപം

| മൂലധനവും ബാദ്ധ്യതകളും | രൂ. | ണ. | സ. | രൂ. | ണ. | സ. | സ്വത്തും മററു മുതലുകളും | രൂ. | ണ. | സ. | രൂ. | ണ. | സ. |
|---|---|---|---|---|---|---|---|---|---|---|---|---|---|
| മൂലധനം: | | | | | | | രൊക്കമിരിപ്പും മററു ബാങ്കുകളിൽ | | | | | | |
| അധികൃതമൂലധനം | 50,00,000 | 0 | 0 | | | | നിക്ഷേപവും | | | | 36,52,388 | 13 | 6 |
| വാഗ്ദത്തമൂലധനം | 25,00,000 | 0 | 0 | | | | | | | | | | |
| നിക്ഷിപ്തധനം | | | | 15,00,000 | 0 | 0 | ഇൻഡ്യ, തിരുവിതാംകൂർ, കൊച്ചി, | | | | | | |
| കരുതൽധനം | | | | 2,53,076 | 5 | 6 | മൈസൂർ ഗവമ്മെൻറുകളുടെ കട | | | | | | |
| സ്ഥിരം, കറൻറ്, സേവിംഗ്സ് | | | | | | | പ്പത്രങ്ങൾ | 36,73,049 | 1 | 1 | | | |
| ബാങ്ക് മുതലായ നിക്ഷേപങ്ങളും | | | | | | | | | | | | | |
| മററു ബാദ്ധ്യതകളും | | | | 1,52,14,048 | 5 | 2 | മററു കമ്പനികളുടെ ഓഹരികൾ | 3,39,738 | 6 | 0 | 40,12,787 | 7 | 1 |
| അവകാശപ്പെട്ടിട്ടില്ലാത്ത | | | | | | | | | | | | | |
| ആദായവീതം | | | | 19,001 | 9 | 11 | ലോൺ, ബിൽ പ്രോനോട്ടു | | | | | | |
| വസൂലിനുള്ള ബില്ലുകൾ | | | | 8,17,957 | 12 | 9 | മുതലായവ | | | | 89,58,282 | 1 | 9 |
| ബ്രാഞ്ചു് അഡ്ജസ്റ്റ്മെൻറ് | | | | | | | വസൂലിനുള്ള ബില്ലുകൾ | | | | 8,17,957 | 12 | 9 |
| ഡ്റാഫ്ററു മുതലായവ | | | | 4,10,360 | 9 | 1 | ഉപകരണങ്ങളും സ്റ്റേഷനറിയും | | | | 2,46,464 | 8 | 1 |
| മററ് ഇനങ്ങൾ | | | | 38,919 | 3 | 9 | | | | | | | |
| | | | | | | | ബാങ്കുകെട്ടിടങ്ങളും മററു | | | | | | |
| ലാഭ നഷ്ടക്കണക്ക്:- | | | | | | | സ്ഥാവരവസ്തുക്കളും | | | | 4,10,892 | 11 | 11 |
| മുന്നാണ്ടത്തെ ബാക്കി | 2325 | 7 | 3 | | | | | | | | | | |
| തന്നാണ്ടത്തെ അററാദായം | 1,25,141 | 1 | 6 | 1,27,466 | 8 | 9 | മററ് ഇനങ്ങൾ | | | | 2,82,056 | 15 | 10 |
| ആകെ | | | | 1,83,80,830 | 6 | 11 | ആകെ | | | | 1,83,80,830 | 6 | 11 |

# GRANDHALOKAM

OFFICIAL ORGAN OF THE TRAVANCORE

LIBRARY ASSOCIATION




## ADVERTISEMENT TARIFF

| | | | |
|---|---|---|---|
| FRONT COVER PAGE | ... | ... | (Reserved) |
| BACK COVER PAGE | ... | ... | Rs. 70 per insertion |
| | ... | ... | Rs. 60 per insertion, if three insertions or more |
| COVER PAGE 2 | ... | ... | Rs. 60 per insertion. |
| | ... | ... | Rs. 40 per insertion, if three consecutive insertions or more. |
| COVER PAGE 3 | ... | ... | Rs. 50 per insertion. |
| | ... | ... | Rs. 40 per insertion if 3 insertions or more. |
| ANY OTHER PAGE | ... | ... | Rs. 40 per insertion. |
| HALF PAGE | ... | ... | Rs. 25 ... |
| QUARTER PAGE | ... | ... | Rs. 15 ... |
| BELOW QUARTER PAGE | ... | ... | Rs. 10 ... |

*For further details apply to:*

*THE MANAGER*
GRANDHALOKAM,
**TRIVANDRUM.**

N. B. വിശ്വസ്തന്മാരായ ഏജൻറന്മാരെ എല്ലാസ്ഥലത്തും ആവശ്യമുണ്ടു്.

## അഖിലതിരുവിതാംകൂർ ഗ്രന്ഥശാലാസംഘം ഭരണസമിതി

പ്രസിഡൻറ്. ശ്രീ. പറവൂർ ററി. കെ. നാരായണപിള്ള ബി. ഏ. ബി. എൽ.
വൈസ പ്രസിഡൻറ്. ശ്രീ. വി. ഓ. മാർക്കാസ്, ബി. ഏ. ബി. എൽ

എം. തോമസ് എം ഏ. എൽ. ററി.
(ആണററി ജായിൻറ് സെക്രട്ടറി)
കെ. എം. അഗസ്റ്റിൻ ബി. ഏ. ബി. കോം.
(പ്ര. സ: അംഗം)
എൻ. അഗസ്ത്യലിംഗംപിള്ള
ജെ. കേശവൻ
കെ. ഏ. അബ്രഹാം
കെ. എം. കേശവൻ ബി. ഏ

പി. എൻ. പണിക്കർ (ജനറൽ സെക്രട്ടറി)
എൻ. കേശവപിള്ള (ട്രഷറർ)
കെ. വാസുദേവൻ (പ്ര: സ: അംഗം)
ജി. മാധവൻപിള്ള
കെ. കെ. കൃഷ്ണപിള്ള
കെ. എൻ. ഗോപാലൻനായർ
വി. കെ. പിള്ള
എസ്. എം. ഹനീഫ്



# ഗ്രന്ഥാലോകം

## പ്രസാധകസമിതി

എം. തോമസ് എം. ഏ. എൽ. ററി. (കൺവീനർ)
എസ്. ഗുപ്തൻനായർ എം. ഏ (പ്രധാന പത്രാധിപർ)
ബി. പത്മനാഭപിള്ള എം. ഏ.
ററി. എൻ. ഗോപിനാഥൻനായർ ബി. ഏ.
എൻ. കേശവപിള്ള
പി. എൻ. പണിക്കർ

മാസികയ്ക്കുള്ള ലേഖനങ്ങൾ, മണിയാർഡറുകൾ, അപേക്ഷകൾ മററു എഴുത്തുകുത്തുകൾ മുതലായവ "കൺവീനർ, പ്രസാധകസമിതി ഗ്രന്ഥാലോകം, തിരുവനന്തപുരം" എന്ന മേൽവിലാസത്തിൽ അയയ്ക്കണം.

N. B. അഭിപ്രായത്തിനുള്ള ഗ്രന്ഥങ്ങളുടെ രണ്ടു പ്രതികൾ അയയ്ക്കേണ്ടതാണ്.

Printed and Published by P. N. Panikkar for the All Travancore Library Association
at the P. K. Memorial Press, Vazhuthacaud, Trivandrum